ശ്രീ.

ശ്രീനിവാസീയവ്യാഖ്യാനം

# ലഘുപൂജാരത്നം.

പ്രഥമഭാഗം.

ഗ്രന്ഥകർത്താ
വടക്കൻ പറവൂർ പൊട്ടൻതെരുവിൽ
രഘുനാഥൻ [illegible]
ബ്രഹ്മശ്രീ,
ഐ. ശ്രീനിവാസശാസ്ത്രി
അവർകൾ.

ടിയാരോട് അവകാശം വാങ്ങി
കൊല്ലം പറവൂർ കോണത്ത് വഴിക്കൂട്ടിൽ
വി. നാരായണൻ വൈദ്യരുടെ
സ്വന്തചിലവിന്മേൽ
അച്ചടിപ്പിച്ചത്.

1092

Printed at
The Sri Krishnavilas Press.
QUILON.

Price Re. 1. വില രൂപ ൧.

# ശ്രീ.

മഹാ ജനങ്ങളെ,

ലോകമെങ്ങും പരിഷ്കാരം വർദ്ധിച്ചിരിക്കുന്ന ഈ ഇരുപതാം നൂററാണ്ടിൽ ഭാരതഖണ്ഡത്തിൽപ്പെട്ട ഹിന്ദുജനസമുദായത്തിൽ ക്ഷേത്രപ്രതിഷ്ഠാപനം എന്നുള്ളതു എററവും പ്രധാനമായ ഒരംശമായിട്ടാണ് കാണപ്പെടുന്നതു്. ഈ ക്ഷേത്രപ്രതിഷ്ഠാപനത്തിൻെറ ഉദ്ദേശം സാക്ഷാൽ ജഗന്നിയന്താവായിരിക്കുന്ന ഭഗവാനിൽ ഹിന്ദുജനങ്ങൾക്കുള്ള ഭക്തിവിശ്വാസസ്മാരകമാണത്രെ. ഒരു ക്ഷേത്രത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ദേവനെ മിക്കവാറും ആ ക്ഷേത്രത്തിൻെറ നാമധേയമാത്രത്താൽ ആർക്കും അറിയാവുന്നതാണ്. എന്നാൽ സചരാചരരക്ഷകനായിരിക്കുന്ന സാക്ഷാൽ ഭഗവാനെ മനുഷ്യവർഗ്ഗത്തിൽപ്പെട്ട എവരും യഥാശക്തി പൂജിച്ചു ഭജിക്കേണ്ടതു് അവരുടെ ഒരു പ്രത്യേകകടമയായിട്ടുള്ളതാണല്ലൊ. ആ സ്ഥിതിക്കു് ഒരു ശ്രേഷ്ഠസമുദായക്കാർക്കുമാത്രമേ സാക്ഷാൽ ഭഗവാനെ ഒരു പ്രതിമയിലോ ബിംബത്തിലോ സങ്കല്പിച്ചു പൂജിച്ചു ആശ്രയിക്കാവൂ എന്നുള്ള പൌരാണിക നിർബ്ബന്ധംകൊണ്ടു് ഇതിനുമുമ്പിൽ ഈ വക ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്താതെ ഇരുന്നതിനാലും മററും ദേവപൂജാർത്ഥം വിധിക്കപ്പെട്ടിട്ടുള്ള പൂജാവിധാനക്രമം ശരിയായറിഞ്ഞു് ആചരിക്കുന്നതിനു പ്രായേണ ജനസാമാന്യത്തിനു കഴിവില്ലാതെ വന്നിട്ടുള്ളതാണെന്നു ആധുനികപണ്ഡിതന്മാരായ മഹാന്മാരായവന്മാർ നിഷ്പക്ഷമായി അഭിപ്രായപ്പെട്ടിരിക്കയാൽ ഇവിടെ പ്രത്യേകം പ്രസ്താവിക്കേണ്ട ആവശ്യകത ഉണ്ടെന്നു തോന്നുന്നില്ല. എങ്കിലും നാനാജനങ്ങൾക്കും മുക്തിസാധകമായ ഈ പൂജാവിധാനത്തെ ഇപ്രകാരം ഗൂഹനം ചെയ്തതു് പൂർവ്വികന്മാരുടെ പരമ്പരയായ അന്ധവിശ്വാസത്താലും, തജ്ജന്യമായ സ്വാർത്ഥംകൊണ്ടുമല്ലാതെ മറെറാന്നുകൊണ്ടുമല്ലെന്നു പറയുന്നതിൽ കട്ടും അതിശയോക്തി ഉണ്ടെന്നു തോന്നുന്നില്ല. ആ സ്ഥിതിക്കു് ഈ പുസ്തകത്തിൻെറ ഗ്രന്ഥകർത്താവായ ബ്രഹ്മശ്രീ, എ. ശ്രീനിവാസശാസ്ത്രി അവർകളുടെ ഇദംപ്രഥമമായ പൂജാവിധാനനിർമ്മാണത്തിൽ—ശ്ലാഘനീയമായ അദ്ദേഹത്തിൻെറ ഈ

പരിശ്രമത്തിൽ—പക്ഷപാതരഹിതന്മാരും മഹാന്മാരുമാ
യ എല്ലാ ജനങ്ങളും നിരന്തരമായി അനുമോദിക്കാതിരിക്കു
യില്ലെന്നുള്ള വിശ്വാസത്തോടുകൂടി അനുഗ്രഹത്തിനുവേണ്ടി ര
ണ്ടു വാക്കുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താവവർകൾ ഈ പുസ്തകം എഴുതി
അച്ചടിപ്പിച്ചുവരുന്നമദ്ധ്യേ അദ്ദേഹത്തിന്റെ പിതാവായ
ബ്രഹ്മശ്രീ, അനന്താചാര്യരവർകൾ സ്വർഗ്ഗാരോഹണം പ്രാപ്ത
നായെന്നുള്ള കമ്പിവാർത്ത കിട്ടിയ ഉടനെ അദ്ദേഹം സ്വ
ദേശത്തേക്കു പോകയാലും, തത്സംബന്ധമായ അദ്ദേഹത്തി
ന്റെ കൃത്യാന്തരബാഹുല്യത്താലും ഈ പുസ്തകത്തിന്റെ പ്രൂ
ഫ് ശരിയായി തിരുത്തുന്നതിനു സൌകൎയ്യമുണ്ടായിട്ടില്ലാത്ത
തും തന്നിമിത്തം ചില സ്ഥലങ്ങൾക്കു ഇടയായിട്ടുള്ളതും
അനിവാൎയ്യങ്ങളായ അശുദ്ധിപത്രം ഇതോടുകൂടി ചേൎത്തിട്ടു
ള്ളതും ആകുന്നു. ആകയാൽ ആവക സ്ഥലങ്ങളെ അടു
ത്ത പതിപ്പിൽ തീൎത്തു അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുകയല്ലാ
തെ ഗത്യന്തരമില്ലാത്തതിനാലും ഗ്രന്ഥകർത്താവിന്റെ പിതൃ
വിയോഗത്താൽ അദ്ദേഹത്തിനുണ്ടായിട്ടുള്ള വ്യസനാധിക്യ
ത്തിൽ ഞങ്ങളുടെ നിർവ്യാജമായ സഹതാപത്തേയും തൽകാ
ലം വന്നിട്ടുള്ള സ്ഥലങ്ങളെ പ്രത്യേകം ശുദ്ധിപത്രം നോക്കി
മഹാജനങ്ങൾ തിരുത്തി വായിച്ചു അനുമോദിക്കുമെന്നു
അപേക്ഷിച്ചുകൊണ്ട് ഇവിടെ വിരമിച്ചുകൊള്ളുന്നു.

1st. March. 1912.
PARAVOUR.

K. P. N. ACHAN.

THE

SRINIVASEEAM

# LEGHU POOJA RATHNAM.

---

ഓം- ശ്രീഗണപതയെനമഃ

# ലഘുപൂജാരത്നം.



സ്വകീയമംഗലശ്ലോകഃ.

യാകൈലാസധരാധരാധിപവളായാഭക്തസന്തോഷദാ
യാവീണാഞ്ചകപട്മപുസ്തകധരായാബ്രഹ്മജായാസതി
യാലക്ഷ്മീശസദാശിവാദിവരദായാശ്രുതിഭിർവൎണ്ണിതാ.
യാതന്ത്രാപഹരാപരാപരതരാദേവീസദാപാതുമാം

തത്രസദാചാരവിഷയഃ

---

## I ഉത്ഥാനകാലഃ.

രാത്രേശ്ചപശ്ചിമയാമസ്യമുഹൂൎത്തോയസ്തൃതീയകഃ
സബ്രാഹ്മഇതിവിജ്ഞേയോവിഹിതസ്സപ്രബോധനേ 1

സാരം—രാത്രിയുടെ ഒടുവിലത്തെ യാമത്തിന്റെ മൂന്നാമത്തെ മുഹൂൎത്തത്തിന്നു ബ്രാഹ്മം എന്നുപേർ (൭ നാഴിക വെളുപ്പാനുള്ളപ്പോൾ) ഈ സമയത്താണ് ഒരു പൂജകൻ എഴുന്നേൽക്കേണ്ടതു്.

൬൦-വിനാഴിക=ഒരുനാഴിക.
൨-നാഴിക=ഒരുമുഹൂർത്തം
൪ മുഹൂർത്തം=ഒരുയാമം.
൮-യാമം=ഒരഹോരാത്രമെന്നു ധരിച്ചുകൊൾക.

## II അനുത്ഥാനേ പ്രത്യവായഃ.

ബ്രാഹ്മമുഹൂർത്തേയാ നിദ്രാ സാ പുണ്യക്ഷയകാരിണീ
താം കരോതി ദ്വിജോ മോഹാൽ പാദകൃച്ഛ്രേണ ശുദ്ധ്യതി ൨

സാരം — ൫ നാഴികവെളുപ്പാനുള്ളപ്പോൾ കിടന്നുറങ്ങുന്നതു സർവ്വ സുകൃതത്തെയും നശിപ്പിക്കുന്നതാകുന്നു എന്നു അറിയണം. അറിവില്ലായ്മകൊണ്ടു ഒരുവൻ ആ സമയം ഉറങ്ങുകയാണെങ്കിൽ അവൻ പാദകൃച്ഛ്രംകൊണ്ടു മാത്രമെ ശുദ്ധനായ്ഭവിക്കൂ.

## III പ്രാതഃകൃത്യവിധിഃ.

സ്മൃത്വാ വിഷ്ണും സമുത്ഥായ കൃതശൌചോ യഥാവിധി
ധൌതദന്തഃ സമാചമ്യ സ്നാനം കുര്യാദ്വിധാനതഃ ൩

സാരം — സർവ്വവ്യാപകനായ ഭഗവാനെ വിചാരിച്ചു എഴുനീറ്റു വിധിപ്രകാരം ശൌചംകഴിക്കണം. പിന്നീടു പല്ലുതേപ്പു കുളി മുതലായതും വിധിയെ അനുസരിച്ചുതന്നെ നടത്തണം.

## IV സ്മരണസ്തവഃ.

അയം സർവ്വേഷ്ടദാതാ മേ സർവ്വാനിഷ്ടനിവാരകഃ
സർവ്വാത്മാ ത്രായതാമേവ വൈകുണ്ഠോ ഹംസമേ പതിഃ ൪

സാരം — തന്റെ ഇഷ്ടദേവൻ എല്ലാ അഭീഷ്ടങ്ങളെ തരുന്നവനും, സകല അഹിതങ്ങളെ നശിപ്പിക്കുന്നവനും, സർവ്വാധാരകനും ശ്രേഷ്ഠനും, നിത്യനും, ഞാനുമഭേദഹിതമുള്ളവനും, ആ ദേവൻ എന്റെ രക്ഷിതാവും ആകുന്നു എന്നു വിചാരിക്കണം.

## V ഭൂമിപ്രാർത്ഥനാ.

സമുദ്രവസനേ ദേവി! പർവ്വതസ്തനമണ്ഡിതേ!
വിഷ്ണുപത്നി! നമസ്തുഭ്യം പാദസ്പർശം ക്ഷമസ്വ മേ ൫

സാരം — സമുദ്രങ്ങളാകുന്ന വസ്ത്രത്തോടുകൂടിയവളായി, പർവ്വതങ്ങളാകുന്ന കുചങ്ങളെക്കൊണ്ടു അലങ്കരിക്കപ്പെട്ടവളായി,

മഹാവിഷ്ണുവിന്റെ ഭാൎയ്യയായിരിക്കുന്ന ഹേ ദേവീ! നിനക്കു നമസ്കാരം. ഞാൻ കാലുകൊണ്ടു തൊടുന്നതു ദോഷമാകുന്നു. ആയതുകൊണ്ടു എന്റെ ആ അപരാധത്തെ ക്ഷമിക്കണമെ — ഇങ്ങിനെ ഭൂമിയെ പ്രാൎത്ഥിക്കണം.

## VI അവലോകനാനി.

ശ്രോത്രിയം സുഭഗോമഗ്നിം ഗാം വൃഷം ധാൎമ്മികം നദീം
ചന്ദനം രോചനാം ഗന്ധം മൃദംഗം ദൎപ്പണം മണിം 6
പ്രാതരുത്ഥായ യഃ പശ്യേൽ
സ ആപത്ഭ്യോ വിമുച്യതെ 7

സാരം—യാവനൊരുത്തൻ കാലത്തെ എഴുനീറ്റു വിദ്വാൻ, ഭൎത്താവുള്ള സ്ത്രീ, തീ, പശു, കാള, ധൎമ്മിഷ്ഠൻ, നദി ചന്ദനം, ഗോരോചന, സുഗന്ധദ്രവ്യം, മദ്ദളം, കണ്ണാടി, രത്നം, മുതലായവയെ കാണുന്നുവോ അവൻ സകല ആപത്തുകളിൽനിന്നും വേൎവിടുന്നു. പാപിഷ്ഠൻ, വിധവ, കുരുടൻ, നഗ്നൻ, മൂക്കരൻ മുതലായവരെ കാണുന്നതു ആപൽകരമാകുന്നു എന്നു ധരിക്കണം.

## VII മലമൂത്രോത്സൎഗ്ഗവിധിഃ.

തൃണൈരാച്ഛാദ്യ വസുധാം വസ്ത്രപ്രാവൃതമസ്തകഃ
തിഷ്ഠന്നാതിചിരം തത്ര നൈവ കിഞ്ചിദുദീരയേൽ 8

സാരം—ഭൂമിയിൽ മലമൂത്രവിസൎജ്ജനം ചെയ്യുന്നതു ദോഷമാകുന്നു. അതിനാൽ പുല്ലു, വൈക്കോൽ; കാഷ്ഠം മുതലായതുകൊണ്ടു ഭൂമിയെ മറച്ചിട്ടു അതിന്നു മുകളിൽ ഇരുന്നു മലമൂത്രവിസൎജ്ജനം ചെയ്യണം. മുണ്ടു മുതലായതിനെ കൊണ്ടു തലമറച്ചിരിക്കേണ്ടതാകുന്നു. അവിടെ അധികംനേരം ഇരിക്കരുതു. മലം പോകാതെയിരുന്നാൽ അൽപമെങ്കിലും ഉച്ചരിക്കയും ചെയ്യരുതു. നൈരൃത്യാമിഷുവിക്ഷേപം, എന്നതുകൊണ്ടു നിരൃതി കോണിലാണെന്നു ഗ്രഹിക്കണം.

മൂത്രോത്സാരസമുത്സൎഗ്ഗം ദിവാകുൎയ്യാദുദങ്മുഖഃ
ദക്ഷിണാഭിമുഖോ രാത്രൌ സന്ധ്യയോശ്ച യഥാ ദിവം ॥ 9

സാരം—മൂത്രമൊഴിക്കുന്നതും മലം വിസൎജ്ജിക്കുന്നതും പകൽ വടക്കോട്ടും, രാത്രി തെക്കോട്ടും, സന്ധ്യകളിൽ വടക്കോട്ടും നോക്കി ഇരിക്കേണ്ടതാകുന്നു.

ശരഹസ്തം പരിത്യജ്യ മൂത്രം കുർയ്യാജ്ജലാശയാൻ
ധനുഹസ്തം പുരീഷേ തു നദീതീരാച്ചതുർഗ്ഗുണം 10

സാരം—കുളം, കിണറു മുതലായുള്ള ജലാശയത്തിങ്കൽനിന്നും പത്തുമുഴവും, ആറ, തോട്ടു, കായൽ ഇത്യാദികൾനിന്നു ഇരുപതുമുഴവും അകലെ ഇരുന്നുകൊണ്ടു മൂത്രവിസർജ്ജനം ചെയ്യേണ്ടതു. മലവിസർജ്ജനത്തിനു ഇതിന്റെ നാലിരട്ടി എന്നു ധരിക്ക.

ആത്മച്ഛായാം തരുച്ഛായാം
ഗോസൂര്യാഗ്ന്യനിലാംസ്തഥാ 11

ഗുരുൻദ്വിജാദീംശ്ചൈവ നമേഹേത കദാചന
നകൃഷ്ടേ ശസ്യമദ്ധ്യേ വാ ഗോവ്രജേ ന സംസദി 12
നവർത്മനി നദ്യാദൌ നതീർത്ഥേഷു ന സ്ത്രീയം
നാപ്സു നൈവാംഭസ്സ്ഥിതേന ശ്മശാനേ ന ചത്വരേ 13

സാരം—തന്റെ നിഴൽ തട്ടുന്നിടത്തും, വൃക്ഷങ്ങളിലും, പശു, സൂര്യൻ, തീ ഇവകൾക്കു അഭിമുഖമായിട്ടും, മുറമുള്ളപ്രദേശത്തും, അധികം കാററടിക്കുന്നാളികളിലും, ഗുരുനാഥൻ, അച്ഛൻ, ജ്യേഷ്ഠൻ, അമ്മാവൻ, ബ്രാഹ്മണർമുതലായ പൂജ്യന്മാർ ഇരിക്കുന്നതിനപ്പുറം, ഉഴുതനിലത്തിലും സസ്യങ്ങളുടെനടുവിലും, പശുത്തൊഴുത്തിലിലും, അധികം ജനക്കൂട്ടമുള്ളടത്തും, വഴിയിലും, നദിതുടങ്ങീട്ടുള്ളതുകളിലും, തീർത്ഥങ്ങളിലും, സ്ത്രീകൾ നിൽക്കുന്നിടത്തും, വെള്ളത്തിലും, അതിനടുത്തും, ചുടുകാട്ടിലും, മുറ്റത്തും ഒരിക്കലും മലവിസർജ്ജനം ചെയ്യരുതു്.

## VIII ക്ഷാളനവിധിഃ

ഗൃഹീതശിശ്നശ്ചോത്ഥായ മൃദ്ഭിരഭ്യുദ്ധൃതൈർജ്ജലൈഃ
ഗന്ധലേപക്ഷയകരം ശൌചം കുർയ്യാദതന്ദ്രിതഃ 14

സാരം—സുഖമായിട്ടു മലംപോയി എന്നു അറിഞ്ഞാലുടനെ, ലിംഗം കയ്യിൽഎടുത്തു എഴുന്നീററു, മണ്ണും വെള്ളം ഇവകളെക്കൊണ്ടു മലദ്വാരത്തിൽ പററിയിരിക്കുന്ന അമേദ്ധ്യവും ഗന്ധവും അശേഷം നശിക്കുമാറു സാവധാനത്തിൽ ശൌചം കഴിക്കണം.

യസ്മിൻ ദേശേ തു യത്തോയം യാ ച യത്രോപമൃത്തികാ
സൈവ തത്ര പ്രശസ്താ സ്യാത്തയാ ശൌചം വിധീയതേ 15

സാരം—ശൌചത്തിന്ന എവിടെയാണൊ മണ്ണും വെള്ളവും സൌകര്യംപോലെകിട്ടുന്നതു അവിടെ അതു ശ്രേഷ്ഠമാകുന്നു. എന്നാൽ മലിനമായും ദുഷ്ടമായും അശുദ്ധമായുമിരിക്കുന്നവെള്ളവും, ചിതൽപുററ, എലിപ്പൊട്ട, സർപ്പപ്പൊട്ട മുതലായതിലെമണ്ണും നിഷിദ്ധംതന്നെ. ഒരുവൻ ശൌചംകഴിച്ചു ബാക്കിയുള്ള ജലമൃത്തികകൾ അതിവിരുദ്ധം.

### IX ക്ഷാളനപൌർവാപർയ്യം.

ശൌചേ തു വാമപൂർവം സ്യാദ്ദക്ഷപൂർവം തഥേതരൽ
ലിംഗശൌചാദിധാത്വാദൌ ഗുദശൌചം തതഃപരം 16

സാരം—ശൌചത്തിങ്കൽ എല്ലാം ഇടഭാഗമായിട്ടും, മററുള്ളതിന്നു വലഭാഗമായിട്ടും വേണമെന്നറിയുക. ആദ്യംലിംഗശൌചവും, പിന്നീടുഗുദശൌചവും ആണ് ആചരിക്കേണ്ടതു്.

### X ഹസ്തപർയ്യായനിയമഃ.

ധർമ്മവിദ്ദക്ഷിണം ഹസ്തമധഃശൌചേ ന യോജയേൽ
തഥൈവ വാമഹസ്തേന നാഭേരൂർദ്ധ്വം ന ശോധയേൽ 17

സാരം—വലതുകൈ ധർമ്മത്തെ അറിയുന്നതാകുന്നു. ആയതിനാൽ അതുകൊണ്ടു അധശ്ശൌചംചെയ്യരുതു്. അപ്രകാരംതന്നെ നാഭിക്കുമേൽഭാഗമുള്ള ശുദ്ധിക്കു ഇടതുകയ്യും യോജിപ്പിക്കരുതു്.

### XI മൃത്സംഖ്യാ.

ഏകാ ലിംഗേ ഗുദേ തിസ്രഃ കരയോർമൃത്തികാദ്വയം
ഏകൈകയോരുഭാപാദൌ ക്ഷാല്യപ്രാപ്തിശ്ശുചീഭവേൽ 18

സാരം—മണ്ണുകൊണ്ടു ലിംഗം ഒരുപ്രാവശ്യവും, മലദ്വാരം മൂന്നുപ്രാവശ്യവും, കൈകൾ ഈരണ്ടുപ്രാവശ്യവും, കാലുകൾ ഓരോപ്രാവശ്യവും, തേച്ചുകഴുകണം. ഇങ്ങനെ ശൌചം ആചരിക്കുന്നവൻ മാത്രമെ ശുദ്ധനായി ഭവിക്കൂ.

കുർയ്യാദ്വാദശഗണ്ഡൂഷാൻ പുരീഷോത്സർജ്ജനേ തഥാ
മൂത്രോത്സർഗ്ഗേ ചതുരോ ഭോജനാന്തേ തു ഷോഡശ. 19

സരം—മലവിസർജ്ജനം കഴിച്ചാൽ ൧൨- മൂത്രവിസർജ്ജനം കഴിച്ചാൽ ൪ ം ഊണകഴിച്ചാൽ ൧൬ ം പ്രാവശ്യംകവിൾകൊള്ളണം. )കുലുക്കൊഴിക്കണം)

കഫം, അഴുക്ക, ദാഹം ഇവയെ നശിപ്പിക്കുന്നതും ശുദ്ധിയെ ഉണ്ടാക്കുന്നതുമാകുന്നു.

## XVI മുഖപ്രക്ഷാളനം.

തോയപൂർണ്ണമുഖോനിത്യം ക്ഷാലയേദ്ദൃക്ഷണീമുഖം 32
ഘ്രാണരന്ധ്രേലലാടംചതതഃ ... ... ... ...

സാരം—വായിൽനിറച്ച വെള്ളംകൊണ്ടു പ്രദക്ഷിണാകാരമായി മുഖം കഴുകണം. അനന്തരം മൂക്കദ്വാരങ്ങളും നെററിയും

മുഖപ്രക്ഷാളനംശീതപയസാരക്തപിത്തജിൽ

സാരം — ഇത്യാദിവാക്യംകൊണ്ടുമുഖംകഴുകേണ്ടതു പച്ചവെള്ളം കൊണ്ടാകുന്നു. അതു രക്തപിത്തം മുതലായരോഗങ്ങളെശമിപ്പിക്കുമെന്നുംഗ്രഹിക്കുക .

## XVII സ്നാനവിധിഃ.

നവദ്വാരമിദംദേഹംസ്രവത്യഹരഹർമ്മലം
തച്ഛുദ്ധ്യാത്ഥംപ്രകർത്തവ്യം മലസ്നാനംദിനേദിനേ 33

സാരം—മനുഷ്യാദികളുടെ ദേഹം ഒമ്പതുദ്വാരങ്ങളോടുകൂടിയതാകുന്നു. ദിവസംപ്രതി ഇതുകളിൽനിന്നുംഅഴുക്ക പുറപ്പെടുന്നുണ്ടു. ഇതിന്റെശുദ്ധിക്കുവേണ്ടി ദിനംതോറും മലസ്നാനംചെയ്യണം.

അസ്നാതാന്നാശനർ കിംജപഹോമാദികന്നരഃ 34

സാരം—കുളിക്കാത്ത മനുഷ്യനും കുളിക്കാതെകണ്ടുജപം, ഹോമം, പൂജമുതലായതു ചെയ്യരുതു.

പ്രാതരുത്ഥായയോവിപ്രഃ പ്രാതഃസ്നായീഭവേത്സദാ
സപ്തജന്മകൃതംപാപം ത്രിഭിർവർഷൈർവ്യപോഹതി 35

സാരം—യാതൊരു ബ്രാഹ്മണൻ കാലത്തെഴുനീററു ദിവസംതോറും കുളിക്കുന്നുവോ അവൻ ഏഴുജന്മം ചെയ്തിട്ടുള്ളപാപം മൂന്നുവർഷംകൊണ്ടു നശിപ്പിക്കുന്നു.

ദീപനംവൃഷ്യമായുഷ്യം സ്നാനമൂർജ്ജാ ബലപ്രദം
കണ്ഡൂമലശ്രമസ്വേദതന്ദ്രാതൃട്ദാഹപാപനുൽ 36

സാരം—കുളിക്കുന്നതു ജഠരാഗ്നിക്കും ഇതുകളുടെവൃദ്ധിക്കും, ആയുസ്സിന്നും ഹിതമായിട്ടുള്ളതും ഓജസ്സു ശക്തി— ഇതുകളെഉണ്ടാക്കുന്നതും —ചൊറി, അഴുക്ക, തളർച്ച, വിയർ

ർപ്പ്, ദാഹം, ചുട്ടുപുകച്ചിൽ, പാപം ഇതുകളെനശിപ്പിക്കുന്നേ ഇതാകുന്നു.കുളി പലപ്രകാരമുണ്ടു. പ്രധാനമായിട്ടുള്ളതിനെമാത്രം സ്വീകരിക്കുന്നു.

## XVIII സ്നാനസൂത്രം.

സംകല്പസ്സൂക്തപഠനംമാർജ്ജനഞ്ചാഘമർഷണം
ദേവാദിതർപ്പണഞ്ചൈവസ്നാനംപഞ്ചാംഗലക്ഷണം 37

സാരം—ഇങ്ങിനെ അഞ്ചു അംഗങ്ങളോടു കൂടിയതാകുന്നു. സ്നാനം.

## XIX തീർത്ഥരാജപ്രാർത്ഥനാ.

സമസ്തജഗദാധാര! ശംഖചക്രഗദാധര!
ദേവ! ദേഹിമമാനുജ്ഞാം യുഷ്മത്തീർത്ഥനിഷേവണേ 38

സാരം—എല്ലാലോകങ്ങൾക്കും ആധാരഭൂതനായി ശംഖ് ചക്രം, ഗദ ഇതുകളെധരിക്കുന്നവനുമായ ഹേസ്വാമിൻ! അങ്ങയുടെ തീർത്ഥത്തിങ്കൽ കുളിക്കുവാൻ അനുവദിക്കണമേ.

## XX കൃത്യാപ്രാർത്ഥനാ.

പിപ്പലാദിസമുൽപ്പന്നേ കൃത്യേലോകഭയംകരി!
പാഷാണന്തേ മയാദത്തം ആഹാരാർത്ഥംപ്രകല്പിതം 39

സാരം—പിപ്പലാദിയിൽ നിന്നുംഉണ്ടായവളും ജനങ്ങൾക്കു ഭയത്തെഉണ്ടാക്കുന്നവളുമായ ഹേ കൃത്യാദേവി! നിനക്കു ആഹാരമായിനിശ്ചയിച്ചിട്ടുള്ള പാഷാണം ഇതാഞാൻ തരുന്നു. ഇതിനെസ്വീകരിച്ചു എന്നെരക്ഷിക്കേണമേ. എന്നു വെള്ളത്തിൽകുറെകല്ലിട്ടു കൃത്യാദേവിയെപ്രാർത്ഥിക്കുക.

## XXI ഗംഗാപൂജാ

വിഷ്ണുപാദപ്രസൂതാസി വൈഷ്ണവീവിഷ്ണുപൂജിതാ
പാഹിനസ്ത്വേനസസ്തസ്മാദാജന്മമരണാന്തികാൽ 40

സാരം—അനന്തരം "ഓം നമോനാരായണായ" എന്നമൂലമന്ത്രംകൊണ്ടു കുളിപ്പാൻനിശ്ചയിച്ചിട്ടുള്ള വെള്ളത്തിൽ ചതുരശ്രമായിട്ടു ഒരുചക്രംവരച്ചു അതിന്റെ മദ്ധ്യത്തിൽ ഈ മന്ത്രംകൊണ്ടുഗംഗയെ ആവാഹിക്കണം.

മന്ത്രാർത്ഥം—അല്ലയോ ഗംഗാദേവി!നീ വിഷ്ണുഭഗവാന്റെ കാൽത്താരിൽനിന്നും ഉണ്ടായവളും, വിഷ്ണു സംബന്ധിനിയും,വിഷ്ണുവിനാൽ പൂജിക്കപ്പെടുന്നവളും ആകുന്നു. നീഎ

ന്റെ ജനനംമുതൽ മരണംവരെയുള്ള എല്ലാപാപത്തിൽനിന്നും, എന്നെ രക്ഷിക്കണമേ എന്നഗംഗയെ ഉദ്ദേശിച്ച്, പഞ്ചോപചാരപൂജയും കഴിക്കണം.

പൂജാമന്ത്രം—ഓം ഗം ഗംഗായൈ നമഃ—ലം പൃഥിവ്യാത്മകം ഗന്ധം സമർപ്പയാമി—ഹം അഭ്രാത്മകം പുഷ്പം സമർപ്പയാമി—യം മരുതാത്മകം ധൂപം സമർപ്പയാമി—രം വഹ്ന്യാത്മകം ദീപം സമർപ്പയാമി.

ഏഹി സൂര്യ സഹസ്രാംശോ! തേജോരാശേ! ജഗൽപതേ!
അനുകമ്പയ മാം ഭക്ത്യാ ഗൃഹാണാർഘ്യം നമോസ്തുതേ 41

സാരം—ആയിരം കിരണങ്ങളോടുകൂടിയവനായി തേജസ്സ്വരൂപനായി എല്ലാ ലോകങ്ങൾക്കും അധിപതിയായി എല്ലാവരെയും അതാതു വ്യാപാരങ്ങളിൽ പ്രേരിപ്പിക്കുന്നവനുമായ ഹേ സൂര്യദേവ! ഇവിടെ വരണമേ, എന്നെ അനുഗ്രഹിക്കണമേ, എന്റെ അർഘ്യത്തെ കൈക്കൊള്ളണമേ, അങ്ങേക്കു നമസ്കാരം! എന്നു ധ്യാനിച്ച് രണ്ടുകൈനിറച്ച് വെള്ളം കോരി ഈ മന്ത്രം ജപിച്ച് സൂര്യനെ ഉദ്ദേശിച്ച് നെറ്റിത്തടത്തോളം ഉയർത്തി വെള്ളത്തിൽ വിടണം.

XXII ഗംഗാർഘ്യം

വൃദ്ധഗംഗേ മഹാപുണ്യേ! ഗൗതമസ്യാഘനാശിനി
ഗോദാവരി നമസ്തുഭ്യം ഗൃഹാണാർഘ്യം നമോസ്തുതേ 42

സാരം—മേൽപ്രകാരം തന്നെ രണ്ടാമതും ഗംഗയെ ഉദ്ദേശിച്ച് ഏറ്റവും സുകൃതമുള്ളവളേ! ഗൗതമമഹർഷിയുടെ പാപം നശിപ്പിച്ചവളേ! വൃദ്ധഗംഗാദേവി! നിനക്കു നമസ്കാരം! ഹേ ഗോദാവരീദേവി! നിനക്കു നമസ്കാരം! എന്റെ അർഘ്യത്തെ ഗ്രഹിക്കണമേ. ഇപ്രകാരം അർഘ്യപ്രദാനം ചെയ്തു* ഓം ഗോവിന്ദ ഗോവിന്ദ ഗോവിന്ദ, എന്ന മന്ത്രം ജപിച്ച് മൂന്നുപ്രാവശ്യം വെള്ളത്തിൽ മുങ്ങി നിവരുക. അനന്തരം ഇനി പറയാൻ പോകുന്ന മന്ത്രംകൊണ്ടു മൃദാലേപനം ചെയ്യുക

XX III മൃദാലേപനം

ഓം ഉദ്ധൃതാസി വരാഹേണ കൃഷ്ണേന ശതബാഹുനാ
മൃത്തികേ! ഹര മേ പാപം യന്മയാ ദുഷ്കൃതം കൃതം 44

* ദേഹത്തിൽ മണ്ണുപൂശുക.

സാരം — അല്ലയോ മണ്ണേ! നിന്നെ പണ്ടു ഏതോ ഒരു രാക്ഷസൻ പാതാളത്തിലേക്കു കൊണ്ടുപോയപ്പോൾ സാക്ഷാൽ പരബ്രഹ്മസ്വരൂപനായ മഹാവിഷ്ണു നൂറുകൈകളോടുകൂടിയ വരാഹാവതാരത്തെ എടുത്തു നിന്നെ ഉദ്ധരിച്ചു. അല്ലയൊ വസുന്ധരേ! നീ എന്റെ സർവ്വപാപത്തെയും നശിപ്പിക്കേണമേ. ഈ മന്ത്രംകൊണ്ടു മണ്ണുപൂശി, ഓം നമോ ഭഗവതെ വാസുദേവായ, ഓം നമോ നാരായണായ, ഓം വിഷ്ണവെ നമഃ എന്നീ മന്ത്രം ജപിച്ചുകൊണ്ടു മൂന്നു പ്രാവശ്യം മുങ്ങി നിവരുക. ഇനി പറയുവാൻപോകുന്ന മന്ത്രങ്ങളെക്കൊണ്ടു § ജലപ്രോക്ഷണം ചെയ്യുക.

## XXIV ജലപ്രോക്ഷണം.

ഓം ആപോഹിഷ്ഠാമയോഭുവഃ, എന്നു കാലിൽ — താ ന ഊർജ്ജെ ദധാതന, എന്നു തലയിൽ — മഹേരണായ ചക്ഷസെ, എന്നു മാറിൽ — യോവശ്ശിവതമോരസഃ, എന്നു തലയിൽ — തസ്യ ഭാജയതേഹനഃ, എന്നു കാലിൽ — ഉശതീരിവ മാതരഃ, എന്നു മാറിൽ — തസ്മാ അരംഗമാമവഃ, എന്നു കാലിൽ — യസ്യ ക്ഷയായ ജിന്വഥ, എന്നു മാറിൽ — ആപോജനയഥാ ചനഃ എന്നു തലയിൽ.

മന്ത്രസാരം — അല്ലയോ വെള്ളങ്ങളെ! നിങ്ങൾ സുഖ [illegible]ത്തിന്നു കാരണഭൂതങ്ങളായി ഭവിക്കുന്നുവല്ലൊ. ആ നിങ്ങൾ എനിക്കു ഏറ്റവും അഴകായിരിക്കുന്ന ഇന്ദ്രിയത്തിന്നായിക്കൊണ്ടു അന്നത്തെ തരുവിൻ! നിങ്ങൾക്കു അതിമംഗളകരമായിരിക്കുന്ന യാതൊരു രസമാണുള്ളതു? ഈ ലോകത്തിൽ നമ്മെ അതിനെ പ്രീതിയോടുകൂടിയ അമ്മമാരെപ്പോലെ അനുഭവിപ്പിക്കുവിൻ! യാതൊരു രസത്തിന്റെ സ്ഥിതിക്കായിക്കൊണ്ടു നിങ്ങൾ പ്രീതിയോടുകൂടി ഭവിക്കുന്നുവോ അതിന്നായിക്കൊണ്ടു നമ്മെയും പ്രാപിപ്പിക്കേണമേ! അല്ലയോ വെള്ളങ്ങളെ നമ്മെ ജനിപ്പിച്ചവരാക്കി ചെയ്യുന്നവരേ!

## XXV അഘമർഷണം.

ഋതഞ്ച സത്യഞ്ചാഭീദ്ധാത്തപസോധ്യജായത!
തതോരാത്ര്യജായത തതസ്സമുദ്രോ അർണ്ണവഃ!
സമുദ്രാ      ദധിസംവത്സരോഅജായത
അഹോരാത്രാണി വിദധദ്വിശ്വസ്യ മിഷതോ വശീ

§ വെള്ളം കുടിക്കുക.

സൂൎയ്യാചന്ദ്രമസൌധാതായഥാപൂൎവ്വമകല്പയൽ
ദിവഞ്ചപൃഥിവിഞ്ചാന്തരീക്ഷമഥൊ സ്വഃ

മന്ത്രാൎത്ഥം—ഏറ്റവും ജ്വലിച്ചുംകൊണ്ടിരിക്കുന്ന തപസ്സിൽനിന്നു അധികമായിട്ടു സങ്കല്പവും, സത്യമായ വാക്കും ഉണ്ടായി. അതിൽനിന്നും രാത്രിയുണ്ടായി. രാത്രിയിൽ നിന്നുംഅധികജലമുള്ള സമുദ്രമുണ്ടായി. സമുദ്രത്തിൽനിന്നുവത്സരമുണ്ടായി. അനന്തരം അതിപ്രസിദ്ധനായ പരമാത്മാവു അഹോരാത്രങ്ങളെ ഉണ്ടാക്കി വ്യാജേന ഈ ലോകത്തിന്നെല്ലാം സ്വാമിയായുംവൎത്തിച്ചു. തദനന്തരം പരബ്രഹ്മസ്വരൂപൻ മുമ്പിലത്തെപ്പോലെ സൂൎയ്യചന്ദ്രന്മാരെ സൃഷ്ടിച്ചു. അതിൽ പിന്നീടു സ്വൎഗ്ഗത്തെയും ഭൂമിയെയും അന്തരീക്ഷത്തെയും സൃഷ്ടിച്ചു.

മേൽപറഞ്ഞ മന്ത്രംജപിച്ചു മുങ്ങിഃ ഓം ഓം എന്നുജപിച്ചു നിവരുക.

## XXVI ദേവതൎപ്പണം.

ബ്രഹ്മാദയോ ദേവാസ്താൻ തൎപ്പയാമി—ഭൂൎദ്ദേവാൻ തൎപ്പയാമി—ഭുവൎദ്ദേവാൻ തൎപ്പയാമി—സ്വൎദ്ദേവാൻതൎപ്പയാമി—ഭൂൎഭുവസ്സ്വരോംദേവാൻ തൎപ്പയാമി.

മന്ത്രാൎത്ഥം—ബ്രഹ്മാവു തുടങ്ങീട്ടുള്ള യാതൊരുദേവന്മാരുണ്ടോ അവരെ ഞാൻ തൎപ്പിക്കുന്നു. ഭൂലോകത്തിൽ ഉള്ള ദേവന്മാരെയും, ഭുവൎല്ലോകത്തിലുള്ള ദേവന്മാരെയും,സ്വൎല്ലോകത്തിലുള്ള ദേവന്മാരെയും, മൂന്നുലോകത്തിലുള്ള എല്ലാ ദേവന്മാരെയും ഞാൻ തൎപ്പിക്കുന്നു. ഓരോമന്ത്രംകൊണ്ടും ഓരോപ്രാവശ്യം തൎപ്പണംകഴിക്കുക.

൧ ഓം വ്യാസാദയഃ ഋഷയഃ താനൃഷീം സ്തൎപ്പയാമി
൨ ഭൂഋഷീംസ്തൎപ്പയാമി ൩ ഭുവഋഷീംസ്തൎപ്പയാമി
൪ സ്വഃ ഋഷീം സ്തൎപ്പയാമി.
൫ ഭൂൎഭുവസ്വരോമൃഷീംസ്തൎപ്പയാമി

സാരം—വ്യാസൻ തുടങ്ങീട്ടുള്ള യാതൊരു ഋഷികളുണ്ടോ അവരെഞാൻ തൎപ്പിക്കുന്നു. ശേഷം സ്പഷ്ടം. ഓരോ മന്ത്രംകൊണ്ടു ഋഷിതൎപ്പണംകഴിക്കുക.

൧ സോമാദയഃ പിതരസ്താൻ പിതൄംസ്തൎപ്പയാമി
൨ ഭൂഃ പിതൄംസ്തൎപ്പയാമി ൩ ഭുവഃ പിതൄംസ്തൎപ്പയാമി ൪ ഭൂൎഭുവസ്വരോം പിതൄംസ്തൎപ്പയാമി

സാരം—ആബ്രഹ്മാവുതുടങ്ങീട്ടുള്ള യാതൊരു പിതൃക്കളുണ്ടോ അവരെ തൎപ്പിക്കുന്നേ. ഈമന്ത്രംകൊണ്ടു പിതൃതൎപ്പണം കഴിക്കണം.

ഇപ്രകാരം കുളികഴിഞ്ഞു രണ്ടാംമുണ്ടുകൊണ്ടു പുറംതോൎത്തി ആ വെള്ളം യക്ഷ്മാവിനെ ഉദ്ദേശിച്ചു തൎപ്പിക്കണം.

## XXVIII യക്ഷ്മതൎപ്പണം.

യന്മയാദൂഷിതംതോയംശരീരമലസംകരാൽ
തദ്ദോഷപരിഹാരാൎത്ഥംയക്ഷ്മാണംതൎപ്പയാമ്യഹം 44

സാരം—നിൎമ്മലമായിരിക്കുന്ന ജലം മലിനമാക്കുന്നതു ദോഷമാകുന്നു. ഞാൻ എന്റെ ദേഹത്തിലെ അഴുക്കുകൊണ്ടു യാതൊരുവെള്ളം ദുഷിപ്പിച്ചുവൊ ആദോഷശാന്തിക്കവേണ്ടി യക്ഷ്മാവിനെ തൎപ്പിക്കുന്നു. എന്നു വിചാരിച്ചു മുണ്ടുപിഴിഞ്ഞു പിന്നീടു സൎവ്വാംഗവും ഇഷ്ടംപോലെ തോൎത്തുക.

## XXIX ശിഖാബന്ധനം.

ഊൎദ്ധ്വകേശി!വിരൂപാക്ഷി!മാംസശോണിതഭോജനേ!
തിഷ്ഠദേവി!ശിഖാബന്ധേ!ചാമുണ്ഡേഹ്യപരാജിതേ!

സാരം—മേല്പോട്ടുനീണ്ടിരിക്കുന്ന മുടിയോടുകൂടിയവളായി, വികൃതങ്ങളായകണ്ണുകളോടുകൂടിയവളായി, മാംസം, ചോര ഇതുകളെ ഭക്ഷിക്കുന്നവളായി, ഒരിക്കലും തോല്ക്കാത്തവളായി, സദാ ജയിക്കുന്നവളുമായ ഹേ ചാമുണ്ഡാദേവി! നീ എന്റെ മുടിക്കെട്ടിൽ ഇരുന്നരുളണമെ എന്നുവിചാരിച്ചു മുടികെട്ടുക.

### മന്ത്രസ്നാനം.

മേൽപറഞ്ഞപ്രകാരം സ്നാനവിധി ആചരിക്കുവാൻ ഒരുവൻ ശക്തിയില്ലാത്തപക്ഷം ഒരുമുണ്ടു നനച്ചുപിഴിഞ്ഞു ദേഹമാസകലം തുടച്ചു അഴുക്കുകളഞ്ഞു ഇടത്തെകൈയ്യിലൊ പാത്രത്തിലൊ കുറച്ചുവെള്ളമെടുത്തു ഗായത്രിയൊ ഇഷ്ടദേവതയുടെ മൂലമന്ത്രമൊ മൂന്നുപ്രാവശ്യം ജപിച്ചു മേൽപറഞ്ഞ് ആപോഹിഷ്ഠേതിമന്ത്രംകൊണ്ടു പ്രോക്ഷിക്കുക. ഇതുമന്ത്രസ്നാനമാകുന്നു.

## XXX പാൎത്ഥിവസ്നാനം.

കൈകാൽ മുഖപ്രക്ഷാളനംചെയ്തു ഉദ്ധൃതാസിവരാഹേണ എന്നുമന്ത്രംജപിച്ചു ശുദ്ധമായമണ്ണു ദേഹത്തിൽപൂശുക.

## XXXI പഞ്ചാംഗസ്നാനം.

കൈ, കാൽ, മുഖം കഴുകി പുണ്ഡരീകാക്ഷനെ സ്മരിക്കുക.

## XXXII കാപിലസ്നാനം.

ഈറൻതുണികൊണ്ടു കൈ, കാൽ, മുഖം മുതലായതു ശുദ്ധിചെയ്തു സൂര്യനെ നോക്കുക.

## XXXIII വായവ്യസ്നാനം.

പശുക്കളുടെ കുളമ്പിൽനിന്നും പറക്കുന്നതോ അതിൽ പാറിയിരിക്കുന്നതോ ആയ പൊടിയെ "ഗോസാവിത്രി" എന്ന മന്ത്രം ജപിച്ചു ദേഹത്തിൽ പൂശുക.

## XXXIV ആഗ്നേയസ്നാനം.

ഈശാനായനമഃ ഇത്യാദിമന്ത്രംകൊണ്ടു ഭസ്മം പൂശുക

## XXXV ധ്യാനസ്നാനം.

കോടിസൂര്യപ്രകാശനായി, പീതാംബരധരനായി, സർവ്വാവയവസമ്പന്നനായി, സർവ്വലക്ഷണയുക്തനായി, സർവ്വാഭരണഭൂഷിതനായി, സർവ്വവ്യാപിയായി, സർവ്വജ്ഞനായി, സർവ്വാധാരനായി, സർവ്വാഭീഷ്ടദായിയായിരിക്കുന്ന സാക്ഷാൽ വിഷ്ണുഭഗവാനെ മസ്തകോപരി ധ്യാനിച്ചു അദ്ദേഹത്തിന്റെ ഉല്പാദത്തിൽനിന്നും ഗംഗ പ്രവഹിച്ചു ബ്രഹ്മരന്ധ്രദ്വാരാ തന്റെ സർവ്വാവയവങ്ങളേയും ശുദ്ധിയാക്കുന്നതായി വിചാരിക്കുക. ഇതുകളിൽ ഏതെങ്കിലുമൊരു സ്നാനമാചരിച്ചാലും ജപഹോമാദികർമ്മങ്ങൾക്കു അധികാരം സിദ്ധിക്കുമെന്നാണു സ്മൃതികൾ ഘോഷിക്കുന്നതു്.

വസിഷ്ഠപാരാശര്യാദികൾ പറയുന്ന സ്നാനംചെയ്താൽ പിന്നീടു നല്ല വെള്ളവസ്ത്രം ഉടുത്തു ആചമനം ചെയ്തു സ്നാനം സമർപ്പിക്കണം. തീപിടിച്ചു വല്ലഭാഗം വെന്തതോ, അധികം കീറിച്ചതോ, മുഷിഞ്ഞതോ; എലി, പാറ്റ, കാള, പോത്തു മുതലായതു കടിച്ചതോ, തലമുടി, രോമം ഇതുകളെക്കൊണ്ടു ദൂഷിച്ചതോ ആയ വസ്ത്രം സർവ്വകർമ്മങ്ങളിലും വർജ്ജിക്കണമെന്നു സദാചാര സ്മൃതിയിൽ പറയുന്നു. പൂജമുതലായ കർമ്മങ്ങൾക്കു തറ്റുടുക്കണമെന്നും, ഉത്തരീയം പൂണൂൽ പോലെ കെട്ടിയിടണമെന്നുമാണു സ്മൃതികളുപദേശിക്കുന്നതു്.

ഇതുവും സദാചാരവിഷയം. തിലകം നിത്യകർമ്മാനുഷ്ഠാനം മു
തലായതു താന്താങ്ങളുടെ പൂർവ്വപരമ്പരയെ അനുസരിച്ചുചെ
യ്യേണ്ടതാണ്. വേദാദികളുടെ ഗന്ധലേശമില്ലാത്തവരും
സാധാരണയായി ഒരു കർമ്മവും ആചരിക്കാത്തവരും ആയജ
നങ്ങളും പുണ്ഡ്രാധികാരസിദ്ധിയുള്ളവരാണു ചെയ്യേണ്ടുംവിധ
യെ ഇനിപറയുന്നു.

ആയവർ പൂർവ്വോക്തപ്രകാരം, വസ്ത്രധാരണംചെയ്തു സന്ധ്യ ക
ഴിച്ചു കിഴക്കോട്ടുതിരിഞ്ഞിരുന്നു ഭസ്മമെടുത്തു വെള്ളംകൂട്ടികുഴ
ച്ചു "ഓം നമശ്ശിവായ" എന്നുജപിച്ചു ശിവനെധ്യാനിച്ചു തൽ
പുരുഷായനമഃ "എന്നു നെറ്റിയിലും അഘോരായനമഃ എന്നുവ
ലത്തെതോളിലും സദ്യോജാതായനമഃ എന്നുഇടത്തെതോ
ളിലും വാമദേവായനമഃ എന്നുഉദരത്തിലും ഈശാനായനമഃ
എന്നുമൂർദ്ധാവിലുംധരിക്കുക.

ഇതിന്നുപ്രമാണം ക്രമത്താൽ "പുരുഷാഘോര സദ്യോ
വാമേശാനാന്മീൻ ഫാലാംസോദര വക്ഷസ്സു" ഇത്യാദിതുല്യവാ
ക്യമാകുന്നു. പിന്നീട് "ഓം പരമാത്മനേനമഃ" എന്നുപലവ്യ
പ്രാവശ്യം ജപിക്കുക. ഈമന്ത്രം നിത്യമാചരിക്കുന്നവൻ സ
ർവ്വകർമ്മത്തിന്നും അധികാരിയായും, സർവ്വആപത്തുകളിൽനി
ന്നുംവേർവിട്ടവനായും മരണാനന്തരം മോക്ഷം പ്രാപിക്കു
ന്നവനായും ഭവിക്കുമെന്നു ശ്രീശിവരഹസ്യോദയം.

മന്ത്രാർത്ഥം.

1 ബ്രഹ്മവിഷ്ണുസ്വരൂപനായിരിക്കുന്ന പരബ്രഹ്മത്തി
ന്നായ്ക്കൊണ്ടു നമസ്കാരം 2 പരാ പ്രകൃഷ്ടാ മാ ശക്തിഃ
ശാന്തിഃ വാ യസ്യ സഃ പരഃ അതിശയേന താദൃശാൻ
ഭാവാന്വിത ആത്മാ പരമശ്ചാസൗ ആത്മാ ച പരമാത്മാ=
ശ്രേഷ്ഠയായിരിക്കുന്ന ശക്തിയോടും കാന്തിയോടും കൂടിയ
വനായി സ്വാതന്ത്ര്യാത്മകങ്ങളായ സ്വഭാവങ്ങളെ പ്രാപിക്കുന്നവ
ൻഎന്നും, 3 പവർത്തിതപരഃ മായാ ആത്മാ ജീവനാം പര
മാത്മാ=പരിപാലകനായും മഹാലക്ഷ്മിക്കു ഭർത്താവായുമിരി
ക്കുന്നവൻഎന്നും, 4 പരാ മാ ഏഷാം തെ പരമാഃ തേഷാം
ആത്മാ പരമാത്മാ = വിരക്തന്മാരുടെ ഹൃദയത്തോടുകൂടിയ
വൻഎന്നും, 5 പൂരയതി ആത്മാ വാ = വിരക്തന്മാരാൽഭയ
പ്പെട്ടവൻഎന്നും, 6 പരാ മാത്മാനാം പരമാത്മാ=പരിപൂർണ്ണ
മായും സർവ്വവ്യാപകവുമായ പരബ്രഹ്മസ്വരൂപൻഎന്നും

കൂടാതെപരമശൈവ്യത്തിന്നമാത്രം ചിലവ്യത്യാസങ്ങൾ ഉള്ളവയെ പറയുന്നു.

പരൈൎമ്മീയത ഇതി പരമഃ = യോഗികളാൽ അറിയപ്പെടുന്നവൻ. പരാൻ മിനാതീതി പരമഃ=രാഗദ്വേഷാദികളായ ശത്രുക്കളെ നശിപ്പിക്കുന്നോവൻ. പരാ മാ യസ്യ സഃ പരമഃ=ഉൽകൃഷ്ടമായിരിക്കുന്ന ജ്ഞാനത്തോടുകൂടിയവൻ എന്നും, ശിഷ്ടം ഗുരുമുഖത്തിൽനിന്നഗ്രഹിക്കുക.

ഇതി ലഘുപൂജാരത്നേ

സദാചാരവിഷയം*

സമ്പൂൎണ്ണം.



THE

# PURUSHASOOKTHAM.

ശ്രീ

# പുരുഷസൂക്തം.



ശ്രീഗണേശായ നമഃ

നത്വാഹം പരമാത്മാനം
സർവ്വവ്യാപിനമീശ്വരം
സൂക്തം സാരം പ്രവക്ഷ്യാമി
ബാലാനാം ബോധകാരകം.

സഹസ്രശീർഷാ പുരുഷഃ സഹസ്രാക്ഷസ്സഹസ്രപാൽ
സഭൂമിം വിശ്വതോ വൃത്വാ അത്യതിഷ്ഠദ്ദശാംഗുലം. 1

അന്വയം.—സഹസ്രശീർഷാ സഹസ്രാക്ഷഃ സഹസ്രപാൽ സഃ പുരുഷഃ ഭൂമിം വിശ്വതഃ വൃത്വാ ദശാംഗുലം അത്യതിഷ്ഠൽ.

സാരം—ആയിരംതലയുള്ളവനും, ആയിരം കണ്ണുകളുള്ളവനും, ആയിരംകാലുള്ളവനും, വേദശാസ്ത്രങ്ങളിൽ പ്രസിദ്ധനും ആയിരിക്കുന്ന പുരുഷൻ ഭൂലോകം എല്ലായിടത്തും വ്യാപിച്ച് പത്തംഗുലംപ്രമാണമായിരിക്കുന്ന ബ്രഹ്മാണ്ഡത്തെ അതിക്രമിച്ചു സ്ഥിതനായി ഭവിക്കുന്നു.

‡ വിശിഷ്ടാദ്വൈതഭാഷ്യസംക്ഷേപം.

ഭഗവാനിതി ശബ്ദോയം തഥാ പുരുഷ ഇത്യപി
നിരുപാധീ ച വർത്തേതേ വാസുദേവേ സനാതനേ 2

സഏവ വാസുദേവോസൗ സാക്ഷാൽപുരുഷ ഉച്യതേ
സ്ത്രീപ്രായമിതരൽസർവം ജഗൽ ബ്രഹ്മപുരസ്സരം. 3

‡ വിശി: ഭാ: സം:—

ഇത്യാദിപഞ്ചരാത്രസംഹിതയിലെവാക്യംകൊണ്ടുപുരുഷൻ എന്നു പറയുന്നവൻ ശ്രീനാരായണനാകുന്നു എന്നും, ബ്രഹ്മാവുമുതലായിട്ടുള്ള മറ്റുജഗത്തെല്ലാം സ്ത്രീപ്രായമാകുന്നു എന്നും വ്യക്തമാകുന്നു. ഭഗവാൻ എന്നുള്ളപദത്തിന് യാതൊരു ദോഷവുമില്ലാത്ത സകലഗുണങ്ങൾക്കും നിധിയായിട്ടുള്ളവനെന്നും, പുരുഷൻ എന്നപദത്തിന് സകലവസ്തുക്കളിലും അന്തര്യാമിയായി വസിക്കുന്നവനെന്നും, എല്ലായിടത്തും നിറഞ്ഞിരിക്കുന്നവനെന്നും അർത്ഥംകല്പിക്കേണ്ടതാകുന്നു എന്നു പരാശരമഹാമുനിയാലും പറയപ്പെട്ടിട്ടുണ്ട്. ഈഗുണങ്ങൾ ശ്രീനാരായണന്നു മാത്രമെ ഉള്ളു എന്നും മറ്റുദേവകൾക്കില്ലെന്നുംവേദാന്തങ്ങളും ഘോഷിക്കുന്നു. ആയതുകൊണ്ടു അന്യദേവന്മാരെ ഭഗവാൻ എന്നും പുരുഷൻ എന്നും വിളിച്ചുകൂടാ. ഈ ഗുണങ്ങൾ അന്യരിൽ കാണുകയില്ല. ഇതരൻ കേവലം സ്ത്രീപ്രായമാകുന്നു. ഇങ്ങിനെയാണെങ്കിലും "പൂജാർഹം ഇന്ദ്രഭഗവാൻ, ചന്ദ്രഭഗവാൻ, രുദ്രഭഗവാൻ, ഗണപതിഭഗവാൻ" എന്നെല്ലാംആയവരെ പറയുന്നുണ്ടു. ആയത് സാർത്ഥമായിട്ടുള്ളതല്ല. എല്ലാംകൊണ്ടും പുരുഷൻ എന്നശബ്ദം ശ്രീനാരായണനെത്തന്നെ പ്രാപിക്കുന്നു. സഹസ്രമെന്നതിന് അനന്തമെന്നു സാരം. സകലജീവജാലങ്ങളും അടങ്ങിട്ടുള്ള ബ്രഹ്മാണ്ഡം ശ്രീനാരായണന്റെ ശരീരമാകയാൽ അഖിലപ്രാണികളുടെ ശിരസ്സുകളും നാരായണന്റെ ശിരസ്സുകളാകുന്നു. ഇപ്രകാരംതന്നെമറ്റുള്ളവയും. അവസാനമില്ലാത്ത തല, കണ്ണ, കാലുകളുള്ളവനും സർവ്വവ്യാപിയായിരിക്കുന്ന സാക്ഷാൽ ശ്രീ നാരായണൻ ഭൂലോകവും, കീഴ്മേലുള്ള പതിനാലുലോകങ്ങളുടങ്ങിയ ബ്രഹ്മാണ്ഡമാസകലം വ്യാപിച്ചു തന്റെ അംഗുലങ്ങളാൽപത്തു അംഗുലംകണക്കായ്ബ്രഹ്മാണ്ഡത്തെ അതിക്രമിച്ചുസ്ഥിതനായിരിക്കുന്നു. ബ്രഹ്മാണ്ഡം അദ്ദേഹത്തിന്റെ ഏതോ ഒരുഅംശമാകുന്നു എന്നുസാരം.

† മാധ്വഭാഷ്യസാരം.

ഈ പുരുഷസൂക്തത്തിൽ ബ്രഹ്മാവുവിഷ്ണുവിനെക്കുറിച്ചുചെയ്യുമാനസയജ്ഞത്തെയും, സൃഷ്ടിക്രമവും, ദേവകൾചെയ്യുകർമ്മയജ്ഞജ്ഞാനയജ്ഞാദിപ്രകാരവും, മോക്ഷപ്രാപ്തിക്കുള്ളഉപായവും പറയുന്നു. സമസ്തഗുണപരിപൂർണ്ണനായിരിക്കുന്ന ശ്രീനാരാ

† മാ: ഭാ: സാ:—

യവനൻ സഹസ്രസംഖ്യാകമായിരിക്കുന്ന തല, കണ്, കാലുകളോടുകൂടി ഭവനായിട്ട് ഭൂമിയോടുകൂടിയിരിക്കുന്ന ബ്രഹ്മാണ്ഡത്തെ വ്യാപിച്ച് ബ്രഹ്മാവു തുടങ്ങീട്ടുള്ളവരുടെ പത്തംഗുലംപ്രമാണമായിരിക്കുന്ന ഹൃദയത്തിൽ അന്തൎയ്യാമിയായിട്ട് അതിശയത്തോടുകൂടി സ്ഥിതിചെയ്യുന്നു. അനേകശിരസ്സുള്ളവനു “സഹസ്രശീർഷാ” എന്നുള്ള പദം യുക്തം തന്നെയാണു.

§ വിദ്യാരണ്യഭാഷ്യസാരം,

പണ്ടുനാരായണൻ എന്നപേരോടുകൂടിയ ഒരു മഹൎഷി തപസ്സുചെയ്തു ദേവനെ പ്രത്യക്ഷമാക്കി വരംപെററു സ്വരം, വൎണ്ണം, മുതലായതു തെററാതെ ഇതിനെ ശുദ്ധമായിട്ടു മനസ്സിലാക്കിയതിനാൽ ഈ സൂക്തിനു നാരായണം എന്നുപേർ സംഭവിച്ചു. ജഗൽകാരണനായ നാരായണനെക്കുറിച്ചു പ്രതിപാദിക്കുന്നതിലും ഈ പേർ സാർത്ഥമായിട്ടു തന്നെ പരിണമിച്ചു. ഒട്ടൊഴിയാതെയുള്ള പ്രാണികൾ ഒത്തൊരുമിച്ചിട്ടുള്ള ഈ ബ്രഹ്മാണ്ഡമാകുന്ന ദേഹത്തോടു കൂടിയ വിരാട് പുരുഷനാണു പുരുഷപദംകൊണ്ടു പറയപ്പെട്ടിരിക്കുന്നതു്. സഹസ്രം എന്നതിനു അനേകം എന്നർത്ഥം. അനേകശിരസ്സുകൾ, അനേകം നേത്രങ്ങൾ, അനേകം പാദങ്ങളോടുകൂടിയ വിരാട് പുരുഷൻ അണ്ഡരൂപമായിരിക്കുന്ന ഭൂമിയെ വ്യാപിച്ചിട്ടു പത്തംഗുലം അധികമായിട്ടു അതിക്രമിച്ചു സ്ഥിതി ചെയ്യുന്നു. സൎവ്വവും ഇദ്ദേഹത്തിന്റെ ശരീരത്തിൽ അന്തൎഭവിച്ചിരിക്കുന്നതിനാലാകുന്നു മററു അവയവങ്ങളും ഇദ്ദേഹത്തിന്റെ അവയവങ്ങളായിത്തീൎന്നതു. പത്തു എന്നതിനും അനേകം എന്ന അൎത്ഥം തന്നെയാണു. ഈ ബ്രഹ്മാണ്ഡത്തിന്റെ വെളിയിലും വ്യാപിച്ചിരിക്കുന്നു എന്നു സാരം.

പുരുഷ ഏവേദം സൎവം യൽഭൂതം യച്ച ഭവ്യം
ഉതാമൃതത്വസ്യേശാനഃ യദന്നേനാതിരോഹതി 2

അന്വയം—യൽഭൂതം യത് ഭവ്യം ച യൽ അന്നേന അതിരോഹതി ഇദം സൎവം പുരുഷ ഏവ ഉത അമൃതത്വസ്യ ഈശാനഃ

സാരം—യാതൊരു ജഗത്തു് ആദ്യ കല്പത്തിൽ ഉണ്ടായോ, യാതൊരു ജഗത്തു് ഇനിവരുന്ന കല്പത്തിൽ ഉണ്ടാക

§ വി: ഭാ: സാ:—

വാൻപോകുന്നതോ, യാതൊരുജഗത്തു അന്നംകൊണ്ടു നശി
ക്കാതെയിരിക്കുന്നതോ, ഈ സർവ്വജഗത്തും പുരുഷൻത
ന്നെയാകുന്നു. വിശേഷിച്ചു മോക്ഷത്തിന്നു സ്വാമിയായും
ഭവിക്കുന്നു.

വിശി:— ഭാ:— സം:— മൂൎത്തികളെക്കൊണ്ടു എവിടെയും
വ്യാപിച്ചിരിക്കുന്നവനെന്നും, അതുകൊണ്ടു ദേശപരിച്ഛേദമി
ല്ലെന്നും പറഞ്ഞു. ഈ ഋക്കുകൊണ്ടു കാലപരിച്ഛേദമി
ല്ലാ എന്നും പറയുന്നു. കഴിഞ്ഞകാലത്തിൽ ഇരുന്നതും, ഇനി
വരുവാൻപോകുന്നകാലത്തിൽ ഉണ്ടാകുവാൻപോകുന്നതും
ഇപ്പോൾ കണ്ടുവരുന്നതുമായ ജഗത്തെല്ലാം ശ്രീനാരായണ
നാകുന്നു. ഭൂതഭവിഷ്യദ്വൎത്തമാനങ്ങളായ മൂന്നുകാലങ്ങളി
ലുമുള്ള അഖിലജീവജാലങ്ങളും നാരായണശരീരമാകയാ
ൽ അവ എല്ലാം പരമപുരുഷൻതന്നെ. ദേവൻ മനുഷ്യൻ മു
തലായ ശബ്ദങ്ങൾ അതാതുശരീരങ്ങളെ ഉദ്ദേശിച്ചു പറയുന്നു
എങ്കിലും ശരീരത്തോടുകൂടിയ ആത്മാക്കൾക്കു ഉപകരിക്കുന്ന
തുപോലെ ഈ ജഗത്തെല്ലാം, പുരുഷനെ വചിക്കുന്നു. ഇത്ര
മാത്രംകൊണ്ടു കാലപരിച്ഛേദമില്ലാത്തവനെന്നു സ്പഷ്ടമായിഭ
വിക്കുന്നു. തന്റെ ആശ്രിതജനങ്ങൾക്കു മോക്ഷപദവിയെ
നല്കുന്നവനും, ഈജഗത്ത് ഒരിക്കലും നശിക്കാതെയിരി
ക്കുവാൻ അന്നം കൊടുത്തുരക്ഷിക്കുന്നവനും ഇവൻതന്നെയാ
കുന്നു. ഇവനെ ആശ്രയിക്കുന്നവൎക്കു യാതൊരുഹാനിയും
നേരിടുന്നതല്ലാ എന്നു സാരം.

മാ: ഭാ: സാ:— ഭൂതഭവിഷ്യദ്വൎത്തമാനങ്ങളായ മൂന്നു
കാലങ്ങളിലുമുള്ള ജഗത്തെല്ലാം പരമപുരുഷനാകുന്നു. ഇ
തിന്നു സ്വാമിയും അവൻതന്നെ. ഈ ലീലാപ്രപഞ്ചത്തിലു
ള്ള കൎമ്മാധീനന്മാരായ സംസാരികളെ ഒഴിച്ചു മററു മോ
ക്ഷംപ്രാപിച്ചവൎക്കും അവൻതന്നെയാകുന്നു സ്വാമി. അന്ന
മെന്നുപറയുന്നതു നശിക്കുന്നവസ്തുവാകുന്നു. ഈ സംസാര
ത്തിലുൾപ്പെട്ട എല്ലാവസ്തുക്കളും സംസാരികളുടെ പുണ്യപാ
പങ്ങൾ ക്ഷയിക്കുന്നതോടുകൂടി അവയും നശിക്കും. അതു
കൊണ്ടു അതുകൾക്കു അന്നമെന്നുപേർ. മേൽപ്പറഞ്ഞവയു
ള്ള സംസാരജീവികളെ ഇവിടെ അന്നമെന്നു പറയുന്നു. ഇ
വയെ അതിക്രമിച്ചവൻ "മുക്തൻ" എന്നുള്ളനാമധേയത്തിന്നു
അൎഹനാകുന്നു എന്നുസാരം.

വ: ഭാ: സാ:— മൂന്നുകാലങ്ങളിലുമുള്ള ജഗത്തു സാക്ഷാ

ൽ വിരാട് പുരുഷനാകുന്നു. ഈ വർത്തമാനകാലത്തിലുള്ള സമസ്തപ്രാണികളും പുരുഷന്റെ അവയവങ്ങളായതുപോലെ കഴിഞ്ഞ കല്പത്തിലും, വരുവാൻപോകുന്ന കല്പത്തിലുമുള്ള സർവ്വപ്രാണികളും വിരാട്പുരുഷന്റെ അംശങ്ങൾ തന്നെ എന്നു സാരം. കൂടാതെയും ഒരുവനെ ഒരു പ്രധാനദേവതയാക്കുന്നേടത്തും ഈ പുരുഷൻ സമർത്ഥനാകുന്നു. ബ്രഹ്മാവു, ഇന്ദ്രൻ മുതലായ ദേവന്മാരാകണമെന്നുണ്ടെങ്കിൽ ഇവനെത്തന്നെ ആശ്രയിക്കണം. ഈ വിരാട്പുരുഷന്റെ ജീവാത്മാക്കളുടെ പുണ്യപാപങ്ങളെയനുസരിച്ചു ഫലപ്രദാനം ചെയ്യുന്നതിനുവേണ്ടിയാകയാൽ സ്വരൂപത്തെവിട്ടു ഈ ജഗൽസ്വരൂപമായി പരിണമിച്ചു. ആയതുകൊണ്ടു ഈ ജഗത്തു യഥാർത്ഥമല്ലോ. ഒരു സ്വർണ്ണക്കട്ടി കുണ്ഡലം, വള, മോതിരം മുതലായ പല ആഭരണരൂപമായി പരിണമിച്ചാൽ അതുകൾ താൻ ഉണ്ടാകുന്നതിനുമുൻപും, താൻനശിച്ചതിൽപിൻപും കാണാത്തതിനാൽ കുണ്ഡലാദികൾ വാസ്തവമല്ലാ എന്നും, അതുകൾക്കു കാരണഭൂതമായിരിക്കുന്ന സ്വർണ്ണക്കട്ടി എപ്പോഴും കാണുന്നതിനാൽ വാസ്തവമാണെന്നും വിചാരിക്കുന്നതുപോലെ, ഈ ജഗത്ത് ഒരു കാലത്തു ഇല്ലാതെ ഇരുന്നു. ഇപ്പോൾ ഉണ്ടായി. ഇനി കുറച്ചുകാലം കഴിയുമ്പോൾ നശിക്കുന്നതാകകൊണ്ടു വാസ്തവമായിട്ടുള്ളതല്ലാ എന്നും; ഇതിനു കാരണമായിരിക്കുന്ന വിരാട്പുരുഷസ്വരൂപം എന്നും ഇരിക്കുന്നതിനാൽ ഇതൊന്നുമാത്രമേ വാസ്തവമായിട്ടുള്ളു എന്നും ശേഷമെല്ലാം അവാസ്തവമാണെന്നും താല്പര്യം.

ഏതാവാനസ്യമഹിമാതോജ്യായാംശ്ചപൂരുഷഃ
പാദോസ്യവിശ്വാഭൂതാനിത്രിപാദസ്യാമൃതംദിവി 5

അന്വയം—അസ്യ മഹിമാ ഏതാവാൻ അതഃ പുരുഷഃ ജ്യായാൻ വിശ്വാഭൂതാനി അസ്യ പാദഃ അസ്യ അമൃതം ത്രിപാൽ ദിവി.

സാരം—ഇദ്ദേഹത്തിന്റെ മാഹാത്മ്യം ഇതെല്ലാമാണ്. ഇതിലേറെയുമായിട്ട പുരുഷൻ ശ്രേഷ്ഠനാകുന്നു. എല്ലാഭൂതങ്ങളും (വസ്തുക്കളും) ഈ പുരുഷന്റെ നാലിലൊരംശമാകുന്നു. ഇദ്ദേഹത്തിന്റെ ഭോഗ്യമായിരിക്കുന്ന മററു മൂന്നംശവും പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരമപദത്തിലത്രെയാകുന്നു.

വി:രി: ഭാ: സാ:—സർവ്വദേശകാലങ്ങളിലും നിറഞ്ഞിരിക്കുക, എന്നുള്ള മഹാ: മാഹാത്മ്യത്തോടു കൂടിയവനാകുന്ന ശ്രീ

നാരായണൻ. ആയതുകൊണ്ടു ഇവനുസമാനനായിട്ടു വേറെ ആരുംതന്നെ ഇല്ലാ. ഇവൻതന്നെ സർവ്വശ്രേഷ്ഠൻ. അനേകബ്രഹ്മാണ്ഡങ്ങൾ അടങ്ങിയിരിക്കുന്ന ഈ ലീലാവിഭൂതി ഇവന്റെ ഏകദേശമാകുന്നു. ശിഷ്ടങ്ങളായ മൂന്നംശങ്ങളും അമൃതുപോലെ "രജോഗുണത്തോടും "തമോഗുണത്തോടും കൂടാതെ ശുദ്ധസത്വംകൊണ്ടു പ്രകാശിച്ചിരിക്കുന്നു. വൈഷ്ണവർ ഈ നിത്യവിഭൂതിയെ "ത്രിപ്പാദവിഭൂതി"യെന്നുപറയുന്നു.

മാ: ഭ: സാ:—ശ്രീനാരായണൻ ഇതരമാഹാത്മ്യത്തെക്കാൾ അധികമാഹാത്മ്യത്തോടുകൂടിയവനാകുന്നു. ഇവന്റെ മാഹാത്മ്യാധിക്യമെൽ വ്യക്തമാവുകയുംചെയ്യും. ബ്രഹ്മാവു തുടങ്ങീട്ടുള്ള നിഖിലജഗത്തും ഇവന്റെ പ്രതിബിംബമാകുന്നു. പ്രതിബിംബം ബിംബത്തിങ്കൽനിന്നും അന്യമായിട്ടുള്ളതാകയാൽ ബ്രഹ്മാവുമുതൽ തൃണപര്യന്തമുള്ള സകലജീവരാശികളും പുരുഷനിങ്കൽനിന്നും വേർപെട്ടിരിക്കുന്നു. യാതൊരു വികാരമെന്നിയെ എല്ലായ്പോഴും ഒരുപോലെ ഇരിക്കുന്ന ഈ പുരുഷന്റെ സ്വരൂപം മൂന്നായിട്ടു അംശിച്ചിരിക്കുന്നു. അതിൽ ഒരംശം "ശ്വേതദ്വീപിലും, മറ്റൊന്നു "ക്ഷീരസമുദ്രത്തിലും, വേറെയൊന്നു "ശ്രീവൈകുണ്ഠത്തിലും സ്ഥിതിചെയ്യുന്നു.

വിദ്യാ: ഭാ: സാ:—അതീതമായും, അനാഗതമായും വർത്തമാനമായുമിരിക്കുന്ന ഈജഗത്തു എത്രമാത്രമാണുള്ളൂ? അത്രയും വിരാട്പുരുഷന്റെ സാമർത്ഥ്യമാകുന്നു. ആകയാൽ ഇജ്ജ് അവാസ്തവവും, പുരുഷൻ വാസ്തവവുമത്രേ ആണ്. തന്റെ സാമർത്ഥ്യസ്വരൂപമായിരിക്കുന്ന ഈജഗത്തിനെക്കാളും പുരുഷൻ ശ്രേഷ്ഠനാകുന്നു. ഇവന്റെ മഹാത്മ്യരൂപമായ മൂന്നു കാലങ്ങളിലുമുള്ള പ്രാണികൾ ഇവന്റെതന്നെ നാലാമത്തെഭാഗമാകുന്നു. ശിഷ്ടമുള്ള മൂന്നംശങ്ങളും പുരുഷന്റെ സ്വരൂപമാകുന്നു. ഇതൊരിക്കലും നശിക്കയുമില്ലാ; ഈരൂപം എല്ലായ്പോഴുംപ്രകാശിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. വേദത്തിൽ "അമൃതം"എന്നുപറഞ്ഞിരിക്കുന്ന സ്ഥിതികൾ ഇവിടെ നാലായിട്ടു ഭാഗിച്ചതെന്തെന്നാൽ വികാരശൂന്യമായിരിക്കുന്നഭാഗം അധികമെന്നും, തത്സഹിതമായിരിക്കുന്ന ഈജഗദ്ഭാഗം അല്പമെന്നുംകാണിക്കുവാനാകുന്നു.

ത്രിപാദൂർദ്ധ്വ ഉദൈത്പുരുഷഃ പാദോസ്യേഹാഭവത്പുനഃ
തതോ വിഷ്വങ്വ്യക്രാമത്സാശനാനശനേ അഭി ॥ ൯

അന്വയം—പുരുഷഃ ത്രിപാൽ ഊർദ്ധ്വഃ ഉദൈൽ പുനഃ അസ്യപാദഃ ഇഹ അഭവൽ തതഃ വിഷ്വങ് സാശനാനശനേ അഭി വ്യക്രമൽ.

അർത്ഥം—പുരുഷൻ മൂന്നുപാദങ്ങളോടുകൂടി മേൽഭാഗത്തിൽ ഇരിക്കുന്നതായിട്ടു സങ്കല്പിച്ചു. പിന്നെ ഇവന്റെ പാദം ഈലോകത്തിൽ ഉത്ഭവിച്ചു. അനന്തരം എല്ലായിടത്തും ജീവജഡങ്ങളെയുദ്ദേശിച്ചു വ്യാപിച്ചു.

വിശി: ദ്വാ: സാ:—"ത്രിപ്പാദവിഭൂതി"എന്നതെല്ലാറ്റിലുംപ്പെട്ട പരമപദത്തിൽഇരിക്കുന്ന സാക്ഷാദുപാസ്യദേവൻ ആകുന്ന പരമപുരുഷൻ,—"സങ്കർഷണൻ, അനിരുദ്ധൻ, പ്രദ്യുമ്നൻ"എന്നീ മൂന്നു അവതാരങ്ങൾ എടുത്തു മൂലപ്രകൃതിക്കുമേൽഇരുന്നു അനന്തകോടിബ്രഹ്മാണ്ഡങ്ങളെ രക്ഷിക്കുവാനായി നിശ്ചയിച്ചു. ഈ അവതാരങ്ങളിൽവച്ചു ഒരുത്തനുമായ "അനിരുദ്ധനാരായണൻ"തന്റെ ആശ്രിതന്മാരെ രക്ഷിക്കുവാൻവേണ്ടി പാൽക്കടലിലും, ശ്വേതദ്വീപിലും— അയോദ്ധ്യ, ദ്വാരക മുതലായ ദിവ്യനഗരങ്ങളിലും അവതരിച്ചു. അതിൽപിന്നീടു ശ്രിതരക്ഷണാർത്ഥം അനേകവ്യാപാരങ്ങളും നടത്തി. ലോകരക്ഷണം സങ്കല്പമാത്രംകൊണ്ടുതന്നെ സാധിക്കുമെന്നിരിക്കെ ഇപ്രകാരമെല്ലാം ചെയ്യുന്നതു ഭക്തരിലുള്ള അതിവാത്സല്യംകൊണ്ടാകുന്നു.

മാ: ഭാ: സാ:—"പാലാഴി, ശ്വേതദ്വീപു, ശ്രീവൈകുണ്ഠം"എന്നുമുൻവിവരിച്ച മൂന്നുസ്ഥലങ്ങളിലും മൂന്നുഅംശങ്ങളോടുകൂടിസ്ഥിതിചെയ്യുന്നവനും, സത്വഗുണപ്രധാനനുമായ പരമാത്മാവു ഓരോവസ്തുക്കളിലും അന്തര്യാമിയായിട്ടു ആവിർഭവിച്ചു. പരമാത്മാവിന്റെ വേറൊരംശം യാഗംകൊണ്ടു എല്ലാവരും ആരാധിക്കത്തക്കവിധത്തിൽ അഗ്നിരൂപമായി ഈലോകത്തിലും അവതരിച്ചു. അതിമാഹാത്മ്യത്തോടുകൂടിയ ഈപരമാത്മാവു മുക്തന്മാരുടേയും സംസാരികളുടേയും ഉള്ളിൽപ്രവേശിച്ചു അന്തര്യാമിയായും, വെളിയിൽ ഇതുകൾക്കു ആധാരമായിട്ടും ഇരുന്നുതന്റെ നാലുഭാഗങ്ങളിലും വ്യാപിച്ചു.

വിദ്യാ: ഭാ: സാ:—ഈ വിരാട്പുരുഷന്റെ സംസാരസംബന്ധത്തോടുകൂടാത്ത അധികഭാഗംഎന്നതോ അതു ഏറ്റവും ആശ്ചര്യത്തോടുകൂടിയിരിക്കുന്നു. നാലാമത്തെഭാഗം അ

ജ്ഞാനം കൊണ്ടു ഉണ്ടായിട്ടുള്ള ഈ സംസാരത്തിൽ മായയാൽ മൂടപ്പെട്ടു ജനനമരണങ്ങളോടുകൂടിയിരിക്കുന്നു. പക്ഷി, മനുഷ്യൻ മുതലായ ചേതനാ വസ്തുക്കളെക്കൊണ്ടും മല, മരം മുതലായ അചേതനാവസ്തുക്കളെക്കൊണ്ടും ഈ ലോകം ഏതു പ്രകാരം നിറഞ്ഞിരിക്കുന്നുവോ, അപ്രകാരം താൻ അതാതു പ്രകാരമുള്ള നാനാവിധരൂപങ്ങളെയെടുത്തു ജഗത്തു് ആസകലം വ്യാപിച്ചിരിക്കുന്നു.

തസ്മാദ്വിരാഡജായത വിരാജോ അധിപൂരുഷഃ
സജാതോ അത്യരിച്യത പശ്ചാദ്ഭൂമിമഥോപുരഃ 7

അന്വയം—തസ്മാൽ വിരാട് അജായത വിരാജോ അധിപൂരുഷഃ ജാതഃ സഃ ഭൂമിം പശ്ചാൽ അഥഃ പുരഃ അത്യരിച്യത.

അർത്ഥം—അവനിൽനിന്നു വിരാട് ജനിച്ചു. വിരാട്ടിനെ ആശ്രയിച്ചു പുരുഷൻജനിച്ചു. അവൻഭൂമിയേയും, പാർശ്വഭാഗങ്ങളെയും, കീഴ്ഭാഗങ്ങളെയും, മേൽഭാഗത്തെയും അതിക്രമിച്ചു.

വിശി: ഭാ: സാ:—നാരായണന്റെ നാഭികമലത്തിൽ നിന്നു വിശിഷ്ടപ്രകാരത്തോടുകൂടിയ ബ്രഹ്മാണ്ഡംഉണ്ടായി അതിൽനിന്നും നാന്മുഖബ്രഹ്മാവും, ഉണ്ടായി. അവൻഭൂമിയ്ക്കു കീഴ്മേൽപുറമുള്ള എല്ലായിടത്തും വ്യാപിച്ചു.

മാ: ഭാ: സാ:—ആ പരമപുരുഷനിൽനിന്നു ബ്രഹ്മാണ്ഡം ഉണ്ടായി. അതിൽനിന്നും ചതുർമുഖൻ ജനിച്ചു. പരമാത്മാവു ആ നാന്മുഖൻ നിയാമകനായിതീർന്നു. ആ ബ്രഹ്മാവു അന്തർനാരായണന്റെ പിൻപും, ബ്രഹ്മാദികൾക്കു മുൻപുമായി ഉത്ഭവിച്ചതു്. പിന്നീടു അവൻ ഭൂമിയോടുകൂടിയ സപ്തലോകങ്ങളെയും ഇന്ദ്രാദി ദേവതകളെയും അതിക്രമിച്ചു സ്ഥിതനായി.

വിദ്യാ: ഭാ: സാ:—ആ ആദിപുരുഷനിൽനിന്നും ബ്രഹ്മാവ്, ഇന്ദ്ര, ചന്ദ്രന്മാർ മുതലായ ദേവന്മാർ,—ഗരുഡൻ, കാകൻ മുതലായപക്ഷികൾ,—ദരിദ്രൻ, ധനികൻ, ബലവാൻ, ദുർബ്ബലൻ മുതലായ പലവക ഭേദങ്ങളോടു കൂടിയ മനുഷ്യർ,—മൈനാകം മുതലായ പർവതങ്ങൾ,—കല്പവൃക്ഷം തുടങ്ങിയുള്ള അരളിലവൃക്ഷങ്ങൾ—ഇനിയും പലവക— ഇവകളെക്കൊണ്ടു എന്നാവും പ്രകാശിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മാണ്ഡമുള

ണ്ടായി. ആ ബ്രഹ്മാണ്ഡത്തെ ആധാരമാക്കിക്കൊണ്ടു അ
തിന്റെ അഭിമാനിയായി ഒരുവൻ ഉണ്ടായി. പിന്നീടു അ
വൻ ഭൂമിയെയും, അനന്തരം ജീവാത്മാക്കൾക്കു ശരീരങ്ങ
ളെയും സൃഷ്ടിച്ചു.

യൽപുരുഷേണ ഹവിഷാ ദേവാ യജ്ഞമതന്വത
വസന്തോ അസ്യാസീദാജ്യം ഗ്രീഷ്മ ഇധ്മശ്ശരദ്ധവിഃ 8

അന്വയം—ദേവാഃ യൽ പുരുഷേണ ഹവിഷാ യ
ജ്ഞം അതന്വത അസ്യ വസന്തഃ ആജ്യം ഗ്രീഷ്മഃ ഇധ്മഃ
ശരൽഹവിഃ ആസീൽ.

അർത്ഥം—ദേവന്മാർ എപ്പോൾ പുരുഷനാകുന്ന ഹവിസ്സു
കൊണ്ടു യാഗംചെയ്തുവോ അപ്പോൾ ഇതിനു വസന്തത്തു
നെയ്യായിട്ടും, ഗ്രീഷ്മർത്തു സമിത്തായിട്ടും, ശരദൃതു ഹവിസ്സാ
യിട്ടും ഭവിച്ചു.

വി: ഭാ: സാ:—ധനസമൃദ്ധി, ശത്രുനാശം മുതലായ
ഫലത്തെ ഉദ്ദേശിച്ചു യാഗംചെയ്യുന്നതിൽ പശുപ്രധാനകാ
രണമായിട്ടും,—നെയ്, ചമത, പുരോഡാശം മുതലായതു അ
പ്രധാനോപകരണങ്ങളായിട്ടും തീരുന്നതുപോലെ ഇവിടെ
സൃഷ്ടികാലത്തെ ഫലത്തെയുദ്ദേശിച്ച് അതിൽനിത്യനൃതികം
ബ്രഹ്മാവിനെ പ്രധാനകാരണമായിട്ടും, വസന്താദികാലങ്ങ
ളെ സഹകാരികാരണങ്ങളായിട്ടും ധ്യാനിച്ചു എന്നു സാരം

മ: ഭാ: സാ:—പണ്ടു മഹാജ്ഞാനികളായിരിക്കുന്ന മ
ഹർഷിമാർ അഗ്നിയെ പശുവാക്കി നാരായണനെയുദ്ദേശിച്ചു
'പുരുഷമേധം' എന്ന അതിപ്രസിദ്ധമായിരിക്കുന്ന ഒരു യ
ജ്ഞം ചെയ്തു. പിന്നീടു നാരായണങ്കൽ നിന്നും വസന്തകാ
ലവും നെയ്യും, ഗ്രീഷ്മകാലവും സമിത്തും, ശരൽക്കാലവും പു
രോഡാശമെന്ന ഹവിസ്സുമുണ്ടായി. ഇവിടെ വസന്താദിമൂ
ന്നു ഋതുക്കളുടെ സൃഷ്ടിപറഞ്ഞിട്ടുള്ളതു,—വസന്തകാലത്തി
ൽ ബ്രാഹ്മണനും, ഗ്രീഷ്മകാലത്തിൽ ക്ഷത്രിയനും,—ശരൽക്കാ
ലത്തിൽ വൈശ്യനും യാഗംചെയ്യേണ്ടതാണ് എന്നറിയിപ്പാ
നാകുന്നു,

വിദ്യ: ഭാ: സാ—ശരീരം സൃഷ്ടിച്ചതിൽ പിന്നീടു ദേ
വന്മാർ സൃഷ്ടിയുടെ അഭിവൃദ്ധിക്കായിക്കൊണ്ടു വിരാട്പുരു
ഷനെ ഹവിസ്സായിട്ടും, വസന്താദികാലങ്ങളെ നെയ്യുമുത
ലായതുകളാക്കി കൽപ്പിച്ചു് മാനസയജ്ഞംചെയ്തു.

സപ്താസ്യാസൻ പരിധയഃ ത്രിസ്സപ്ത സമിധഃ കൃതാഃ
ദേവായദ്യജ്ഞം തന്വാനാഃ അബധ്നൻ പുരുഷം പശും 9

അന്വയം—അസ്യ സപ്തപരിധയഃ ആസൻ ത്രിസ്സപ്ത സമിധഃ കൃതാഃ ദേവാഃ യജ്ഞം തന്വാനാഃ പുരുഷം പശും അബധ്നൻ.

അർത്ഥം—ഇതിന്നു ഏഴു പ്ലാശിൻകൊമ്പുകൾ ഉണ്ടായിരുന്നു. ഇരുപത്തിയൊന്നു ചമതക്കൊമ്പുകൾ ഹോമിക്കുന്നതിന്നു ചെയ്യപ്പെട്ടു. ദേവന്മാർ യജ്ഞത്തെ ചെയ്യുന്നവരായിട്ടു പുരുഷനാകുന്ന പശുവിനെ യജ്ഞസ്തംഭത്തിൽ ബന്ധിച്ചു.

വിശി: ബാ: സം:—നിത്യസൂരികൾ സൃഷ്ടിരൂപമായിരിക്കുന്ന ഈ യജ്ഞത്തിന്ന് പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം, അഹങ്കാരം, ബുദ്ധി ഇങ്ങിനെ ഏഴു വക പരിധികളാക്കിച്ചെയ്തു. പരിധികളെന്നു പറയുന്നവ അഗ്നിക്കു തെക്കുപടിഞ്ഞാറു ഇടങ്ങിട്ടുള്ള ദിക്കുകളിൽ സ്ഥാപിക്കുന്ന പലാശദണ്ഡാദികളാകുന്നു. പൃഥ്വി, ജലം തേജസ്സ്, വായു, ആകാശമെന്നീ പഞ്ചഭൂതങ്ങളും;—ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദമെന്നിങ്ങനെ അഞ്ചു തന്മാത്രകളും,—കണ്ണ്, കാത്, മൂക്ക്, നാക്ക്, ത്വക്കെന്നീ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും,—വാക്ക്, കാൽ, കൈ, പായു, ഉപസ്ഥം എന്നീ അഞ്ചു കർമ്മേന്ദ്രിയങ്ങളും,—മനസ്സ് ഇങ്ങനെ ഇരുപത്തൊന്നു വകകളും സമിത്തുകളായിട്ടു കല്പിച്ച്, നാന്മുഖബ്രഹ്മാവിനെ പശുവാക്കുകയും ചെയ്തു.

മാ:—ഭാ:—സാ:—ഒരു പരമപുരുഷനിൽ നിന്നും യജ്ഞത്തിന്നു ഉപയോഗമുള്ള ഏഴു പരിധികളും, ഇരുപത്തൊന്നു സമിത്തുകളും ഉണ്ടായി. പരമാത്മജ്ഞാനം കൊണ്ടു മുക്തി ലഭിക്കുമെന്നല്ല അനുഗ്രഹത്തോടു കൂടിയ ജ്ഞാനികൾ "യജ്ഞപുരുഷൻ" എന്നു പ്രസിദ്ധനായിരിക്കുന്ന പരമാത്മാവിനെക്കുറിച്ചു യാഗം ചെയ്യുന്നവരായിട്ടു ബ്രഹ്മപുത്രനായിരിക്കുന്ന ആദിനാരായണനിൽ സമർപ്പിച്ചു.

വിദ്യാ: ഭാ: സാ:—ആ യജ്ഞത്തിൽ "ഗായത്രി" തുടങ്ങീട്ടുള്ള ഏഴു ഛന്ദസ്സുകൾ പരിധികളായിട്ടും, മേടം തുടങ്ങീട്ടുള്ള പന്ത്രണ്ടു മാസങ്ങളും,— വസന്താദി ആറു ഋതുക്കളും, മൂന്നു ലോകങ്ങളും, സൂര്യൻ എന്നീ ഇരുപത്തൊന്നു വക

കഠം സമിത്തുകളായിട്ടും കല്പിച്ചു. ഇന്ദ്രിയാഭിമാനികളായിരിക്കുന്ന ദേവന്മാർ മാനസയജ്ഞത്തെ ചെയ്യുന്നവരായിട്ട് അതിൽ വിരാട്പുരുഷനെ പശുവാക്കിച്ചെയ്തു.

തം യജ്ഞം ബർഹിഷി പ്രൌക്ഷൻ പുരുഷം ജാതമഗ്രതഃ
തേന ദേവാ അയജന്ത സാദ്ധ്യാ ഋഷയശ്ച യേ. 10

അന്വയം—അഗ്രതഃ ജാതം തം യജ്ഞം പുരുഷം ബർഹിഷി പ്രൌക്ഷൻ തേന സാദ്ധ്യാഃ ദേവാഃ യെ ഋഷയശ്ച തെ അയജന്ത.

അർത്ഥം—ആദ്യം ഉണ്ടായിട്ടുള്ള ആ ഹോമോപയോഗിയായിരിക്കുന്ന പുരുഷനെ മൂലപ്രകൃതിയിൽ പ്രോക്ഷിച്ചു അതുകൊണ്ടു സാദ്ധ്യന്മാർ എന്നു പേരോടുകൂടിയ ദേവന്മാർ യാതൊരു ചില ഋഷികളുണ്ടോ അവരെപ്പോലെ യാഗംചെയ്തു.

വിശി: ഭാ: സം:—ഇവിടെ "യജ്ഞപദത്തിനു ഹോമിക്കേണ്ട ഹവിസ്സ്" എന്നും "ബർഹിഃ" എന്നതിനു "മൂലപ്രകൃതി"യെന്നും അർത്ഥം. ആദിഭൂതനായിരിക്കുന്ന ബ്രഹ്മാവാകുന്ന ഹവിസ്സു മൂലപ്രകൃതിയിൽ ചേർത്തു യജ്ഞത്തെ അനുഷ്ഠിക്കുന്നവരായും, സാദ്ധ്യർ എന്നു പേരോടു കൂടിയ ദേവന്മാർ പ്രോക്ഷണമെന്നുള്ള സംസ്കാരകർമ്മം ചെയ്തു. പിന്നീടു ഋഷികളെപ്പോലെ ആ ബ്രഹ്മഹവിസ്സുകൊണ്ടു യജ്ഞംചെയ്തു. യാഗം എന്നുപറയുന്നതു ഒരു ദ്രവ്യം ഒരു ദേവതയെ ഉദ്ദേശിച്ച് അഗ്നിയിൽ സമർപ്പിക്കുന്നതാകുന്നു. മോക്ഷേച്ഛുക്കളായിരിക്കുന്ന ഋഷികൾ ചെയ്യുന്ന യാഗം "ജീവാത്മാവിനെ പരമാത്മാവിൽ സമർപ്പിക്കുക" എന്നുള്ളതാണു. അതുപോലെ ശ്രീവൈകുണ്ഠവാസികളായ നിത്യസൂരികൾ അനിരുദ്ധനാരായണനാകുന്ന അഗ്നിയിൽ ബ്രഹ്മഹവിസ്സിനെ സമർപ്പിച്ചു യാഗംചെയ്തു.

മാ: ഭാ: സാ:—യജ്ഞപുരുഷൻ എന്നപേർ പെററ ശ്രീനാരായണനെക്കുറിച്ചു ചെയ്യുന്നമാനസയജ്ഞത്തിൽ ഇന്ദ്രാദിദേവന്മാർക്കു മുമ്പു ഉണ്ടായ അദ്ദേഹത്തെ പ്രോക്ഷിച്ചു യാഗത്തിനു ഉപയുക്തങ്ങളായ സകല സാധനങ്ങളോടു കൂടിയവരായ ഋഷികൾ പരമാത്മാവിനാൽ പ്രേരിതന്മാരായിട്ടു വിഷ്ണുവിനെ ഉദ്ദേശിച്ചു താന്താങ്ങളുടെ യോഗ്യതയെ അനുസരിച്ചു യാഗംചെയ്തു.

വിദ്യാ: ഭാ: സാ:—യജ്ഞത്തിൻപശുവായിനിശ്ചയി

ച്ച് യൂപസ്തംഭത്തിൽ കെട്ടിയിരിക്കുന്നവനും, സകല സൃഷ്ടികളും ആദിയിൽ ആവിർഭവിച്ചവനുമായ ആ വിരാട്പുരുഷനെ യജനം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന മാനസയജ്ഞത്തിൽ ഇവകളെ ഉപയോഗിക്കത്തക്ക വിധം സംസ്കാരരൂപമായ പ്രോക്ഷണം ചെയ്തു. അതിൽപിന്നീട് സൃഷ്ടിക്കു ഉപകരിക്കുന്ന സാധനങ്ങളോടുകൂടിയവരായ "വിശ്വകർമ്മാവു" മുതലായിട്ടുള്ള ദേവന്മാരും അതിനു അനുകൂലന്മാരായിരിക്കുന്ന ഋഷികളും പ്രോക്ഷണം ചെയ്യപ്പെട്ടു. ആ വിരാട്പുരുഷപശുവിനെ മാനസയജ്ഞത്തിൽ ഹോമിച്ചു.

തസ്മാദ്യജ്ഞാത്സർവ്വഹുതഃ സംഭൃതം പൃഷദാജ്യം
പശൂംസ്താംശ്ചക്രേ വായവ്യാൻ ആരണ്യാൻഗ്രാമ്യാശ്ചയേ.

അന്വയം—സർവ്വഹുതഃ തസ്മാൽ യജ്ഞാൽ സംഭൃതം പൃഷദാജ്യം താൻ പശൂൻ വായവ്യാൻ ആരണ്യാൻ യെ ഗ്രാമ്യാഃ ച താൻ ച ചക്രേ.

അർത്ഥം—സകലവും ഹോമിക്കപ്പെട്ടവനും, ആ യജ്ഞത്തിനു സാധനഭൂതനുമായ ബ്രഹ്മാവിൽനിന്നും തൈരോടുകൂടി നെയ്യും ഉണ്ടായി. അനന്തരം അവൻ യാഗോപയോഗികളായ പശുക്കളെയും, കാട്ടിൽസഞ്ചരിക്കുന്ന മൃഗങ്ങളെയും സൃഷ്ടിച്ചു. യാതൊരു ഗ്രാമങ്ങളിൽ സഞ്ചരിക്കുന്ന മൃഗങ്ങളുണ്ടോ അതുകളെയും സൃഷ്ടിച്ചു.

വിശി: ഭാ: സം:—തന്റെ സകല ശരീരവും അന്തർജ്ഞാനാരാധനാഗ്നിയിൽ സമർപ്പിച്ചവനും, ലൗകികം ചെയ്യു യാഗത്തിനു സാധനഭൂതനുമായിരിക്കുന്ന ആ ചതുർമ്മുഖബ്രഹ്മാവിൽനിന്നും തൈരും, നെയ്യും ഉണ്ടായി. പൃഷദാജ്യം എന്ന പദത്തിന് "[illegible]" എന്നർത്ഥം. ബ്രഹ്മാവു ഭഗവൽകടാക്ഷത്താലെ സൂക്ഷ്മസൃഷ്ടിയും ചെയ്തു എന്നു സാരം. അനന്തരം യാഗത്തിനു ഏറ്റവും ഉപയോഗമുള്ള തൈർ, നെയ്യുമുതലായത് യഥേഷ്ടം നൽകുന്ന പശുക്കളെയും, അന്തരീക്ഷത്തിൽ സഞ്ചരിക്കുന്ന പക്ഷികളെയും, കാട്ടിലും നാട്ടിലും സഞ്ചരിക്കുന്ന പലവിധ മൃഗങ്ങളെയും സൃഷ്ടിച്ചു.

മാ: ഭാ: സാ:—യജ്ഞപുരുഷൻ എന്നു പ്രസിദ്ധനായിരിക്കുന്ന പരമാത്മാവിൽനിന്നും യാഗാംഗങ്ങളായ ഹോമങ്ങളും ഉണ്ടായി. "സംഭൃതം" എന്ന ശബ്ദത്തിനു യാഗസ്ഥാ

മിശ്രികൾ എന്നർത്ഥം. ആയത് തൈര്, നെയ്യ് മുതലായവ. ഇതുകൾ ഉണ്ടായതിൽ പിന്നീട് ആ വിഷ്ണുഭഗവാൻ ബ്രഹ്മാവുതുടങ്ങീട്ടുള്ള ദേവകൾക്കുവേണ്ടി വായുദേവതയോടു കൂടിയപശുക്കളേയും, കാട്ടിൽ സഞ്ചരിക്കുന്ന പന്നി മുതലായ തുകളേയും, നാട്ടിൽ സഞ്ചരിക്കുന്ന ആട്ടുതുടങ്ങീട്ടുള്ളവയേയും സൃഷ്ടിച്ചു.

വിദ്യാ: ഭാ: സാ:—സർവവ്യാപിയായിരിക്കുന്ന പരമാത്മാവിനെ യാതൊരു യാഗത്തിൽ ഹോമിക്കുന്നുവോ അതി ന്നു സർവ്വഹുതം എന്നപേർ, പരമാത്മാവിനെക്കുറിച്ചുചെയ്യുന്ന ആത്മമാനസയജ്ഞത്തിൽനിന്നും തൈര്, നെയ്യ് മുതലായ ഭോഗ്യവസ്തുക്കൾ ഉണ്ടായി. അനന്തരം വിരാട്പുരുഷൻ വായുദേവതയോടുകൂടിയ പശുക്കളേയും വനാഗ്രങ്ങളിൽ സഞ്ചരിക്കുന്ന മൃഗാദികളേയും സൃഷ്ടിച്ചു.

തസ്മാദ്യജ്ഞാൽസർവ്വഹുതഃ ഋചഃസാമാനിജജ്ഞിരേ
ഛന്ദാംസിജജ്ഞിരേതസ്മാൽ യജുസ്തസ്മാദജായത

അന്വയം—സർവ്വഹുതഃ തസ്മാൽ ഋചഃ സാമാനി ജജ്ഞിരെ തസ്മാൽ ഛന്ദാംസി ജജ്ഞിരെ തസ്മാൽ യജുഃ അജായത.

അർത്ഥം—സർവ്വഹുതം എന്ന പ്രസിദ്ധമായിരിക്കുന്ന യജ്ഞത്തിൽ നിന്നും ഋഗ്വേദങ്ങളും, സാമവേദങ്ങളും ജനിച്ചു. അതിൽനിന്നും ഛന്ദസ്സുകളും, ഛന്ദസ്സിൽനിന്നും യജുസ്സും ജനിച്ചു.

വ: ശി: ഭാ: സം:-നാരായണനാൽ പശുവാക്കി ഹവനം ചെയ്യപ്പെട്ട ആ ചതുർമ്മുഖബ്രഹ്മാവിൽനിന്നും ഋഗ്വേദവും സാമവേദവും, ത്രിഷ്ടുപ്പുതുടങ്ങീട്ടുള്ള ഛന്ദസ്സുകളും, യജുർവ്വേദവുംഉണ്ടായി. ശ്രീനാരായണൻ ബ്രഹ്മാവിനെ സൃഷ്ടിച്ചു വേദങ്ങളുംഉപദേശിച്ചു എന്നുവേദങ്ങളിൽപറഞ്ഞതനുസരിച്ചു ഇവിടെ പരമാത്മാവിനാൽ ഉപദേശിക്കപ്പെട്ട വേദങ്ങൾ ബ്രഹ്മാവു പ്രകാശിപ്പിച്ചു എന്നുസാരം.

മാ: ഭാ: സാ:—യജ്ഞഭോക്താവായ മഹാവിഷ്ണുവിങ്കൽനിന്നു ഋക്, യജുസ്സ്, സാമം ഇതുകൾക്ക് അധിമാനികളായിരിക്കുന്ന വേദങ്ങൾ ഉണ്ടായി. മുൻപിരുന്നവേദങ്ങളെ പ്രകാശിപ്പിച്ചു എന്നുസാരം.

വിദ്യാ: ഭാ: സാ:—സർവ്വഹുതംഎന്നമേല്പറയപ്പെട്ടമാ

ആ യജ്ഞത്തിൽനിന്നും ഋഗ്വേദവും, യജുർവേദവും, സാമവേദവും ഗായത്രി തുടങ്ങീട്ടുള്ള ഛന്ദസ്സുകളും ഉണ്ടായി.

തസ്മാദശ്വാ അജായന്ത യേ കേ ചോഭയാദതഃ
ഗാവോ ഹ ജജ്ഞിരേ തസ്മാൽ തസ്മാജ്ജാതാ അജാവയഃ 13

അന്വയം—തസ്മാൽ അശ്വാ അജായന്ത തസ്മാൽ യേ കേ ച ഉഭയാദതഃ ഗാവഃ ജജ്ഞിരേ തസ്മാൽ അജാ അവയഃ ജാതാഃ

അർത്ഥം—അതിൽനിന്നും അശ്വങ്ങളുമുണ്ടായി. അതിങ്കൽനിന്നും ഒരുവശംപല്ലുകളോടുകൂടിയ പശുക്കളും, ഇരുവശവും പല്ലുകളോടുകൂടിയ കഴുതമുതലായവകളും, പശുക്കളും ആടുകളും, പക്ഷികളുംജനിച്ചു.

വിശേ: ഭാ: സം:—ബ്രഹ്മാവിൽനിന്നും കുതിരകളും, ഒരുവശംപല്ലുകളോടുകൂടിയപശുക്കളും, ഇരുവശവും പല്ലുകളുള്ള കഴുതമുതലായമൃഗങ്ങളും, യാഗത്തിൽ യാതൊരുപശുക്കളുടെ തൈര്, നെയ്യ് മുതലായവ ഉപയോഗിക്കുന്നുവോ ആ പശുക്കളും,— ആടുകളും, ഗരുഡാദിപക്ഷികളും ഉണ്ടായി.

മാ: ഭാ: സാ:—ശ്രീമഹാവിഷ്ണുവിങ്കൽനിന്നും കുതിരകളും, കീഴ്മേൽ പല്ലുകളുള്ള മനുഷ്യരും, പശുക്കളും, ആടുകളും, യാതൊരു മൃഗങ്ങളുടെ രോമംകൊണ്ടു കമ്പിളിയുണ്ടാകുന്നുവോ ആ മൃഗങ്ങളുംജനിച്ചു.

വിദ്യാ: ഭാ: സാ:—മേല്പറഞ്ഞ യജ്ഞത്തിൽനിന്നും ഇരുവശവും പല്ലുകളുള്ള കഴുത മുതലായ മൃഗങ്ങളും, പശുക്കളും, ആടുകളും, പക്ഷികളും, കുതിരകളും ഉണ്ടായി.

യൽപ്പുരുഷം വ്യദധുഃ കതിധാ വ്യകല്പയൻ
മുഖം കിമസ്യ കൌ ബാഹൂ കാവൂരൂ പാദാവുച്യതേ 14

അന്വയം—യൽ പുരുഷം വ്യദധുഃ കതിധാ വ്യകല്പയൻ അസ്യ മുഖം കിം ബാഹൂ കൌ ഊരൂ കൌ പാദൌ കൌ ഉച്യതേ.

അർത്ഥം—എപ്പോൾ പുരുഷനാക്കി വിധാനംചെയ്തുവോ അപ്പോൾ എത്രവിധമായിട്ടാണ് കല്പിച്ചത്? ഇവന്റെ മുഖം എന്തായിട്ടുഭവിച്ചു? ഇവന്റെ കൈകളും, തുടകളും, കാലുകളും എന്തുകളായിട്ടു വചിക്കപ്പെടുന്നു?

വി: ഭാ: സം:—ഓം ഋക്കുകൊണ്ട് യാഗകർത്താക്കന്മാരുടെ സൃഷ്ടിക്രമം പറയുന്നു. ഇതു പ്രശ്നോത്തരരൂപേണ പറയുന്നതിനാൽ ആദ്യം ചോദ്യം ചെയ്യുന്നു. നിത്യസൂരികൾ മാനസയജ്ഞത്തിൽ ബ്രഹ്മാവിനെ പശുവാക്കി ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ അവയവങ്ങൾ എത്രയായിട്ടാ ഭവിച്ചു? അതാത് അവയവങ്ങളിൽനിന്നും ഉണ്ടായിട്ടുള്ള സൃഷ്ടി ഏതെല്ലാം? ശിഷ്ടപ്രശ്നം.

മാ: ഭാ: സാ:—ജ്ഞാനികൾ യജ്ഞത്തിൽ മഹാവിഷ്ണുവിനെ ആരാധിച്ചു ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ഇദ്ദേഹത്തിന്റെ മുഖം, കൈ, തുട, കാൽ എന്നിങ്ങനെയുള്ള അവയവങ്ങൾ ഏതേതുജാതികൾക്കാണ് ഉൽപ്പാദകങ്ങളായിട്ടു ഭവിക്കുന്നതു? എന്നു ധ്യാനിച്ചു

വ്യാ: ഭാ: സാ:—സൃഷ്ടിക്രമം ചോദ്യോത്തരരൂപേണ പ്രതിപാദിക്കുവാൻ വേണ്ടി ആദ്യം പ്രശ്നം ചെയ്യുന്നു. ദേവകൾ സങ്കല്പംകൊണ്ടു വിരാട്പുരുഷനെ എത്രവിധമായിട്ടു സങ്കല്പിച്ചു? ഇദ്ദേഹത്തിൽ മുഖം, കൈ, തുട, കാൽ ഇതുകളിൽനിന്നും ഉണ്ടായിട്ടുള്ള ജാതികൾ ഏതെല്ലാം?

ബ്രാഹ്മണോസ്യമുഖമാസീൽ ബാഹൂരാജന്യഃ കൃതഃ ।
ഊരൂതദസ്യയദ്വൈശ്യഃ പദ്ഭ്യാംശൂദ്രോഅജായത 13

അന്വയം—അസ്യ മുഖം ബ്രാഹ്മണഃ ആസീൽ ബാഹൂ രാജന്യഃ കൃതഃ യൽ ഊരൂ വൈശ്യഃ തത് പദ്ഭ്യാം ശൂദ്രഃ അജായത.

അർത്ഥം—ഇവന്റെ മുഖം ബ്രാഹ്മണനായിട്ടു ഭവിച്ചു. കൈ ക്ഷത്രിയനാക്കി ചെയ്യപ്പെട്ടു. എപ്പോൾ തുട വൈശ്യനായിട്ടു ഭവിച്ചുവോ, അപ്പോൾ കാലിൽനിന്നും ശൂദ്രൻ ഉണ്ടായി.

വി: ഭാ: സം:—ഓം ഋക്കുകൊണ്ടു മുൻചോദ്യത്തിനു ഉത്തരം പറയുന്നു. ഇദ്ദേഹത്തിന്റെ മുഖം, കൈ, തുട, കാൽ ഇതുകളിൽ നിന്നും "ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രന്മാർ ഉണ്ടായി". ചതുർമുഖനാകുന്ന ശരീരത്തോടുകൂടിയ അനിരുദ്ധനാരായണൻ തന്റെ അവയവങ്ങളിൽനിന്നും ഇവരെ സൃഷ്ടിച്ചു.

മാ: ഭാ: സാ:—മേല്പറഞ്ഞതുകൂടാതെ അതാതു ജാത്യാ

ഭിമാനികളായ "സ്വായംഭുവമനു"മുതലായ ദേവതകളുംകൂടിയുണ്ടായി എന്നർത്ഥം.

വിശേ: ഭാ: സാ:—വിരാട്പുരുഷന്റെ മേല്പറഞ്ഞ നാലു അവയവങ്ങളിൽനിന്നു മുൻപറയപ്പെട്ട നാലുജാതികളും ഉണ്ടായി.

ചന്ദ്രമാമനസോജാതഃ ചക്ഷോ സൂര്യോ അജായത
മുഖാദിന്ദ്രശ്ചാഗ്നിശ്ച പ്രാണാദ്വായുരജായത 14

അന്വയം—മനസഃ ചന്ദ്രമാഃ ജാതഃ ചക്ഷോഃ സൂര്യഃ അജായത മുഖാൽ ഇന്ദ്രഃ ച അഗ്നിഃ ച അജായത പ്രാണാൽ വായുഃ അജായത

അർത്ഥം—മനസ്സിൽനിന്നു ചന്ദ്രനും, കണ്ണിൽനിന്നു സൂര്യനും, മുഖത്തിങ്കൽനിന്നു ഇന്ദ്രനും, അഗ്നിയും,—പ്രാണങ്കൽനിന്നു വായുവും ഉണ്ടായി.

വിശേ: ഭാ: സാ:—നാരായണശരീരസ്വരൂപനായ ബ്രഹ്മാവിന്റെ മനസ്സിങ്കൽനിന്നു സർവ്വാഹ്ലാദകനായ ചന്ദ്രനും, കണ്ണിൽനിന്നു സർവ്വപ്രകാശനായ സൂര്യനും, മുഖത്തിൽനിന്നു സർവൈശ്വര്യദാതാവായ ഇന്ദ്രനും, സർവ്വസുഖപ്രദനായ അഗ്നിയും; പ്രാണങ്കൽനിന്നു ജീവനൈകഹേതുഭൂതനായ വായുവും ഉണ്ടായി.

നാഭ്യാ ആസീദന്തരിക്ഷം ശീർഷ്ണോ ദ്യൗഃ സമവർത്തത
പത്ഭ്യാം ഭൂമിർദിശഃ ശ്രോത്രാത് തഥാ ലോകാം അകല്പയൻ. 15

അന്വയം—നാഭ്യാഃ അന്തരിക്ഷം ആസീൽ ശീർഷ്ണഃ ദ്യൗഃ സമവർത്തത പത്ഭ്യാം ഭൂമിഃ ആസീൽ ശ്രോത്രാൽ ദിശഃ ആസീൽ തഥാ ലോകാൻ അകല്പയൻ

അർത്ഥം—നാഭിയിൽനിന്നും അന്തരിക്ഷം ഉണ്ടായി. ശിരസ്സിൽനിന്നും സ്വർഗ്ഗം വഴിയാംവണ്ണം ഉണ്ടായി. കാലിൽ നിന്നു ഭൂമിയുണ്ടായി. കാതുകളിൽനിന്നു ദിക്കുകളും ഉണ്ടായി. ആ പ്രകാരം ലോകങ്ങളെ കല്പിച്ചു.

വിശേ: ഭാ: സാ:— അനിരുദ്ധനാരായണശരീരസ്വരൂപനായ ബ്രഹ്മാവിന്റെ പൊക്കിളിൽനിന്നു ആകാശവും, തലയിൽനിന്നു സ്വർഗ്ഗവും, തൽസത്യലോകപര്യന്തമുള്ള ഏഴു ലോകങ്ങളും കാലുകളിൽനിന്നു ഭൂമിമുതൽ പാതാളപര്യന്തമുള്ള

ഏഴുലോകങ്ങളും, കാതുകളിൽ നിന്നു ദിക്കുകളുംഉണ്ടായി. ഇ
ങ്ങനെ ലോകങ്ങളെ സൃഷ്ടിച്ചു.

വേദാഹമേതംപുരുഷംമഹാന്തം
ആദിത്യവൎണ്ണം തമസസ്തുപാരെ
സൎവ്വാണി രൂപാണി വിചിത്യധീരഃ
നാമാനി കൃത്വാഭിവദന്യദാസ്തെ

അന്വയം—സൎവ്വാണി രൂപാണി വിചിത്യ നാമാനി കൃ
ത്വാ അഭിവദൻ യൽ ആസ്തെ ഏതം മഹാന്തം തമസഃ പാ
രെ ആദിത്യവൎണ്ണം പുരുഷം ധീരഃ അഹം വേദ.

അൎത്ഥം—സൎവ്വരൂപങ്ങളും ഉണ്ടാക്കിപേരുകളും ചെയ്തു
അഭിവദനായിട്ടു യാതൊരുപരമാത്മാവു സ്ഥിതിചെയ്യുന്നു
വോ ഒരു ശ്രേഷ്ഠനായതമസ്സിന്റെ മറുകരയിൽ ആദിത്യര
ശ്മിപോലെഉജ്ജ്വലിക്കുന്നകാന്തിയോടു കൂടിയവനായപുരുഷനെ
ബുദ്ധിമാനായി അഹം ശബ്ദാൎത്ഥഗാമിയായിരിക്കുന്ന യാ
തൊരു ജീവൻഅറിയുന്നുവോ അവൻമുക്തനാകുന്നു.

വിശി: ഭാ: സം:—യാതൊരുസൎവ്വേശ്വരൻ ജീവാത്മാ
ക്കളെക്കുറിച്ചുള്ള അഹേതുകകൃപയാൽ ആയവൎക്ക അഖില
അനൎത്ഥങ്ങളെയും പോക്കടിച്ചു മോക്ഷപദവിയെ നല്കുവാൻ
വേണ്ടി അവരവരുടെ കൎമ്മാനുസരണംശരീരവുംകൊടുത്തു,ആ
ശരീരികളിൽ ദേവൻ, മനുഷ്യൻ, ഗന്ധൎവ്വൻ, യക്ഷൻ ഇ
ത്യാദിപേരുകളും കല്പിച്ചു, ആനന്ദ ലോകമൊട്ടുക്കു പ്രസി
ദ്ധപ്പെടുത്തി താനും ആയതിനെ ഉച്ചരിച്ചു, കഴിഞ്ഞ ക
ല്പത്തിൽ ജഗത്തു ഏതുപ്രകാരം സ്ഥിതിചെയ്തുവോ, അപ്രകാ
രംതന്നെ ഈ കല്പത്തിലും അതിനെസൃഷ്ടിച്ചു, അതിനെ
യാതൊരു കേടുതിയും നേരിടാതെ സംരക്ഷിച്ചു,മൂലപ്രകൃതിക്കു
മേൽ സ്വയം സത്യമായിരിക്കുന്ന പരമപദത്തിൽ ആയിരം
ഭാസ്കരന്മാർ ഒരേസമയം ഉദിച്ചുപൊങ്ങുന്നതായാൽ യാതൊ
രു ശോഭയുണ്ടാകുന്നതു? അതുസമാന ശോഭയോടു കൂടിയ
വനായി പ്രകാശിച്ചും കൊണ്ടിരിക്കുന്ന ആ സ
ൎവ്വാത്മഭൂതനായി, സൎവ്വകല്യാണഗുണപരിപൂൎണ്ണനായി, സ
ൎവ്വത്തെക്കാളും ശ്രേഷ്ഠനായി, സൎവ്വാന്തൎയ്യാമിയായി, സൎവ്വലോ
കങ്ങൾക്കും നിയാമകനായി, സൎവ്വശ്രുതികളുടെ അഖില
[illegible]ചായിരിക്കുന്ന ഗുണത്തെ അത്യധികമായി വിചാരിച്ചു
കൊണ്ടിരിക്കുന്നവനായി, പുരുഷശബ്ദവാച്യനായിരിക്കുന്ന
ശ്രീനാരായണനെഅഹംശബ്ദാൎത്ഥഗാമിയായിരിക്കുന്നവ

തൊരുവൻ ഭക്തിയോഗത്താൽ സാക്ഷാൽകരിക്കുന്നുവോ അവൻ മുക്തൻ മുക്തൻ!

വിദ്യാ: ഭാ: സാ:—മേൽപറയപ്പെട്ട വിരാട്പുരുഷന്റെ ധ്യാനം ഈ ഋക്കുകൊണ്ടുവന്നു. നാരായണമഹർഷി വിരാട്പുരുഷനെ ധ്യാനിച്ചപ്രകാരം പറയുന്നു. യാതൊരു വിരാട്പുരുഷൻ ദേവ, മനുഷ്യ, പശു, പക്ഷ്യാദികളെ സൃഷ്ടിച്ചു. അതുകൾക്കു ഓരോ നാമധേയങ്ങളും ചെയ്തു, ആയതു ജഗത്തിൽ പ്രസിദ്ധിവരുമാറു താൻതന്നെ പ്രഥമമായി വ്യവഹരിച്ചുകൊണ്ടിരിക്കുന്നുവോ, ആ അസംഖ്യഗുണങ്ങളോടുകൂടിയ സൂര്യനെപ്പോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന പുരുഷനെ ഞാൻ സാക്ഷാൽകരിച്ചു. അവൻ അജ്ഞാനത്തിനപ്പുറം സ്ഥിതിചെയ്യുന്നവനാകയാൽ, സൽഗുരുവിനെ ആശ്രയിക്കാത്തവർക്കും ശാസ്ത്രാദികൾ അഭ്യസിക്കാത്തവർക്കും കാണ്മാൻ സാധിക്കുകയില്ല.

ധാതാ പുരസ്താദ്യമുദാജഹാര ശക്രഃ പ്രവിദ്വാൻ
പ്രദിശശ്ചതസ്രഃ
തമേവം വിദ്വാനമൃത ഇഹ ഭവതി നാന്യഃ പന്ഥാ
അയനായ വിദ്യതേ.

അന്വയം—പുരസ്താൻ ധാതായാം ഉദാജഹാര പ്രവിദ്വാൻ ശക്രഃ പുരസ്താത് യം ഉദാജഹാര ചതസ്രഃ പ്രദിശഃ പുരസ്താൽ യാതം ഏതം ഏവം വിദ്വാൻ ഇഹ അമൃതഃ ഭവതി അയനായ അന്യഃ പന്ഥാഃ ന വിദ്യതെ.

സാരം — ആദ്യം ബ്രഹ്മാവുയാവനൊരുത്തനെ ധ്യാനിച്ചു് ഇവൻ അതിവിശിഷ്ടനായിരിക്കുന്ന പരമാത്മാവാകുന്നു. ഇന്ദ്രൻ മുൻപു യാവനൊരുത്തനെ ധ്യാനിച്ചു് കിഴക്കു മുതലായദിക്കുകളും, അവിടെയുള്ള ഋഷികളും, അഗ്നികോൺ തുടങ്ങീട്ടുള്ള പ്രദിക്കുകളും, തൽസ്ഥന്മാരായ ഋഷികളും ആദിയിൽ യാവനൊരുത്തനെ ഉപാസിച്ചു്, അവനെ ഇപ്രകാരം അറിഞ്ഞവൻ ഈജന്മത്തിൽ മുക്തനായിട്ടു ഭവിക്കുന്നു. മോക്ഷത്തിന്നു വേറൊരുവഴിയില്ലാ.

വിശ്: ഭാ: സാ:—ഇതിനുമുമ്പും അനേകംപേർ ശ്രീനാരായണനെ ആരാധിച്ചു് ശ്രേഷ്ഠപദവിയെ പ്രാപിച്ചിട്ടുണ്ടു് എന്നു ഈ ഋക്കു കൊണ്ടു പറയുന്നു. ചതുർമ്മുഖബ്രഹ്മാവും ഈ സൃഷ്ടിക്കു ആദ്യമായിട്ടു ഭഗവാ

നെ സേവിച്ചിട്ടുണ്ട്. ഇന്ദ്രനും "ഇവൻ സമസ്തകല്യാ
ണഗുണപരിപൂൎണ്ണനായിരിക്കുന്ന പരമാത്മാവാകുന്നു" എ
ന്നു ധ്യാനിച്ചു നൂറു അശ്വമേധയാഗവും ചെയ്തു ഇപ്പോ
ഴും ഇന്ദ്രപദവിയെ പ്രാപിച്ചിരിക്കുന്നു. ഭൃഗു, മരീചി, വ
സിഷ്ഠ, നാരദ, വാല്മീകി, പരാശര, വ്യാസ, ശുക, ശൌന
കാദികളും ഇവനെ ഉപാസിച്ചവരാകുന്നു. ഇപ്രകാരം അ
നേകം ജ്ഞാനികളാൽ ഉപാസിക്കപ്പെട്ടവനായ ശ്രീനാരായ
ണനെ മേൽപ്പറഞ്ഞ ഗുണങ്ങളോടുകൂടി യാവനൊരുത്തൻ
ഉപാസിക്കുന്നു അവൻ ഈ ജന്മത്തിൽത്തന്നെ "മുക്തൻ മു
ക്തൻ." മോക്ഷത്തിന്നു വേറെ മാൎഗ്ഗവും ഇല്ല. ഇവ
ൻതന്നെ രക്ഷകൻ. ഇവനെ ഉപാസിക്കാത്തവൎക്കു മോക്ഷം
കിട്ടുകയില്ല. നിൎവിശേഷചിന്മാത്രമാകുന്ന ബ്രഹ്മമെന്നു ശ്രു
തിവിഷയമായിരിക്കുന്ന അദ്വൈതജ്ഞാനംകൊണ്ടാണു മോ
ക്ഷമെന്നുംപറയുന്നതെന്നു സമസ്തപ്രമാണപ്രതിപാദിതമാകുന്നതു
ജീവബ്രഹ്മാദ്വൈതം മുതലായതു് മുക്തിക്കു് സാധനമാകുന്ന
തല്ലാ എന്നും സാരം.

വിദ്യാ: ധാ: സാ:—ബ്രഹ്മാവു് ഈ വിരാട്പുരുഷന്റെ
സ്വരൂപം എല്ലാവരുമറിഞ്ഞു ധ്യാനിക്കട്ടെ" എന്നു വിചാരി
ച്ചു പ്രകാശിപ്പിച്ചു. ഇന്ദ്രൻ ഒട്ടൊഴിയാതെയുള്ള പ്രാണിക
ളുടെ ദുർദ്ദശയെ കണ്ടു അവരെക്കുറിച്ചു ദയവുതോന്നി ആ
യവരുടെ മോക്ഷത്തിന്നുവേണ്ടി "വിരാട്പുരുഷസ്വരൂപം
എല്ലാവരുമറിയത്തക്കവിധം പ്രകാശിപ്പിച്ചു" എന്നു സാരം—
ആ വിരാട്പുരുഷനെ മുൻവിവരിച്ച പ്രകാരം യാവനൊരു
ത്തൻ അറിയുന്നുവോ അവൻ ഈ ജന്മത്തിൽത്തന്നെ മുക്തി
യെ പ്രാപിച്ചവനാകുന്നു. ഏവൻ എപ്പോഴും താൻ വിരാ
ട്പുരുഷൻ എന്നും, ജീവാത്മാവും പരമാത്മാവും ഒന്നുതന്നെ
യെന്നും അറിയുന്നുവോ അപ്പോഴവൻ മുക്തൻ. വിരാട്
പുരുഷസാക്ഷാൽക്കാരമൊഴിച്ചു മോക്ഷത്തിന്നു വേറൊരു വ
ഴിയുമില്ല. അദ്വൈതജ്ഞാനംതന്നെയാകുന്നു മോക്ഷത്തി
ൻ സാധനമായിട്ടുള്ളതെന്നു സാരം.

യജ്ഞേനായജ്ഞമയജന്ത ദേവാഃ
സ്താനി ധൎമ്മാണി പ്രഥമാന്യാസൻ
തേ ഹ നാകം മഹിമാ സചന്ത
യത്രപൂൎവ്വേസാധ്യാസ്സന്തിദേവാഃ.

അന്വയം— ദേവാഃ യജ്ഞേന യജ്ഞം അയജന്ത

താനി ധർമ്മാണി പ്രഥമാന്യാസൻ യത്ര പൂർവ്വേ സാദ്ധ്യാഃ
ദേവാഃ സന്തി നാകം തേ മഹിമാനഃ സചന്തേ.

സാരം — ദേവന്മാർ യജ്ഞംകൊണ്ടു യജ്ഞം യജിച്ചു. ആ ധർമ്മങ്ങൾ പ്രഥമങ്ങളായിട്ടു ഭവിച്ചു. യാതൊന്നിൽ പൂർവ്വന്മാരായി സാദ്ധ്യന്മാരായിരിക്കുന്ന ദേവന്മാർ ഭവിക്കുന്നുവോ ആ നാകത്തെ അവർ മഹിമാക്കളായിട്ടനുഭവിക്കുന്നു.

വിശേ:—ദേ:—സം:—സാദ്ധ്യർ എന്നുള്ളവരോടു കൂടിയ നിത്യസൂരികൾ ചതുർമ്മുഖബ്രഹ്മാവാകുന്ന ഹവിസ്സുകൊണ്ടു സൃഷ്ടിരൂപമാകുന്ന യജ്ഞം ചെയ്തു ബ്രഹ്മാവിനെക്കൊണ്ടു ലോകം സൃഷ്ടിപ്പിച്ചു. അവർ ചെയ്തിട്ടുള്ള സൃഷ്ടിരൂപയജ്ഞം സമസ്തപുരുഷാർത്ഥങ്ങൾക്കും സാധനങ്ങളായ ധർമ്മങ്ങൾ ശ്രേഷ്ഠങ്ങളായിട്ടുതന്നെ ഭവിച്ചു. ഈ സൂക്തത്തെ അർത്ഥത്തോടുകൂടിയാവനൊരുത്തൻ ഉരുവിക്കുന്നുവോ അവൻ നിത്യസൂരിയായിട്ട് അനന്ത, ഗരുഡ, വിഷ്വക്സേനാദികൾ വസിക്കുന്ന ശ്രീവൈകുണ്ഠം പ്രാപിച്ചു നിത്യസുഖം അനുഭവിക്കും.

വിഗ്ര: ഭാ: സാ:—പ്രാണൻ മുതലായ ദേവകൾ മേൽപ്പറഞ്ഞപ്പെട്ട മാനസയജ്ഞംകൊണ്ടു വിരാട് പുരുഷനെ ആരാധിച്ചു. അതിൽനിന്നും ജഗദ്വികാരകാരണങ്ങളായി, അതിപ്രസിദ്ധങ്ങളായി, ശ്രേഷ്ഠങ്ങളായിരിക്കുന്ന പഞ്ചഭൂതങ്ങളും ഉണ്ടായി. പൂർവ്വന്മാർ ഭക്തിയോഗംകൊണ്ടു വിരാട് പുരുഷനെ ആരാധിച്ചു ഏതൊരു പരമപദത്തിൽ വസിക്കുന്നുവോ അവിടെ ആ വിരാട് പുരുഷനെ ഉപാസിക്കുന്നവരും അതിമഹാന്മാരോടുകൂടി വസിക്കുന്നവരായിട്ടു സുഖമനുഭവിക്കും. *

പൌരുഷസ്യാസ്യ സൂക്തസ്യ വ്യാഖ്യാനം സാരബോധകം
ലിഖിതം ശ്രീനിവാസേന പൂർവ്വാചാര്യാനുസാരിണീ.

മാധവാർപ്പണമസ്ത്വേതൽ ദിവ്യാരണ്യമഹാസ്യദം
കനിഷ്ഠഃ സാഹിത്യകാരഃ ച ശ്രീനിവാസോ ദ്വിജാഗ്രണീഃ

ഇതി ലഘുപൂജാരത്നേ പുരുഷസൂക്തം

സമാപ്തം.

* ഈ സൂക്തംകൊണ്ടു എല്ലാ ദേവന്മാരെയും പൂജിക്കാം

# THE SRISOOKTHAM.

# ശ്രീസൂക്തം.



ഓം ശ്രീഗണേശായ നമഃ.

ഹിരണ്യവർണ്ണാം ഹരിണീം സുവർണ്ണരജതസ്രജാം
ചന്ദ്രാം ഹിരണ്മയീംലക്ഷ്മീം ജാതവേദോ മമാവഹ. 1

അല്ലയോ ഭഗവാനേ! പൊൻനിറമുള്ളവളായും, ഭക്തന്മാരുടെ അഖിലപാപങ്ങളേയും നശിപ്പിക്കുന്നവളായും, പൊൻ, വെള്ളി ഇവകളെക്കൊണ്ടു ഉണ്ടാക്കപ്പെട്ട മാലയോടു കൂടിയവളായും, എല്ലാവരേയും ആഹ്ലാദിപ്പിക്കപ്പെടുന്നവളായും, സ്വർണ്ണംമുതലായ നിഖിലസമ്പത്തുകളോടു കൂടിയവളായുമിരിക്കുന്ന സാക്ഷാൽ മഹാലക്ഷ്മിയെ എനിക്കു കിട്ടത്തക്കവിധത്തിലാക്കിചെയ്യേണമേ!

താംമആവഹ ജാതവേദോ ലക്ഷ്മീമനപഗാമിനീം
യസ്യാംഹിരണ്യംവിന്ദേയം ഗാമശ്വംപുരുഷാനഹം 2

അല്ലയോഭഗവാനേ! യാതൊരുമഹാലക്ഷ്മി പ്രസാദിച്ചാൽ ഞാൻ പൊൻ, പശു, കുതിര, ശിഷ്യൻ തുടങ്ങീട്ടുള്ള പുരുഷന്മാർ ഇത്യാദികളെ പ്രാപിക്കുമോ? ആ മഹാലക്ഷ്മിയെ എനിക്കുകിട്ടത്തക്കവിധത്തിലാക്കിചെയ്യേണമേ.

അശ്വപൂർവ്വാം രഥമദ്ധ്യാം ഹസ്തിനാദപ്രബോധിനീം.
ശ്രിയംദേവീമുപഹ്വയേ ശ്രീർമ്മാദേവീ ജുഷതാം. 3

മുൻപിൽ കുതിരകളോടും, നടുവിൽതേരുകളോടും കൂടിയവളായും, ആനകളുടെ ശബ്ദംകൊണ്ടു ഉണരുന്നവളായും, എല്ലാജനങ്ങളാലും സേവിക്കപ്പെടുന്നവളായും, ഭഗവാനെ ശ്രീധരിപ്പിക്കുന്നവളുമായിരിക്കുന്ന മഹാലക്ഷ്മിയെ ഞാൻ സമീപത്തിങ്കൽ വിളിക്കുന്നു. പ്രകാശിച്ചുംകൊണ്ടിരിക്കുന്ന ആ മഹാലക്ഷ്മി എന്നെ സന്തോഷിപ്പിക്കട്ടെ.

കാംസോസ്മിതാം ഹിരണ്യപ്രാകാരാമാർദ്രാംജ്വലന്തീം
തൃപ്താംതർപ്പയന്തീം
പത്മേസ്ഥിതാം പത്മവർണ്ണാംതാമിഹോപ
ഹ്വയേ ശ്രിയം, 4

സുഖത്തോടുകൂടിയവളായും, പുഞ്ചിരിയോടുകൂടിയവളായും, സുവർണ്ണമയങ്ങളായിരിക്കുന്ന മതിലുകളോടുകൂടിയവളായും, ഗജാഭിഷേകംകൊണ്ടു നനഞ്ഞിരിക്കുന്നവളായും, നിത്യസന്തുഷ്ടയായും, ശ്രിതന്മാരെ ആനന്ദിപ്പിക്കുന്നവളായും, താമരയിൽ സ്ഥിതിചെയ്യുന്നവളായും, താമരനിറത്തോടുകൂടിയവളായുമിരിക്കുന്ന ആ മഹാലക്ഷ്മിയെ ഞാൻ ഇവിടെ വിളിക്കുന്നു.

ചന്ദ്രാംപ്രഭാസാം യശസാ ജ്വലന്തീം ശ്രിയംലോകേ
ദേവജുഷ്ടാമുദാരാം
താംപത്മിനീം ശരണമഹം പ്രപദ്യേ ലക്ഷ്മീർ മേ
നശ്യതാംത്വാംവൃണേ 5

ഭക്തജനങ്ങളെ സന്തോഷിപ്പിക്കുന്നവളായി, എല്ലാവരും അതിശയിക്കത്തക്കവിധത്തിലുള്ള കാന്തിയോടുകൂടിയവളായി, സൽകീർത്തികൊണ്ടുപ്രകാശിക്കുന്നവളായി, ബ്രഹ്മാവു തുടങ്ങിട്ടുള്ള ദേവന്മാരാൽ സ്തുതിക്കപ്പെടുന്നവളായി, അഭീഷ്ടദാനംചെയ്യുന്നവളായി പത്മമെന്ന നിധിയോടുകൂടിയവളായിരിക്കുന്ന ആ മഹാലക്ഷ്മിയെ ഞാൻ ശരണംപ്രാപിക്കുന്നു. എന്റെ ദാരിദ്ര്യംനശിക്കപ്പെട്ടു അതിനായി നിന്നെവരിക്കുന്നു.

ആദിത്യവർണ്ണേ! തപസോ! ധിജാതോ വനസ്പതിസ്തവ
വൃക്ഷോഥ ബില്വഃ
തസ്യഫലാനി തപസാ നുദന്തു മായാന്തരായാശ്ച
ബാഹ്യാ അലക്ഷ്മീഃ 6

സൂര്യഭഗവാന്റെ നിറംപോലെയിരിക്കുന്ന നിറത്തോടുകൂടിയവളേ! നിന്റെ തപസ്സിങ്കൽനിന്നും പൂവില്ലാതെ കായ്ക്കുന്ന ഒരു തേജോവൃക്ഷമുണ്ടായി. മംഗലകരങ്ങളായിരിക്കുന്ന അതിന്റെ ജ്ഞാനമാകുന്ന ഫലങ്ങൾ നിന്റെ കൃപയാൽ ഉള്ളിൽ വ്യാപിച്ചിരിക്കുന്ന അജ്ഞാനങ്ങളേയും, വെളിയിലെ അശ്രീകരങ്ങളേയും നശിപ്പിക്കട്ടെ.

ഉപൈതുമാംദേവസഖഃ കീർത്തിശ്ചമണിനാസഹ,
പ്രാദുർഭൂതോസ്മിരാഷ്ട്രേസ്മിൻ കീർത്തിമൃദ്ധിംദദാതുമേ 7

ദേവന്മാർ ഇഷ്ടനായിട്ടുള്ളവനും, സൽകീർത്തിയും രത്നത്തോടുകൂടി എന്നെ പ്രാപിക്കട്ടെ. ഞാൻ ഈ ലോകത്തിൽ ജനിച്ചു. എനിക്കു യശസ്സും ധനസമൃദ്ധിയും ദാനം ചെയ്യട്ടെ.

ക്ഷുൽപ്പിപാസാമലാം ജ്യേഷ്ഠാമലക്ഷ്മീം നാശയാമ്യഹം
അഭൂതിമസമൃദ്ധിംച സർവ്വാന്നിർണ്ണുദമേഗൃഹാൽ 8

വിശപ്പ്, ദാഹം മുതലായ മാലിന്യത്തെയും, ജ്യേഷ്ഠത്തിയായിരിക്കുന്ന അലക്ഷ്മിയെയും ഞാൻ നിന്റെകൃപയാൽ നശിപ്പിക്കുന്നു, ദാരിദ്ര്യവും പലപ്രകാരങ്ങളായുള്ള വ്യാധിക്ഷയവും എന്റെ ഭവനത്തിൽനിന്നും നശിപ്പിക്കേണമേ.

ഗന്ധദ്വാരാം ദുരാധർഷാം നിത്യപുഷ്ടാം കരീഷിണീം
ഈശ്വരീം സർവ്വഭൂതാനാം താമിഹോപഹ്വയേ ശ്രിയം 9

പരിമളലക്ഷണത്തോടുകൂടിയവളായി, അന്യന്മാരാൽ തടുക്കുവാൻ വഹിയാത്തവളായി, സദാ പരിപൂർണ്ണയായി, എല്ലാസമൃദ്ധികളെയുമുണ്ടാക്കുന്നവളായി, എല്ലാഭൂതങ്ങളെയും നിയമിക്കുന്നവളായിരിക്കുന്ന ആ മഹാലക്ഷ്മിയെ ഞാൻ ഇവിടെ വിളിക്കുന്നു.

മനസഃ കാമമാകൂതിം വാചസ്സത്യമശീമഹി
പശൂനാംരൂപമന്നസ്യമയി ശ്രീശ്ശ്രയതാം യശഃ 10

മനസ്സുകൊണ്ടു ആഗ്രഹിക്കുന്നതും സങ്കല്പിക്കുന്നതും, വാക്കുകൊണ്ടു പറയുന്നതും എല്ലാം യഥാർത്ഥമായിട്ടും; ധനധാന്യാദികളുള്ളവൻ എന്നയശസ്സിനെയും പ്രാപിക്കും. മഹാലക്ഷ്മി എന്നിലിരിക്കട്ടെ.

കർദ്ദമേനപ്രജാഭൂതാമയിസംഭവകർദ്ദമ
ശ്രിയം വാസയമേകുലേമാതരം പത്മമാലിനീം 11

അല്ലയോ കർദ്ദമ! നിങ്ങളാൽ മഹാലക്ഷ്മി പ്രജയായി ഭവിച്ചു. അങ്ങു എന്നിൽ ഇരുന്നാലും താമരമാലയോടുകൂടിയ മഹാലക്ഷ്മിയെ എന്റെ അമ്മയായി വംശത്തിൽ വസിപ്പിച്ചാലും.

ആപസ്സൃജന്തുസ്നിഗ്ദ്ധാനി ചിക്ലീതവസമേഗൃഹേ
നിചദേവീം മാതരം ശ്രിയം വാസയമേകുലേ. 12

ജലങ്ങളും, കതിർ, നെയ്യ്, മുതലായ സ്നിഗ്ദ്ധദ്രവ്യങ്ങളെ

ഉണ്ടാകട്ടെ. അല്ലയോ ചിക്ലീതനേ! അങ്ങ എന്റെ ഭവനത്തിൽ വസിച്ചാലും. ഏററവും പ്രകാശിച്ചു കൊണ്ടിരിക്കുന്നവളും ലോകമാതാവുമായിരിക്കുന്ന ആ മഹാലക്ഷ്മിയെ എന്റെ ഗൃഹത്തിങ്കൽ നിവസിപ്പിച്ചാലും.

ആർദ്രാം പുഷ്കരിണീം പുഷ്ടീം പിംഗളാം പത്മമാലിനീം
ചന്ദ്രാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോ മമാവഹ.

അല്ലയോ ഭഗവാനേ, പാലാഴിയിലെ തിരമാലകളേററു നനഞ്ഞവളായി, താമരപ്പൂമാലയെ ധരിച്ചവളായി, എല്ലാവരേയും സന്തോഷിപ്പിക്കുന്നവളായി സൽഗുണാദികളോടുകൂടിയവളായിരിക്കുന്ന ശ്രീമഹാലക്ഷ്മി എനിക്ക കിട്ടത്തക്കവിധത്തിലാക്കി ചെയ്യേണമേ!

ആർദ്രാം യഃ കരിണീം യഷ്ടിം സുവർണ്ണാം ഹേമമാലിനീം
സൂര്യാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോ മമാവഹ

അല്ലയോ ഭഗവാനേ! അലിവുകൊണ്ടു നനഞ്ഞിരിക്കുന്നവളായി, ദണ്ഡായുധം ധരിച്ചിരിക്കുന്നവളായി, സൌന്ദര്യവതിയായി, നല്ലനിറത്തോടുകൂടിയവളായി, സ്വർണ്ണമാലയെ ധരിക്കുന്നവളായി ആദിത്യഭഗവാനെപ്പോലെ പ്രകാശിക്കുന്നവളായി, പൊൻമുതലായ ധനത്തോടു കൂടിയവളായിരിക്കുന്ന മഹാലക്ഷ്മിയെ എനിക്കു കിട്ടത്തക്കവിധത്തിലാക്കി ചെയ്യേണമേ,

താംമ ആവഹ ജാതവേദോ
ലക്ഷ്മീമനപഗാമിനീം
യസ്യാം ഹിരണ്യം പ്രഭൂതം ഗാവോ
ദാസ്യോശ്വാൻ വിന്ദേയം പുരുഷാനഹം 15

അല്ലയോ ഭഗവാനെ! യാതൊരു മഹാലക്ഷ്മി എന്റെ ഭവനത്തിൽ വസിച്ചാൽ ഞാൻ വർദ്ധിച്ചിരിക്കുന്ന ധനത്തേയും, പശുക്കളേയും, വേലക്കാരികളേയും, കുതിരകളേയും, പുത്രമിത്രാദികളേയും പ്രാപിക്കുമോ ആ മഹാലക്ഷ്മിയെ എനിക്കു സ്ഥിരയാക്കിത്തരേണമേ. *

ഇതി ഋഗ്വേദപൂജാരത്നേ ശ്രീസൂക്തം
സമ്പൂർണ്ണം.

---

* ഈ സൂക്തംകൊണ്ടു സാധാരണ എല്ലാ
ദേവികളേയും പൂജിക്കാം.

   

ശ്രീ.

# പൂജാഫലം.



ശിവശക്തിഗണേശാൎക്ക വിഷ്ണുരൂപാൻസമീശ്വരഃ
ഉപാസനാനുസാരേണ ഭക്തേഭ്യോഭുക്തിമുക്തിദഃ

ശിവൻ, ശക്തി, വിഘ്നേശ്വരൻ, സൂൎയ്യൻ, മഹാവിഷ്ണു ഇത്യാദി രൂപങ്ങളെ ധരിക്കുന്നവൻ ഏവനോ അവനാകുന്നു ഈശ്വരൻ.

[അണിമ=ചെറുപ്പം. മഹിമാ=വലിപ്പം. ലഘിമാ=ലഘുത്വം. ഗരിമാ=ഗുരുത്വം. ഈശിത്വം=എല്ലാവരേയും അതിശയിച്ചിരിക്കുക എന്നുള്ളതു (സ്വാമിയാവുക എന്നുള്ളത്.) വശിത്വം=എല്ലാവരെയും തനിക്കു അധീനന്മാരാക്കുക. (ഇന്ദ്രിയങ്ങളെ തന്നിൽ ഇരുത്തുക എന്നുള്ളത്.) പ്രാപ്തി=ഇഷ്ടലാഭം. പ്രാകാമ്യം=ഇച്ഛപോലെ സുഖാനുഭവത്തെ കൊടുക്കുന്നത്.] ഇങ്ങനെ എട്ടു ഐശ്വൎയ്യങ്ങളുള്ളവൻ.

ഈവൻ ഭക്തന്മാൎക്കു് അവരവരുടെ ഉപാസനാനുസരണമായിട്ടു ഭുക്തിയേയും മുക്തിയേയും ദാനംചെയ്യുന്നവനാകുന്നു. സമവായസംബന്ധേന ജ്ഞാനത്തിന് അധികരണമായി, സൃഷ്ടിസ്ഥിതിസംഹാരകൎത്താവായി, സൎവ്വജ്ഞനായി, നിത്യനായിരിക്കുന്ന പരമാത്മാവു തന്നെയാണ് ഈശ്വരൻ എന്നു താൎക്കികന്മാർ പറയുന്നു. ഈശ്വരൻ ഉണ്ടെന്നുള്ളതിനു യാതൊരു പ്രമാണവുമില്ലാ. പ്രത്യക്ഷമാത്രമാണ് പ്രമാണമായിട്ടുള്ളത്. ഈശ്വരൻ നിരൂപസ്പൎശനാകയാൽ ബാഹ്യപ്രത്യക്ഷനല്ലാ. മനസ്സുകൊണ്ടു പരമാത്മാവിന്റെ സാക്ഷാൽക്കാരം അസംഭവമാകുന്നു. ആയതിനാൽ ആന്തരപ്രത്യക്ഷനല്ലാ. ഈശ്വരവ്യാപ്തിക്ക് പ്രസിദ്ധിയില്ലാത്തതുകൊണ്ടു അനുമാനവും ചേരുകയില്ലാ. ഭൂമിയേയും, സ്വൎഗ്ഗത്തെയും സൃഷ്ടിച്ച ഈശ്വരൻ ഏകനാകുന്നു. അദ്ദേഹം വിശ്വ-

ത്തിന്റെ കർത്താവും, ഭുവനത്തിന്റെ ഗോപ്താവും ആകുന്നു എന്നുള്ള വേദവും അപ്രമാണ്യമാണ്. ഈശ്വരൻതന്നെ ഇല്ലാതിരിക്കുമ്പോൾ ഈശ്വരോക്തം എന്നുപറയുന്നത് കേവലം ഭ്രമപ്രായംതന്നെ. ആകയാൽ ദേഹംതന്നെയാണ് പരമാത്മാവ്. മരണമേതോ അത് മുക്തി. ഭൂമി, ജലം, തേജസ്സ്, വായു ഇങ്ങനെ നാലു തത്വങ്ങൾ എന്നു ലോകായതന്മാർ പറയുന്നു. അനുമാനംകൊണ്ട് ഈശ്വരനുണ്ടെന്നു തെളിയിക്കാവുന്നതാകയാൽ ഇപ്രകാരം പറയുന്നതു ഒരിക്കലും യുക്തമല്ലാ.

# ഈശ്വരാനുമാനം.

വിത്തിന്റെ മുള ഒരു കർത്താവിനാൽ ഉണ്ടാക്കപ്പെട്ടതോ അല്ലയോ എന്നു സംശയിപ്പാനില്ലാ. കർത്താവിനാൽ ഉണ്ടാക്കപ്പെടുന്നതുതന്നെ. ഇപ്രകാരം തീർച്ചയാകയാൽ വിത്തിന്റെ മുള പ്രാഗഭാവപ്രതിയോഗിയാകുന്നു എന്നുള്ളതു ഹേതുവായിട്ടാണ്. എവിടെ പ്രാഗഭാവപ്രതിയോഗിത്വമുണ്ടോ അവിടെ കർതൃജന്യത്വവുമുണ്ട്. ഒരു വസ്തു ഉണ്ടാകുന്നതിനു മുമ്പുള്ള ഇല്ലായ്മക്കു പ്രാഗഭാവം എന്നു പേർ. ആ വസ്തു ഉണ്ടായാൽ മേൽപ്പറഞ്ഞ പ്രാഗഭാവം നശിക്കും. ആയതിനാൽ ഉണ്ടാകുന്ന വസ്തുക്കളൊക്കെയും അതിന്റെ പ്രതിയോഗികളാകുന്നു. ഇതു വിത്തിൻമുള പ്രാഗഭാവപ്രതിയോഗിയാകുന്നു എന്നും ആയതു ഒരു കർത്താവിനാൽ ഉണ്ടാക്കപ്പെടുന്നതാണെന്നും സിദ്ധമായി. ഇതിന്റെ കർതൃത്വം ദൃശ്യന്മാരായ അസ്മദാദികൾക്കു ചേരുന്നതല്ലായ്കയാൽ അദൃശ്യനായിട്ടു ഒരാളെ കല്പിക്കണം. ആയവൻ ഈശ്വരനാകുന്നു. വിത്തിന്റെ മുള കേവലം ഭൂമിജലങ്ങളുടെ സംയോഗംകൊണ്ടു ഉണ്ടാകുന്നതാകുന്നു. കർത്താവിനാൽ ഉണ്ടാക്കപ്പെടുന്നതല്ലാ. ജഗത്തും സ്വാഭാവികമായിട്ടുള്ളതു തന്നെയാണ്. ഇതിനും ഒരു കർത്താവു വേണമെന്നില്ലാ എന്നു ശങ്കിക്കുന്നു എങ്കിൽ—

"ജഗതാം യദി നോ കർത്താ കുലാലേന വിനാ ഘടഃ
ചിത്രകാരം വിനാ ചിത്രം സ്വത ഏവ ഭവേത്തതഃ"

ജഗത്തിന കൎത്താവില്ലാത്തപക്ഷം കുശവനോടുകൂടാതെ കുടവും, ചിത്രമെഴുത്തുകാരനെ കൂടാതെ ചിത്രവും തനിയെ ഉണ്ടാകുന്നു. ഇപ്രകാരം സംഭവിച്ചു കാണാത്തതിനാൽ മേൽപ്പറഞ്ഞതു യുക്തമല്ലാ. പിന്നെ ഈശ്വരൻ ശരീരമുള്ളവനോ, ഇല്ലാത്തവനോ? വാസ്തവത്തിൽശരീരരഹിതനെന്നിരുന്നമാകുന്നു. എന്നാൽ തത്വജ്ഞാനം കൊണ്ടുസാധിക്കപ്പെടേണ്ടതായപരമപുരുഷാൎത്ഥപദത്തിന കാരണങ്ങളാകുമായപൂജാദ്യുപാസനകളെക്കൊണ്ടു സംസാരപങ്കത്തിൽമഗ്നന്മാരായിരിക്കുന്നഅജ്ഞാനികളെഉദ്ധരിപ്പാനായിട്ടുകൊണ്ടു അൎച്ചനവിഗ്രഹത്തെധരിക്കുന്നു എന്നന്യായപണ്ഡിതന്മാർപറയുന്നു.

മാനുഷ്യംദുൎല്ലഭംപ്രാപ്യ യോഹരിംനാൎച്ചയേൽസകൃൽ
മൂൎഖഃപാപതമഃപാൎത്ഥ കോന്യസ്തസ്മാദചേതനഃ

സംസാരത്തിൽഎണ്പത്തിനാലുലക്ഷംജീവരാശികളിലും വെച്ചു അത്യന്തമമായും ലഭിപ്പാൻ അസാദ്ധ്യമായുമിരിക്കുന്നതാമമനുഷ്യജന്മത്തെ പ്രാപിച്ചിട്ടുയാവനൊരുത്തൻ തന്റെജീവിതകാലത്തിന്നുള്ളിൽ ഒരിക്കലെങ്കിലും സാക്ഷാൽഭഗവാനെപൂജിക്കുന്നില്ലയോ അവൻ സൎവ്വനിന്ദിതനും മഹാപാതകനും അചേതനനുമാകുന്നു.

ആരാധിതോജഗന്നാഥഃ ദദാത്യഭിമതംഫലം
കസ്മാന്നപൂജയേദ്വിദ്വാൻസംസാരാഗ്നിപ്രപീഡിതഃ

സാക്ഷാൽജഗദീശ്വരനെയാവനൊരുത്തൻപൂജിക്കുന്നുവോ അവനുഇഷ്ടമായിട്ടുള്ള സൎവ്വഫലത്തെയും ഭഗവാൻ നല്കുന്നു. ജഗത്തിൽസംസാരാഗ്നിയാൽ സന്തപ്തനായിരിക്കുന്ന ഏതൊരുവിദ്വാൻ കരുണാനിധിയായിരിക്കുന്നഭഗവാനെ പൂജിക്കാതിരിക്കും? എല്ലാവരുംപൂജിക്കതന്നെചെയ്യും.

യാവന്നസ്തിയവൈകല്യം യാവദ്വ്യാധിൎന്നബാധതേ
താവദേവാൎച്ചനീയോഹിസൎവ്വഭോഗേശ്വരേശ്വരഃ

ഇന്ദ്രിയവൈകല്യവും, രോഗോപദ്രവവും നേരിടുന്നതിന്നുമുമ്പുതന്നെഭഗവാനെവഴിപോലെപൂജിക്കേണ്ടതാകുന്നു.

സ്വൎഗ്ഗച്യുതാനാമിഹജീവലോകേ ചത്വാരി
ചിഹ്നാനിവസന്തിദേഹേ
ദാനപ്രസംഗോ മധുരാച വാണീ ദേവാൎച്ചനം
ബ്രാഹ്മണപൂജനംച.

പൂർവ്വജന്മത്തിൽ പുണ്യ മാഹാത്മ്യാദികളെക്കൊണ്ടു ഭഗവാനെപൂജിച്ചുസ്വർഗ്ഗാദിഭോഗങ്ങളെ അനുഭവിച്ചു ഇപ്പോൾ ഈ കർമ്മഭൂമിയിൽ അവതരിച്ചിരിക്കുന്നമനുഷ്യരെല്ലാം അതാതഗുണങ്ങളെക്കൊണ്ടുകണ്ടുപിടിക്കാം. അതായതു സൽപാത്രത്തിലേക്കുദാനം ചെയ്യുന്നതിലെന്നുള്ള ചൊല്ലുള്ള— ദ്വിജവരരോടും ശ്രേഷ്ഠമായുള്ളവരും സംസാരികൾ—ഭഗവാനെ പൂജിക്കുക—വിശേഷിച്ചു ബ്രാഹ്മണരെസേവിക്കൽ—ഇവകൾ യാതൊരുത്തരിൽ കാണുന്നുവോ അവർ സ്വർല്ലോക വാസികൾ എന്നുതീർച്ചയാകുന്നു

"അസാര ഭൂതെസംസാരെ സാരമേതച്ചതുഷ്ടയം
കാശിവാസസ്സതാം സംഗഃ ഗംഗാംഭശ്ശംഭുപൂജനം"

അതിനിസ്സാരമായിരിക്കുന്ന ഈസംസാരത്തിൽ നാലുവകകൾസാരവസ്തുക്കളാകുന്നു. അതായതു—ശ്രീകാശിയിൽ വസിക്കുക, സജ്ജനങ്ങളോടുകൂടി സംസർഗ്ഗിക്കുക, ഗംഗാനദീജലംകൊണ്ടു സ്നാനാചമനപാനാദികൾചെയ്യുക, ഈശ്വരനെ പൂജിക്കുക.

"ഭാരഃ പരം പട്ടകിരീടജുഷ്ടമ—
പ്യുത്തമാംഗം ന നമേന്മുകുന്ദം
ശാവൌകരൌനൊകുരുതസ്സപര്യ്യാം
ഹരേർല്ലസൽ കാഞ്ചന കങ്കണൌവാ"

വജ്രം, വൈഡൂര്യം മുതലായ രത്നങ്ങൾചേർത്തുകെട്ടപ്പെട്ടകിരീടം അലങ്കാരമായി ശിരസ്സിൽ ധരിച്ചിരുന്നാലും യാതൊരുശിരസ്സ് മുകുന്ദനായ ഈശ്വരനെ നമസ്കരിക്കുന്നില്ലയോ അതു തലയ്ക്കുവലിയഭാരംതന്നെ. യാതൊരുത്തരുടെ കൈകൾ ഭഗവാനെ പൂജിക്കുന്നില്ലയോ അതുകൾ നല്ലസ്വർണ്ണവളകളെക്കൊണ്ടു ശോഭിച്ചിരുന്നാലും കേവലം പ്രേതത്തിന്റെ കൈകളാകുന്നു.

"ബർഹായിതേ തേ നയനേ നരാണാം
ലിംഗാനിവിഷ്ണോർന്നനിരീക്ഷതോയേ
പാദൌനൃണാന്തൌദ്രുമജന്മഭാജൌ
ക്ഷേത്രാണിനാനുവ്രജതോഹരേര്യ്യൌ"

യാതൊരു മനുഷ്യരുടെ കണ്ണുകൾ ഭഗവല്ലിംഗങ്ങളെ കാണുന്നില്ലയോ അതുമയിൽപ്പീലികണ്ണുകളാകുന്നു. യാ

തൊരു കാലുകൾ ഭഗവൽക്ഷേത്രങ്ങളെ പ്രാപിക്കുന്നില്ലയോ അവകൾ വൃക്ഷപ്രായങ്ങളാകുന്നു.

ബിലേ ബതോരുക്രമവിക്രമാൻയേ
നശൃണ്വതഃ കർണ്ണപുടേനരസ്യ
ജിഹ്വാസതീദാർദ്ദുരികേവസൂത
നചോപഗായത്യുരുഗായഗാഥാഃ

യാതൊരുമനുഷ്യന്റെ ചെവികൾ ഭഗവാന്റെ ഐശ്വര്യവീര്യാദിഗുണങ്ങളെ കേൾക്കുന്നില്ലയോ അവകൾ കേവലം നിഷ്പ്രയോജനങ്ങളായ ഓട്ടകളാകുന്നു. യാതൊരു നാക്ക ഭഗവാന്റെ ചരിത്രങ്ങളെ ഗാനംചെയ്യുന്നില്ലയോ അതു തവളയുടെനാക്കാകുന്നു.

ജിഹ്വേ! കീർത്തയ കേശവംമുരരിപും ചേതോഭജശ്രീധരം
പാണിദ്വന്ദ്വസമർച്ചയാച്യുതകഥാഃശ്രോത്രദ്വയത്വംശൃണു
കൃഷ്ണംലോകയലോചനദ്വയഹരേർഗച്ഛാംഘ്രിയുഗ്മാലയം
ജിഘ്രഘ്രാണ! മുകുന്ദപാദതുളസീം മൂർദ്ധന്നമാധോക്ഷജം

അല്ലയോനാവേ! നീസദാ കേശവനെസ്തുതിച്ചാലും. അല്ലയോമനസ്സേ! നീ മുരരിപുവിനെ സ്മരിച്ചാലും. അല്ലയോകൈകളേ! നിങ്ങൾ ശ്രീധരനെപൂജിക്കുവിൻ. അല്ലയോചെവികളേ! നിങ്ങൾ ഭഗവദ് വൃത്താന്തത്തെ കേൾക്കുവിൻ. അല്ലയോ കണ്ണുകളേ! നിങ്ങൾ കൃഷ്ണനെ കാണുവിൻ. അല്ലയോ കാൽകളേ! നിങ്ങൾ ഭഗവൽക്ഷേത്രത്തെക്കുറിച്ചു ഗമിക്കുവിൻ. അല്ലയോ മൂക്കേ! നീ ഭഗവൽപാദത്തിലെ തുളസിയെ മുകർന്നാലും. അല്ലയോശിരസ്സേ! നീ അധോക്ഷജനെനമസ്കരിക്ക.

തരവഃകിംനജീവന്തിഭസ്ത്രാഃ കിംനശ്വസന്ത്യുത
നഖാദന്തിനമേഹന്തി കിംഗ്രാമ്യാഃപശവോപരേ

അല്ലയോ സഹജീവികളേ! ലോകത്തിൽ മരങ്ങളും ജീവിക്കുന്നില്ലയോ? ഉലത്തോലുകൾ ശ്വസിക്കുന്നില്ലയോ? പശു, നായ്, നരി, കഴുത മുതലായ മൃഗങ്ങളും ആഹാരം കഴിക്കുന്നില്ലയോ? ആയവ മലമൂത്രവിസർജ്ജനം ചെയ്യുന്നില്ലയോ? ജന്മാന്തരം കൊണ്ടു എന്തു ഫലം? മനുഷ്യനായി ജനിച്ചാൽ പൂജാദികളെക്കൊണ്ടു ഉപജീവിക്കണം. അല്ലാത്തവർ വൃക്ഷാദിതുല്യന്മാരാകുന്നു.

‘‘ധനാനിഭൂമൌപശവശ്ചഗോഷ്ഠേ
കാന്താഗൃഹദ്വാരിജനാശ്ശ്മശാനെ
ദേഹശ്ചിതായാംപരലോകമാർഗ്ഗേ
കർമ്മാനുഗോഗച്ഛതിജീവഏകഃ’’

അല്ലയൊ ജനങ്ങളെ! നാം പരലോകത്തിലേയ്ക്കു പോകുമ്പോൾ ഒരുകാശെന്നാലും ഒന്നുംതന്നെ നമ്മുടെ കൂടെ വരുകയില്ല. നാം വളരെ പ്രയാസപ്പെട്ടു സമ്പാദിച്ചിട്ടുള്ളതായ പണം ഭൂമിയിൽതന്നെ ഇരിയ്ക്കും. സന്തോഷത്തോടുകൂടിയുൾ, പൈക്കൾ മുതലായതുകളെ കൊടുത്തു പോററി വളർത്തുന്ന പത്തുമാടും തൊഴുത്തിലിൽ വസിക്കും. പാണിഗ്രഹണം ചെയ്തു പ്രാണനേക്കാൾ അധികമായി സ്നേഹിക്കുന്നോരായ്ക്കു വാതിൽപടിയിൽ ഇരിയ്ക്കും. ഏതുംചെയ്യാൻ സന്നദ്ധന്മാർ എന്നെല്ലാം കൊട്ടിഘോഷിക്കുന്നവരായ ബന്ധുബാന്ധവാദികൾ ചുടുകാട്ടുവരെയും, അന്നപാനാദികളെക്കൊണ്ടു പോഷിപ്പിക്കപ്പെടുന്നതും, കടക, കണ്ഠലാദികളെക്കൊണ്ടു അലങ്കരിക്കപ്പെടുന്നതുമായ ഒരു ദേഹമോ പട്ടടവരെയും മാത്രമേ വരികയുള്ളൂ. എന്നാൽ കർമ്മാനുഗമായിരിക്കുന്ന ജീവൻ പരലോകയാത്രയിൽ കൂടെ വരുന്നതാകുന്നു. ആകയാൽ പൂജാദി സൽക്കർമ്മങ്ങളെക്കൊണ്ടു ഉപജീവിക്കുന്നതു ഉത്തമം.

‘‘ദാരാമമേമേ തനയാമമേമേ
ഗൃഹാമമേമേ പശവശ്ചമമേമേ
ഏവംനരോ മേഷസമാനരൂപഃ
മേമേകൃതഃ കാലവൃകേണനീതഃ’’

ഇതാ ഇരിക്കുന്ന സ്ത്രീകൾ എനിക്കുള്ളവരാകുന്നു. സമീപത്തിൽ നില്ക്കുന്ന കുട്ടികളും എനിക്കുള്ളവരാകുന്നു. ഈ കാണുന്ന മേടമാളികാദികളും എന്റെ വകയാണ്. തൊഴുത്തിലിൽ കെട്ടിയിരിക്കുന്ന പശുക്കളും എനിക്കുള്ളതാകുന്നു. നോക്കുവിൻ! എന്നിങ്ങനെ എല്ലാം എന്റെ എന്റെ എന്നു ആട്ടിനെപോലെ നിലവിളിച്ചുകൊണ്ടിരിക്കുന്നവന്റെ ശബ്ദം കേൾക്കുന്നു. കാലൻ, എടുക്കുന്നു ചെന്നായ്‌രൂപം, വരുന്നു അതിവേഗമായി, ഇടുന്നു പാശം, പിടിക്കുന്നു മുറുകി, വലിക്കുന്നു കോപത്തോടെ. കൊണ്ടുചെന്നു പട്ടണത്തിൽ, ഇടുന്നു നരകത്തിൽ, കേഴുന്നു പാപൻ. കഷ്ടം! കഷ്ടം!

ആകയാൽ അല്ലയോ ജനങ്ങളേ! വൃഥാവായി കാലം കഴിക്കാതെ മനതാരിൽ വെച്ചു പൂജാദികർമ്മംകൊണ്ടു ഉപജീവിക്കുവിൻ.

"ഹാ കാന്ത! ഹാ ധനം പുത്രാഃ ക്രന്ദമാനസ്സുദാരുണം
മണ്ഡൂകമിവ സർപ്പേണ മൃത്യുനാനീയതേ നരഃ"

ഹാ സ്വാമിൻ പ്രിയതമേ! ഹാഹാ പണമേ! ഹയ്യയ്യോ പുത്രന്മാരേ! എന്നിങ്ങനെ ഭയങ്കരമാകുംവണ്ണം നിലവിളിച്ചുകൊണ്ടിരിക്കുന്ന മനുഷ്യനെ, കാലൻ തവളയെ പാമ്പെന്നപോലെ ദയയെന്നിയെ പിടിച്ചുംകൊണ്ടുപോകുന്നു. കഷ്ടം! കഷ്ടം! ആയതിനാൽ ധനാദിചിന്തയെ വിട്ടു സാക്ഷാൽ ഭഗവാനെ പൂജിക്കുവിൻ. കാലൻ സമീപത്തു വരികയില്ലാ. നിശ്ചയം.

"നീയതേ മൃത്യുനാ ജന്തുഃ പരിക്ഷിപ്തോപി ബന്ധുഭിഃ
സാഗരാന്തർജ്ജലഗതോ ഗരുഡേനൈവ പന്നഗഃ"

സമുദ്രമദ്ധ്യത്തിൽ ഇരിക്കുന്ന സർപ്പത്തെ ഗരുഡൻ ഏതു പ്രകാരം കൊത്തിയെടുത്തുംകൊണ്ടു പോകുന്നുവോ, അപ്രകാരംതന്നെ അനേക ബന്ധുബാന്ധവാദികളാൽ ചുററും ചുഴപ്പെട്ടിരിക്കുന്ന മനുഷ്യനെ കാലൻ പിടിച്ചുംകൊണ്ടു പോകുന്നു.

"യമോ ഗൃഹ്ണാതി രഭസാച്ച മാർജ്ജാരോ മൂഷികം യഥാ
ജ്ഞാത്വൈതദുത്തമാ ധീരാഃ കർത്തവ്യം ഹരിപൂജനം"

അല്ലയോ ബുദ്ധിമാന്മാരേ! നിങ്ങൾ ഓർത്തോർത്ത് എല്ലാ ശാഠ്യവും വിട്ടു സാക്ഷാൽ ഭഗവാനെ പൂജിക്കുവിൻ. പൂച്ച എലിയെ പിടിക്കുവാൻ തക്കം നോക്കിയിരിക്കുന്നതുപോലെ യമധർമ്മരാജാവും നിങ്ങളെ പിടിപ്പാൻ സമയം കാത്തുനില്ക്കുന്നു.

"കാലക്ഷേപോ ന കർത്തവ്യഃ ക്ഷീണമായുഃക്ഷണേക്ഷണേ
യമസ്യ കരുണാ നാസ്തി കർത്തവ്യം ഹരിപൂജനം"

അല്ലയോ ജനങ്ങളേ! നിങ്ങൾ വൃഥാവായി കാലക്ഷേപം ചെയ്യരുതു. ഓരോ ക്ഷണം പോകുംതോറും ആയുസ്സും നശിക്കുന്നു. കാലന്നു കൃപാ ലേശമില്ലാ. ആയതിനാൽ ഭഗവാനെ പൂജിക്കുവിൻ.

യാതൊരു മനുഷ്യർ വിഷ്ണുഭഗവാന്റെ മുൻപാകെ ദിനം
തോറും ആനന്ദബാഷ്പങ്ങളെ ചൊരിഞ്ഞു, സന്തോഷത്താൽ ത
ന്നെ മുഴുമാനു "രാമരാമാ! കൃഷ്ണകൃഷ്ണാ!" എന്നു പാടിയാടുന്നുവോ
അവരുടെ കാൽത്താർകളിലെ ശുദ്ധമായിരിക്കുന്ന പൊടിയെ
പരമശിവൻ മൂർദ്ധാവുകൊണ്ടുവഹിച്ചു ഭൂതഗണങ്ങളോടും, നാ
രദാദി മഹർഷികളോടും കൂടി ആനന്ദഭരിതനായിട്ടു കൈലാസ
ത്തിൽ നൃത്തമാടുന്നു.

„സാഹാനിസ്തന്മഹച്ഛിദ്രം സാചാന്ധജഡമൂകതാ
യന്മുഹൂർത്തംക്ഷണംവാപി വാസുദേവോന ചിന്ത്യതേ."

ഈ പ്രപഞ്ചത്തിൽപ്രാണികൾക്കു സ്വാഭാവികമായിട്ടു
ണ്ടാകുന്നദുഃഖം, ദുഃഖമല്ലാ—കുറവു, കുറവല്ലാ—കേടു, കേട
ല്ലാ—മൌഢ്യം, മൌഢ്യമല്ലാ—മൂകത്വം;മൂകത്വമല്ലാ—ഏതൊ
രുനാളിൽ-ഏതൊരു മുഹൂർത്തത്തിൽ-ഏതൊരു നിമിഷത്തിൽ
ശ്രീ വിഷ്ണുവിനെ സ്മരിക്കുന്നില്ലയോ അതുതന്നെദുഃഖം,-അതു
തന്നെ കുറവു,-അതുതന്നെകേടു-അതുതന്നെമൌഢ്യം,-അതുത
ന്നെ മൂകത്വം.

„പ്രമാണം നാപരംവേദാ—
ന്നദൈവം കേശവാൽപരം
സത്യം വച്മി ഹിതം വച്മി
സാരം വച്മി പുനഃ പുനഃ"

എന്തിനധികം പറയുന്നു? യഥാർത്ഥമായും, എല്ലാവർക്കും
ഇഷ്ടമായും, എന്നും ആധാരമായിട്ടുമുള്ളതിനെപ്പറയാം. വേദത്തെ
ക്കാൾ വലുതായിട്ടു ഒരു പ്രമാണവും, വിഷ്ണുവിനെക്കാൾ വലുതാ
യ ദൈവവുമില്ലാ.

„മോഹാദേവം പരിത്യജ്യ ഉപാസ്യന്ത്യന്യദൈവതം
സ്വഭ്രമാവിഷമസ്ഥാന്തി സ്വധാം ത്യക്ത്വാഹ്യധാതുരഃ"

ശൈവന്മാർ പറയുന്നതാവിതു:—സാക്ഷാൽ പരമശിവ
ന്റെ കടാക്ഷബലംമാത്രം ആശ്രയിച്ചിട്ടു ഉന്നതപദവിയെ
പ്രാപിക്കുന്നവരായ വിഷ്ണു തുടങ്ങിയിട്ടുള്ള ദേവന്മാർക്കു എങ്ങ
നെയാണു സർവ്വേശ്വരത്വം ലഭിക്കുന്നതു? വിഷ്ണു ശിവന്റെ ഉപാ
സകനാകുന്നു, ശ്രീരാമനാൽപ്രതിഷ്ഠിക്കപ്പെട്ട രാമനാഥൻ.
ഇന്നും സേതുവിങ്കൽ പ്രത്യക്ഷസിദ്ധനാകുന്നു. വിഷ്ണുചക്രലോ
ഭം താൻ ഭജിക്കുന്നതു ഭക്തപരാധീനത്വം ഹേതുവായി
ട്ടാണ്. ഇതു കൊണ്ടു തന്നെയാണ നമ്മുടെ

ഈശ്വരനെ പരമേശ്വരൻ" എന്നു പറയുന്നതു. ശിവൻ താമ
സനാകുന്നു എന്നുള്ളതു ഏററവും ഉചിതംതന്നെ. അർദ്ധാവ
താരഭിന്നത്വമാണ്. ശ്യാമവർണ്ണനാവു എന്നുള്ളതുകൊണ്ടു
താമസൻ വിഷ്ണുവാണ്. ചുടുകാട്ടിൽ വസിക്കുന്നു എന്നുള്ളതു
തന്റെ സ്വാതന്ത്ര്യത്താലാകുന്നു. പലപ്രകാരങ്ങളുള്ള സ്വരൂപ
ങ്ങളെക്കൊണ്ടും, സ്വഭാവങ്ങളെക്കൊണ്ടും സർവ്വലീല ചെയ്യു
ന്നവനായ ശിവനു ദുഃഖമെവിടെ? സുഖമെവിടെ? സുന്ദര
ത്വമെന്തു? അസുന്ദരത്വമെന്തു? കിംബഹുനാ യാതൊരു ദു
ഷ്ടാത്മാവു പരമശിവനെ ഉപേക്ഷിച്ചു വിഷ്ണ്വാദിദേവന്മാരെ
പൂജിക്കുന്നുവോ അവൻ വിശപ്പുകൊണ്ടു ക്ഷീണിച്ചിരിക്കുന്ന
ഒരുത്തൻ കയ്യിൽ കിട്ടിയ അമൃതിനെ ത്യജിച്ചു വിഷമനുഭവി
ക്കുന്നവനെപ്പോലെയാകുന്നു.

"ശിവ ഏവ പരബ്രഹ്മ ശിവോ ദേവേശ്വരോ ഗതിഃ
ശിവോ ഗുരുർഹി ജഗതാം ശിവഃ പശുപതിഃ പ്രഭുഃ
ശിവാംശജാതാ വിഷ്ണ്വാദ്യാ തസ്മാദ്വിദ്വാൻ ശിവം യജേൽ"

ശിവൻതന്നെ പരബ്രഹ്മം-ശിവൻതന്നെ ദേവേശ്വരൻ-
ശിവൻതന്നെ രക്ഷിതാവു-ശിവൻതന്നെ ജഗൽഗുരു. വിഷ്ണു
തുടങ്ങിയുള്ള ദേവന്മാർ ശിവന്റെ അംശത്തിങ്കൽ നിന്നുജനി
ച്ചവരാകുന്നു. അതുകൊണ്ടു ബ്രഹ്മജ്ഞാനിയായിട്ടുള്ളവൻ ശി
വനെ ഉപാസിക്കേണ്ടതാകുന്നു.

"ശിവ ഏവ ഹരിഃ സാക്ഷാൽ ഹരിരേവ ശിവഃ സ്വയം
ദ്വയോസ്തു ഭേദം കുർവ്വാണഃ പിതൃഭിർന്നരകം വ്രജേൽ"

ശിവൻതന്നെ വിഷ്ണു. സാക്ഷാൽ വിഷ്ണുഭഗവാൻതന്നെ
ശ്രീപരമേശ്വരൻ. യാവനൊരുത്തൻ ഇവരെ വ്യത്യസ്തമാ
യിട്ടു വിചാരിക്കുന്നുവോ അവൻ പിതൃക്കളോടുകൂടി മഹാനര
കം പ്രാപിക്കും.

"ശിവസ്യ ഹൃദയം വിഷ്ണുർവിഷ്ണോശ്ച ഹൃദയം ശിവഃ
ഇവയോരന്തരം കൃത്വാ രൗരവം നരകം വ്രജേൽ"

വിഷ്ണു, ശിവന്റെ ഹൃദയവും— ശിവൻ, വിഷ്ണുവിന്റെ
ഹൃദയവുമാകുന്നു. ഇവരെ അല്പമെങ്കിലും ഭേദമായിട്ടു വി
ചാരിക്കുന്നവൻ 'രൗരവ'മെന്ന നരകം പ്രാപിക്കും.

"ശിവപാദഭക്തിർബ്ബഹുലായതിസ്യാ—
തഥാശിവത്വം നഭജേൽ ശിവം ച

ഹരൌ ച ഭക്തിർബ്ബഹുലാ യദി സ്യാ—
ത്തദാ ഹരിത്വേന ശിവം ഭജേത॥

ശിവങ്കൽ വലുതായഭക്തിയുണ്ടെങ്കിൽശിവനായിട്ടുവിഷ്ണുവിനെയും—വിഷ്ണുവിങ്കൽ വലുതായഭക്തിയുണ്ടെങ്കിൽ വിഷ്ണുവായിട്ടു ശിവനെയും ഭജിക്കേണ്ടതാകുന്നു.

ശൈവാശ്ശാക്താശ്ച ഗാണേശാസ്സൌരാ വൈഷ്ണവപൂജകാഃ
വിവദന്തി മിഥോ ഭ്രാന്ത്യാ തേഷാം ഭക്തിശ്ച നിഷ്ഫലാ॥

ശിവഭക്തന്മാരും, ദേവീഭക്തന്മാരും, വിഘ്നേശഭക്തന്മാരും, സൂര്യഭക്തന്മാരും, വൈഷ്ണവരും വെറുംഭ്രമംകൊണ്ടു തമ്മിൽതമ്മിൽകലഹിക്കുന്നു. അവരുടെ ഭക്തിയും നിഷ്പ്രയോജനംതന്നെ. ആകയാൽ എല്ലാദേവതകളെയും ഒരുപോലെ വിചാരിക്കുന്നതു് ഉത്തമംഎന്നു നിമ്മത്സരന്മാരായ പണ്ഡിതശ്രേഷ്ഠന്മാർപറയുന്നു.

സർവ്വേ പ്രായേണ ലോകേ ഭവിഷ്യന്ത്യല്പമേധസഃ
തപസ്യശക്താ നിശ്ശേഷ വൈദിക കർമ്മണി॥
"തഥാവിധാനാം സർവ്വേഷാം നരാണാം സർവ്വപുണ്യദം
ഏതന്മാത്രം കൃതം സ്യാത് ക്രമാന്മോക്ഷപ്രദായകം॥

ഈലോകത്തിൽ എല്ലാവരും അല്പായുസ്സുകളായിട്ടും, അല്പബുദ്ധികളായിട്ടും വിശേഷിച്ചു "കൃച്ഛ്രചാന്ദ്രായണം," മുതലായ വ്രതാനുഷ്ഠാനത്തിലും, അഗ്നിഷ്ടോമാദിയാഗങ്ങളിലും, വൈദികകർമ്മങ്ങളിലും അശക്തന്മാരായിട്ടുമാണിരിക്കുന്നതു. അപ്രകാരമിരിക്കുന്ന എല്ലാമനുഷ്യൎക്കും പൂജനം സർവ്വപുണ്യത്തെയും തരുന്നതാകുന്നു. ഇതുമാത്രംതന്നെ ഒരുത്തൻ ചെയ്യുന്നതായാൽ അവൻ ക്രമപ്രകാരം മോക്ഷപ്രാപ്തിക്കുകയും ചെയ്യും. *

ഇതി ലഘുപൂജാരൂപ പൂജാഫലം

സമാപ്തം

---

* അധികം 2 ാം ഭാഗം ഷഡായാഹ്വയ, പ്രകരണത്തിൽ കണ്ടുകൊൾക.

### പൂജോപകരണങ്ങൾ.

| | |
|---|---|
| മണി | ഉദ്ധരണി |
| കലശം | ധൂപക്കുറ്റി |
| ശംഖുകാൽ | ദീപക്കുറ്റി |
| ശംഖ് | നീരാജനത്തട്ടം |
| ഷഡ്പാത്രങ്ങൾ * (6) | ആരാധനവിളക്ക |
| പഞ്ചപാത്രങ്ങൾ * (5) | തുടങ്ങിയുള്ളവ ആകുന്നു. |

### പൂജാദ്രവ്യങ്ങൾ.

| | | |
|---|---|---|
| കറുക | വിഷ്ണുക്രാന്തി | നാഗവല്ലി |
| അകിൽ | ഏലക്ക | അക്ഷതം |
| ദ്രവം | ഏലം | ഇലവർങ്ഗം |
| വെൺകടുക | പച്ചക്കർപ്പൂരം | ഗോരോചന |
| അഷ്ടഗന്ധം | ചന്ദനം | കളഭക്കൂട്ട് |
| സാമ്പ്രാണി | കർപ്പൂരം | വസ്ത്രം |
| പൂണൂൽ | താമരപ്പൂവ് | കുങ്കുമപ്പൂവ് |
| പിച്ചിപ്പൂ | മുല്ലപ്പൂ | കൂവളത്തില |
| തുളസി | പഞ്ചസാര | ശർക്കര |
| പാൽ | തൈര് | നെയ്യ് |
| തേൻ | മലര് | അവൽ |
| പഴം | തേങ്ങാ | കരിക്ക |
| കൽക്കണ്ടം | മുന്തിരിങ്ങാ | പനിനീർ |

കൂടാതെ മറ്റു നൈവേദ്യദ്രവ്യങ്ങൾ തുടങ്ങീട്ടുള്ള സകല പൂജാദ്രവ്യങ്ങളും വഴിപോലെ സമ്പാദിച്ചിട്ട്, പൂജ ആരംഭിക്കേണ്ടതാകുന്നു.

പാത്രങ്ങൾ [കിണ്ണികൾ] കിട്ടാത്തപക്ഷം കതളകൾ ഉപയോഗിക്കാവുന്നതാകുന്നു.

* അർഘ്യാദികൾക്ക ഷഡ്പാത്രങ്ങളെന്നും— പഞ്ചാമൃതാദികൾക്ക പഞ്ചപാത്രങ്ങളെന്നും പേർ.

THE

# POOJAVIDHI.

ശ്രീ

# പൂജാവിധിഃ.



ഓം ശ്രീഗണപതയെ നമഃ.

കലശയാഗാദി മലവേശാൻ കർത്തും പൂജാ വിധിം പരാം
സാധാരണീം പ്രവക്ഷ്യാമി വിശേഷാം തന്ത്രകാരികാം.

“കൃതസന്ധ്യാജപവിധിർദ്ദേവപൂജാം സമാരഭേൽ”

പൂജകൻ വിധിപ്രകാരം സ്നാനം, നിത്യകർമ്മം, ജപം മുതലായതു കഴിച്ച് ദേവപൂജ ആരംഭിക്കണം.

1 അഗ്രോദകാഹരണം,

“ഇമംമേഗംഗേ” എന്ന മന്ത്രംകൊണ്ടു ജലം മന്ത്രിച്ച് “ആപോഽസ്മാൻ” എന്നമന്ത്രംകൊണ്ടു കലശം കഴുകി “സമുദ്രജ്യേഷ്ഠാ” എന്നമന്ത്രംകൊണ്ട് വെള്ളംകോരി കലശം നിറച്ച “ഉതതൈസ്യനം” എന്നമന്ത്രംകൊണ്ടു ശുഭവസ്ത്രം ഇട്ടുമൂടി യഥാശക്തി സ്തോത്രം ജപിച്ച ക്ഷേത്രദ്വാരം പ്രാപിക്കുക.

“ദേവതാന്തർഗൃഹദ്വാരം ഗത്വാനമേൽസുധീഃ”

ബുദ്ധിമാനായിരിക്കുന്ന പൂജകൻ കലശത്തോടുകൂടി ശ്രീകോവിൽ ദ്വാരസമീപം വന്നാൽ ഉടൻ സാഷ്ടാംഗമായി നമസ്കരിക്കണം.

2 ദ്വാരപൂജാ.

ദ്വാരമസ്ത്രാംബുനാപ്രോക്ഷ്യ ഗണേശഞ്ചോർദ്ധ്വതോയജേൽ
മഹാലക്ഷ്മിം ദക്ഷഭാഗേ വാമഭാഗേ സരസ്വതീം.

“പുനർദ്ദക്ഷേയജേദ്വിഘ്നം ഗംഗാംചയമുനാമപി
പുനർവ്വാമെക്ഷേത്രപാലം സ്വസിന്ധുയമുനേതഥാപി”

“പുനർദ്ദക്ഷേധാതാരം വിധാതാരന്തുവാമതഃ
തദ്വന്നിധിംശംഖപത്മൌ തതോർദ്ധ്വേദ്വാരപാലകം”

"ഓം അസ്ത്രായ ഫട്" എന്ന മന്ത്രം ജപിച്ച് അസ്ത്രമുദ്ര പിടിച്ച് ജലപുഷ്പങ്ങളെക്കൊണ്ടു ദ്വാരം പ്രോക്ഷിക്കണം. ശാഖകളിൽ "ഓം, ഗം, ഗണേശായനമഃ" എന്നു വിഘ്നേശ്വരനെയും, വലത്തുവശം "ഓം ലം ലക്ഷ്മ്യൈനമഃ" എന്നു മഹാലക്ഷ്മിയെയും, ഇടത്തുവശം "ഓം സം സരസ്വത്യൈനമഃ" എന്നു സരസ്വതിയെയും, പിന്നെയും വലത്തുവശം "ഓം വിം വിഘ്നായനമഃ" എന്നു വിഘ്നേശ്വരനെയും, "ഓം ഗം ഗംഗായൈ നമഃ" എന്നു ഗംഗയെയും "ഓം യം യമുനായൈ നമഃ" എന്നു യമുനയെയും, പിന്നെയും ഇടത്തുവശം "ഓം ക്ഷം ക്ഷേത്രപാലായനമഃ" എന്നു ക്ഷേത്രപാലനെയും, "ഓം സിം സിന്ധവേനമഃ" എന്നുസിന്ധുവിനെയും, "ഓം യം യമുനായൈനമഃ" എന്നു യമുനയെയും; പിന്നെയും വലത്തുവശം "ഓം ധാം ധാത്രേനമഃ" എന്നു ധാതാവിനെയും, ഇടത്തുവശം "ഓം വിം വിധാത്രേനമഃ" എന്നു വിധാതാവിനെയും പിന്നെയും വലത്തുവശം "ഓം ശം ശംഖായനമഃ" എന്നു ശംഖത്തെയും, ഇടത്തു വശം "ഓം പം പദ്മായനമഃ" എന്നു പദ്മത്തെയും, പിന്നീടു "ഓം ദ്വാം ദ്വാരപാലായനമഃ" എന്നു അതാതു ദ്വാരപാലന്മാരെയും ജലപുഷ്പാദികളെക്കൊണ്ടു പൂജിക്കണം. "ഓം വായവായാഹി" എന്നമന്ത്രംകൊണ്ടു കതകുതുറക്കുക.

"അംഗസങ്കോചയന്നന്തഃ പ്രവിശേദ്ദക്ഷിണാംഘ്രിണാ"

അനന്തരം കായമൊന്നു കുനിഞ്ഞു വലത്തേകാൽ മുൻപിട്ടു അകത്തുകടക്കുക.

"അസ്ത്രജപ്തേന ദർഭാണാം മുഷ്ടിനാ മാർജ്ജയേൽസുധീഃ"

ഒരുപിടി ദർഭപ്പുല്ലുകൊണ്ടു "ഓം അസ്ത്രായ ഫട്" എന്നു ജപിച്ചു അകമെല്ലാം തുത്തുവാരുക.

"ചന്ദനാഗരുകർപ്പൂരൈർധൂപയേദന്തരം സുധീഃ"

ചന്ദനം, അകിൽ, കർപ്പൂരം മുതലായതുകൊണ്ടു അകം പുകയ്ക്കണം.

"ഘൃതപ്രജ്വലിതാൻ ദീപാൻസ്ഥാപയേൽസുധീഃ"

അനന്തരം, എണ്ണമുതലായതൊഴിച്ചു വിളക്കുകൾകൊളുത്തി വെക്കുക.

## 3 ദീപപൂജ.

ദീപസ്തംഭത്തിൽ ഇരുപത്തേഴു നക്ഷത്രങ്ങൾ സ്ഥിതി

ചെയ്യുന്നതായി വിചാരിച്ചു "ഓം സപ്തവിംശതി നക്ഷത്രേ ഭ്യോനമഃ" എന്നു യഥാശക്തി ആവാഹിച്ചു പൂജിക്കുക. പിന്നീട് അടിത്തട്ടിൽ "ഓം അം അനന്തായനമഃ" എന്നനന്തനേയും തണ്ടിൽ "ഓം വാം വാസുകയേനമഃ" എന്നു വാസുകിയേയും അഗ്രഭാഗത്തിൽ (കുമ്പിൽ) "ഓം സം സോമായനമഃ" എന്നു ചന്ദ്രനേയും പാത്രത്തിൽ [മേൽത്തട്ടിൽ] "ഓം അം അഗ്നയേനമഃ" എന്നു അഗ്നിയേയും ആവാഹിച്ചു പഞ്ചോപചാരപൂജകഴിക്കുക.

## 4 ദീപപ്രാർത്ഥനാ.

ഭോ! ദീപ! ദേവരൂപസ്ത്വം കർമ്മസാക്ഷീഹ്യവിഘ്നകൃത്
യാവത്കർമ്മസമാപ്തിസ്സ്യാത്താവത്ത്വം സുസ്ഥിരോഭവ

അല്ലയോ ദീപമേ! അങ്ങു ദേവസ്വരൂപനായും ഈ പൂജാകർമ്മത്തിന്റെ സാക്ഷിഭൂതനായും കർമ്മ വിഘ്നംകൂടാതെ ചെയ്യുന്നവനായും ഭവിക്കുന്നു. ആകയാൽ എപ്പോൾ എന്റെ ഈ പൂജാകർമ്മം അവസാനിക്കുന്നുവോ അതുവരെ അണയാതെപ്രകാശിച്ചുകൊണ്ടിരിക്കണമേ. എന്നു കൈകൂപ്പി ദീപത്തെപ്രാർത്ഥിക്കുക.

## ഘണ്ടാപൂജാ

മണിയിൽ സാക്ഷാൽ ബ്രഹ്മം വസിക്കുന്നതായി വിചാരിച്ചു "ഓം ബ്രം ബ്രഹ്മണേനമഃ" എന്നു ശക്ത്യനുസരണം ആവാഹിച്ചുപൂജിക്കണം. അനന്തരം മദ്ധ്യത്തിൽ "ഓം രും രുദ്രായനമഃ" എന്നു രുദ്രനേയും നാളത്തിൽ (നാക്കിൽ) "ഓം വാം വാസുകയേനമഃ" എന്നുവാസുകിയേയും മണിനാദം സരസ്വതിയാണെന്നുവിചാരിച്ചു നാദത്തിൽ "ഓം സം സരസ്വത്യൈ നമഃ" എന്നു സരസ്വതിയേയും അഗ്രത്തിൽ "ഓം ഗം ഗരുഡായ നമഃ" എന്നു ഗരുഡനേയുംആവാഹിച്ചു പഞ്ചോപചാര പൂജകഴിക്കുക.

ഘണ്ടായാം വസതേ ലക്ഷ്മീർജിഹ്വായാംവായുരുജ്ജിതഃ
തസ്മാത് സർവ്വ പ്രയത്നേന ഘണ്ടാനാദം തു കാരയേൽ
*ആഗമാർത്ഥന്തു ദേവാനാം ഗമനാർത്ഥന്തു രക്ഷസാം

മണിയിൽമഹാലക്ഷ്മിയും,നാക്കിൽഅതിവേഗവാനായ വായുവുംവസിക്കുന്നു. അതുകൊണ്ടുദേവന്മാർ വരുന്നതിനും, രാക്ഷസന്മാർ പോകുന്നതിനും പ്രയത്നേന എന്നു കൊണ്ടുമണി നാദം ചെയ്യിപ്പിക്കണമെന്നു പ്രാർത്ഥിച്ചു മണി അടിക്കുക.

ഉത്തിഷ്ഠന്നരോൎദ്ധ്വ കൎത്തവ്യാന്ദൈവമാനുഷികം

എന്നുച്ചരിച്ച് ഭോ! ദേവപ്രഭോ! എഴുന്നേറ്റാലും! ആസ്തികകൎമ്മം ആചരിച്ചാലും! എന്നുപ്രാൎത്ഥിച്ചു ഇപ്പള്ളിഉണൎത്തുക.

### 6 മനുഷ്യഗന്ധ നിവാരണം.

മനുഷ്യഗന്ധ മാത്രേണ ദൂരംഗച്ഛന്തിദേവതാഃ
ഐദ്ധ്യാമാതേതിമന്ത്രേണപ്രാൎത്ഥയേൽപുരുഷോത്തമം

മനുഷ്യരുടെഗന്ധം ഒന്നുകൊണ്ടുതന്നെ സകല ദേവതകളും ദൂരെ ഓടിപ്പോകുന്നു. ആയതിനാൽ തദാന്തികായി ഐദ്ധ്യോ മാതേതിമന്ത്രസ്യ ഗയപ്രാതഋഷിഃ ജഗതിഛന്ദഃ വിശ്വേദേവാദേവതാ മനുഷ്യഗന്ധനിവാരണേ ജപേവിനിയോഗഃ. ഓം ഐദ്ധ്യോ മാതാ മധുമൽ വിന്മതേവയഃ പീയൂഷം ദ്യൗരദിതിർ അദ്രിബൎഹാഃ ഉക്ഥശുഷ്മാൻ വൃഷഭരാൻ സ്വപ്നസസ്താ ആദിത്യാ അനുമദാ സ്വസ്തയേ എന്നുജപിച്ചു പുരുഷശ്രേഷ്ഠനെ പ്രാൎത്ഥിക്കുക.

### 7 കടാക്ഷ പ്രാൎത്ഥനാ.

ആയതാഭ്യാം വിശാലാഭ്യാം ശീതലാഭ്യാം കൃപാനിധേ!
കരുണാമൃതപൂൎണ്ണാഭ്യാംവിലോചനാഭ്യാം വിലോകയ

ഭോ! സ്വാമിൻ! ദയക്കിരിപ്പിടമായുള്ളോവേ! നീണ്ടുവിസ്താരത്തോടുകൂടിയവയും, ഏറ്റവും ശൈത്യഗുണമുള്ളവയും, കനിവാകുന്ന അമൃതുകൊണ്ടു നിറഞ്ഞിരിക്കുന്നവയുമായ തൃക്കണ്ണുകൾ രണ്ടുകൊണ്ടുവഴിയാംവണ്ണം കടാക്ഷിച്ചരുളണമേ. എന്നു തൃപ്പാദത്തിൽ ഒരു പുഷ്പംസമൎപ്പിച്ചു പ്രാൎത്ഥിക്കുക.

ഭോ! സ്വാമിൻ! കൃപയാ പൂജാൎത്ഥമവാഹിതോ ഭവ

അല്ലയോ സ്വാമിൻ! ദയവോടുകൂടി പൂജക്കു സന്നദ്ധനായിരിക്കണമേ. എന്നു അപേക്ഷിച്ചു ഒരു സാഷ്ടാംഗനമസ്കാരംചെയ്തു ശ്രീസൂക്തംജപിച്ചു നിൎമ്മാല്യംവിസൎജ്ജിക്കുക.

### 8 ആസനവിധിഃ.

ശുചിഃ സംവൃതസംഭാരഃ പ്രാഗൎഘൈഃ കല്പിതാസനഃ
ആസീനപ്രാഗുദഗ്വാശ്ലേഷ്മച്ഛായാംതഥാ സുഖഃ

ഇഷ്ടദേവന്റെ വലത്തുവശം ഗന്ധപുഷ്പംകൊണ്ടു ത്രികോണംവരച്ചു അതിൽ ഓം ആം ആധാരശക്ത്യൈനമഃ എ

ന്നു ആധാരശക്തിയെ ആവാഹിച്ചു പഞ്ചോപചാരപൂജകഴിച്ചു കിഴക്കോട്ടു അഗ്രമായി ദർഭവിരിച്ചു ആസനം കല്പിക്കുക.

"ഓം പൃഥ്വീതി മന്ത്രസ്യ മേരുപൃഷ്ഠഋഷയേ നമഃ" എന്നു ശിരസ്സിലും "സുതലഛന്ദസേ നമഃ" എന്നു മുഖത്തിലും "കൂർമ്മോ ദേവതായൈ നമഃ" എന്നു ഹൃദയത്തിലും ന്യസിക്കുക.

9 ആധാരശക്തിപ്രാർത്ഥന.

"ഓം പൃഥ്വി! ത്വയാ ധൃതാ ലോകാ ദേവി! ത്വം വിഷ്ണുനാ ധൃതാ
ത്വം ച ധാരയ മാം ദേവി! പവിത്രം കുരു ചാസനം"

അല്ലയോ ഓംകാരസ്വരൂപിണിയായിരിക്കുന്ന ഭൂമിദേവീ! നിന്തിരുവടി ഈ ലോകങ്ങളെ എല്ലാം ധരിക്കുന്നു. തിരുവടിയെ വിഷ്ണുഭഗവാൻ വഹിക്കുന്നു, അല്ലയോ ദേവീ! അവിടുന്നു എന്നെ ധരിക്കേണമേ. ഈ ആസനം ശുദ്ധമാക്കിച്ചെയ്യേണമേ, എന്നു ആധാരശക്തിയെ പ്രാർത്ഥിച്ചു "ഓം ഭൂർഭുവസ്സുവഃ" എന്നു ആസനം പ്രോക്ഷിച്ചു ആയതിൽ കിഴക്കോട്ടോ വടക്കോട്ടോ തിരിഞ്ഞിരുന്നു "ഓം അം അനന്തായ നമഃ" എന്നു അനന്തനേയും "ഓം ആം ആധാരശക്ത്യൈ നമഃ" എന്നു ആധാരശക്തിയേയും, "ഓം കൂം കൂർമ്മായ നമഃ" എന്നു കൂർമ്മത്തേയും "ഓം മം മണ്ഡൂകായ നമഃ" എന്നു മണ്ഡൂകത്തെയും "ഓം വം വരാഹായ നമഃ" എന്നു വരാഹത്തെയും "ഓം ശേം ശേഷായ നമഃ" എന്നു ശേഷനേയും "ഓം കം കാലാഗ്നിരുദ്രായ നമഃ" എന്നു സംഹാരരുദ്രനേയും "ഓം വം വജ്രായ നമഃ" എന്നു വജ്രായുധത്തേയും നമസ്കരിക്കുക.

10 ഗുരുനമസ്കാരം

"നമോ ഗുരുഭ്യോ ഗുരുപാദുകാഭ്യോ
നമഃ പരേഭ്യഃ പരപാദുകാഭ്യഃ
ആചാര്യസിദ്ധേശ്വര പാദുകാഭ്യോ
നമോസ്തു ലക്ഷ്മീപതി പാദുകാഭ്യഃ"

അജ്ഞാനത്തെ നശിപ്പിക്കുന്നവരായ ഗുരുക്കന്മാർക്കും, അവരുടെ തിരുവടികൾക്കും നമസ്കാരം. ലോകരക്ഷകന്മാരായ ഗുരുക്കന്മാർക്കും, അവരുടെ തൃപ്പാദങ്ങൾക്കും നമസ്കാരം. ശ്രേഷ്ഠന്മാരായ സിദ്ധന്മാർക്കും, ഈശ്വരന്മാർക്കും, ലക്ഷ്മീദേവിക്കും, മഹാവിഷ്ണുവിനും, അവരുടെ കാൽത്താർകൾക്കും നമസ്കാരം. നമസ്കാരം.

## 10 ബാഹ്യശുദ്ധി:

"അപസർപ്പന്തു തേ ഭൂതാ യേ ഭൂതാ ഭൂമിസംസ്ഥിതാഃ
യേ ഭൂതാ വിഘ്നകർത്താരസ്തേ നശ്യന്തു ശിവാജ്ഞയാ"

യാതൊരു ഭൂതങ്ങൾ ഉണ്ടോ അവകൾ ദൂരെപ്പോകട്ടെ. യാതൊരു ഭൂതങ്ങൾ ഭൂമിയിൽ വസിക്കുന്നുണ്ടോ അവകളും പോകട്ടെ. പോകാത്തതായ യാതൊരു ഭൂതങ്ങൾ വിഘ്നം ചെയ്യുന്നുവോ അവകൾ ഈശ്വരന്റെ കല്പനയാൽ നശിക്കട്ടെ. എന്നു ഭൂതോത്സാരണം ചെയ്യുക.

## 11 ഭൈരവാജ്ഞ

"തീക്ഷ്ണദംഷ്ട്ര! മഹാകായ! കല്പാന്തദഹനോപമ!
ഭൈരവായ നമസ്തുഭ്യം അനുജ്ഞാം ദാതുമർഹസി"

ഏററവും മൂർച്ചയോടുകൂടിയ കട്ടപ്പല്ലുകളോടുകൂടിയവനും ഭൂമിയാകെ വ്യാപിച്ചിരിക്കുന്ന ശരീരത്തോടുകൂടിയവനും സംഹാരാഗ്നിയെപ്പോലെ ജ്വലിച്ചുകൊണ്ടിരിക്കുന്നവനുമായ ഹേ സ്വാമിൻ! ഭൈരവ! അങ്ങേയ്ക്കു നമസ്കാരം. ഈ സ്ഥലത്തുവച്ച് പൂജാകർമ്മം നടത്തുവാൻ അനുവദിക്കേണമേ, എന്നു പ്രാർത്ഥിച്ചു ഭൈരവാജ്ഞയെ സ്വീകരിക്കുക.

## 12 സ്ഥലശുദ്ധി

"ഓം അസ്ത്രായ ഫട്" സർവ്വശത്രുക്കളും നശിക്കട്ടെ എന്നു വിചാരിച്ച് സർവ്വത്ര അക്ഷതങ്ങൾ തൂവുക.

## 13 വിഘ്നോത്സാരണം

ശംഖതോയ പുഷ്പക്ഷേപണ പാർഷ്ണിഘാതത്രയേണ ച
ദിവ്യാന്തരിക്ഷഭൂമിസ്ഥാൻ വിഘ്നാനുത്സാരയേത് സുധീഃ

"ഓം ദിവ്യാൻ വിഘ്നാൻ ഉത്സാരയാമി"—എന്നു ജപിച്ചു ഞാൻ, ഓങ്കാരസ്വരൂപനായ ഈശ്വരന്റെ കൃപയാൽ ആകാശത്തിൽനിന്നും ഉണ്ടാകുന്ന ദുരിതങ്ങളെ നശിപ്പിക്കുന്നു എന്നു വിചാരിച്ചു മേല്പോട്ടു നോക്കുക.

"ഓം അന്തരിക്ഷാൻ വിഘ്നാൻ ഉത്സാരയാമി"—എന്നു ജപിച്ചു, ഞാൻ അന്തരീക്ഷത്തിൽനിന്നും ഉണ്ടാകുന്ന വിഘ്നങ്ങളെ നശിപ്പിക്കുന്നു എന്നു വിചാരിച്ചു മേല്പോട്ടു ഒരു പുഷ്പമെറിയുക.

"ഓം ഭൗമാൻ വിഘ്നാൻ ഉത്സാരയാമി"—എന്നു ജ

പിച്ച്, ഞാൻ ഭൂമിയിൽ നിന്നും ഉണ്ടാകുന്ന സകല വിഘ്നങ്ങളേയും നശിപ്പിക്കുന്നു എന്നു വിചാരിച്ച് ഇടത്തെകാലിന്റെ ഉപ്പൂററി കൊണ്ടു ഭൂമിയിൽ മൂന്നു പ്രാവശ്യം ചവിട്ടുക.

ഓം അസ്ത്രായ ഫട് — എന്നു ജപിച്ച്, ഞാൻ ബ്രഹ്മാസ്ത്രംകൊണ്ടു ദിക്കുകളെ ബന്ധിക്കുന്നു എന്നുവിചാരിച്ച് ദിക്കുതോറും അസ്ത്രമുദ്രകാണിച്ച് മൂന്നു പ്രാവശ്യം കൈ കൊട്ടുക.

## 15 ഭൂതശുദ്ധി.

ഓം ഹ്രാം, എന്നുച്ചരിച്ച് കുണ്ഡലിനിയെ ഉത്ഥാപനംചെയ്തിട്ട് ഹൃദയപത്മത്തിൽ ദീപജ്വാലപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ജീവനെ "ഓം ഹംസഃ" എന്നമന്ത്രംകൊണ്ടു ബ്രഹ്മത്തിൽ യോജിപ്പിച്ച് ഇടത്തെ വയറുതൊട്ടു പാപപുരുഷനെദ്ധ്യാനിക്കുക.

## 16 പാപപുരുഷദ്ധ്യാനം.

ബ്രഹ്മഹത്യാശിരസ്കഞ്ച സ്വർണ്ണസ്തേയ ഭുജദ്വയം
സുരാപാനഹൃദായുക്തം ഗുരുതല്പകടിദ്വയം
തത്സംയോഗപദദ്വന്ദ്വം അംഗപ്രത്യംഗപാതകം
ഉപപാതകരോമാണം രക്തശ്മശ്രുവിലോചനം
ഖഡ്ഗചർമ്മധരം കൃഷ്ണം കുക്ഷൌ പാപംവിചിന്തയേത്

ബ്രഹ്മഹത്യയാകുന്നശിരസ്സോടും, പൊന്മോഷണമാകുന്ന രണ്ടുകൈകളോടും, കള്ളുകുടിയാകുന്ന ഹൃദയത്തോടും, ഗുരുസ്ത്രീഗമനമാകുന്നഅരയോടും, പാപസംയോഗമാകുന്ന കാലുകളോടും, ഇതരപാതകങ്ങളാകുന്ന മററുഅവയവങ്ങളോടും, ഉപപാതകങ്ങളാകുന്ന രോമങ്ങളോടും, ചെമന്നവകളായിരിക്കുന്ന ശ്മശ്രുക്കളോടും, കണ്ണുകളോടും കൂടിയവനായി, ഒരുകയ്യിൽവാളും, മറേറകയ്യിൽ ഇകലും ധരിച്ചിരിക്കുന്നവനായി; കൃഷ്ണവർണ്ണത്തോടുകൂടിയവനായ പാപപുരുഷനെ ഞാൻ ഇടത്തെ വയററിൽ ധ്യാനിക്കുന്നു എന്നു വിചാരിച്ച് പാപപുരുഷനെ ധ്യാനിക്കുക.

അനന്തരം ഞാൻ ഈ പാപപുരുഷനെ വായുവിനെക്കൊണ്ട് ശോഷിപ്പിക്കട്ടെ എന്നുവിചാരിച്ച് "ഓം യം" എന്നു പതിനാറുരുജപിച്ച് വലത്തെമൂക്കുകൂടെ ശ്വാസംമേല്പോട്ടുകയററി ഞാൻ അഗ്നിയെക്കൊണ്ടു ദഹിപ്പിക്കട്ടെ എന്നു വിചാരിച്ച് "ഓം രം" എന്നു അറുപത്തിനാലു ഉരുജപി

ഓം മം നമഃ,—ലിംഗം  ഓം യം നമഃ,—മദ്ധ്യവയറ ഓം രം നമഃ,—ത്വക്ക്  ഓം ലം നമഃ,-ഓം വം നമഃ,-ഓം ശം നമഃ,-ഓം ഷം നമഃ,—ഓം സം നമഃ,- ഓം ഹം നമഃ, ഓം ളം നമഃ—ഓം ക്ഷം നമഃ. സർവ്വധാതുക്കൾ.— എന്നീ മേല്പറഞ്ഞ സ്ഥാനങ്ങളിൽ തൊട്ടുവന്ദിക്കുക.

## 19 ആചമനമന്ത്രം.

1 ഓം കേശവായനമഃ  സുഖകരന്ന നമസ്കാരം.
2 ഓം നാരായണായനമഃ പാപധ്വംസകന്ന നമസ്കാരം.
3 ഓം മാധവായനമഃ മൂലപ്രകൃത്യാദിസ്വാമിക്കു * ടി.
4 ഓം ഗോവിന്ദായനമഃ സർവ്വവശീകരന്ന ടി.
5 ഓം വിഷ്ണവേനമഃ സർവ്വവ്യാപകന്ന ടി.
6 ഓം മധുസൂദനായനമഃ കർമ്മധ്വംസകന്ന ടി.
7 ഓം ത്രിവിക്രമായനമഃ ലോകത്രയാക്രാന്തന്ന ടി.
8 ഓം വാമനായനമഃ ലോകസുന്ദരന്ന ടി.
9 ഓം ശ്രീധരായനമഃ മായാധരന്ന ടി.
10 ഓം ഹൃഷീകേശായനമഃ ഇന്ദ്രിയാധിപതിക്കു ടി.
11 ഓം പത്മനാഭായനമഃ നാഭിയിൽപത്മമുള്ളവന്ന ടി.
12 ഓം ദാമോദരായനമഃ വയററിൽപൂമാലയുള്ളവന്ന ടി.
13 ഓം സങ്കർഷണായനമഃ ശത്രുസംഹാരകന്ന ടി.
14 ഓം വാസുദേവായനമഃ ജഗദാധാരന്ന ടി.
15 ഓം പ്രദ്യുമ്നായനമഃ പ്രകൃഷ്ടബലവാന്ന ടി.
16 ഓം അനിരുദ്ധായനമഃ അപ്രതിഹതശക്തിമാന്ന ടി.
17 ഓം പുരുഷോത്തമായനമഃ പുരുഷശ്രേഷ്ഠന്ന ടി.
18 ഓം അധോക്ഷജായനമഃ ജിതേന്ദ്രിയന്ന ടി.
19 ഓം നാരസിംഹായനമഃ ശൌര്യവാന്ന ടി.
20 ഓം അച്യുതായനമഃ നാശരഹിതന്ന ടി.
21 ഓം ജനാർദ്ദനായനമഃ ദുർജ്ജനപീഡകന്ന ടി.
22 ഓം ഉപേന്ദ്രായനമഃ ഇന്ദ്രരക്ഷകന്ന ടി.
23 ഓം ഹരയേനമഃ ക്ലേശാതിഹാരകന്ന ടി.
24 ഓം കൃഷ്ണായനമഃ കോടിജന്മാർജ്ജിതപാപനാശകന്ന ടി.

## 20 ആചമനക്രമം.

കൈപ്പടം ഗോകർണ്ണാകൃതിയാക്കിപ്പിടിച്ചു മദ്ധ്യരേഖയിൽ ഏതുമാത്രം ജലം നില്ക്കുമോ അത്രയും ആദ്യത്തെ മൂന്നുമന്ത്രം ജപിച്ചുമൂന്നുപ്രാവശ്യം കുടിക്കുക. അടുത്ത ൪-ം, ൫-ം

മൈകൾ കഴുകുക. ൬-ം, ൭-ം ചുണ്ടുസമ്മാൎജ്ജിക്കുക. ൮-ം, ൯-ം ഉന്മാൎജ്ജിക്കുക. ൧൦-൧൧-ം ഇരുകാൽപ്രോക്ഷിക്കുക. ൧൨. ശിരസ്സു പ്രോക്ഷിക്കുക. ൧൩. കൈമുഷ്ടിയാക്കിപ്പിടിച്ചു മൂക്കിനുകീഴ് സ്പൎശിക്കുക. ൧൪-ം ൧൫-ം പെരുവിരലും ചൂണ്ടാണിവിരലുംകൂട്ടിരണ്ടുനാസികാപുടങ്ങളും, ൧൬-൧൭-ം ചെറുവിരലും നടുവിരലുംകൂട്ടി നേത്രമൂലങ്ങളും, ൧൮-൧൯-ം തള്ളവിരലും അണിവിരലും[മോതിരവിരൽ]കൂട്ടികൎണ്ണമൂലങ്ങളും, ൨൦-൨൧-ം പെരുവിരലും, ചെറുവിരലും കൂട്ടി നാഭിയും, ൨൨. ഉള്ളങ്കൈകൊണ്ടുഹൃദയവും, ൨൩. കരാഗ്രംകൊണ്ടുശിരസ്സും, ൨൪-ം ൨൫-ം എല്ലാവിരലുംകൂട്ടിരണ്ടുതോളുകളും, ൨൬. ശിരസ്സുംസ്പൎശിക്കുക.

## 21 പ്രാണായാമം.

ഓംകാരപ്രണവസംയുക്താം സപ്തവ്യാഹൃതിഭിൎയ്യുതാം
ഗായത്രീംശിരസാസാൎദ്ധം സംജപൻശ്വാസപൂരണം
ദക്ഷയാന്നാസയാകൃത്വാ മന്ത്രംമനസിചിന്തയൻ
കുംഭയിത്വാതതോവാമ നാസയാവിസൃജേൽ പുനഃ॥

മന്ത്രാന്തമേവംസംരക്ഷ്യ പ്രാണായാമോയമീരിതഃ
പൂരകഃകുംഭകോരേചഃ പ്രാണായാമസ്യലക്ഷണം॥
പഞ്ചാംഗുലിഭിൎന്നാസാഗ്രപീഡനംപ്രണവാഭിധം
മുദ്രേയംസൎവ്വപാപഘ്നീവാനപ്രസ്ഥഗൃഹസ്ഥയോഃ॥

അഞ്ചുവിരൽകൊണ്ടു മൂക്കിന്റെ അറ്റംപിടിക്കുമ്പോൾ പ്രണവംഎന്നപേരോടുകൂടിയ മുദ്രയായിട്ടുതീരും. ഇതു സൎവ്വപാപങ്ങളെയും നശിപ്പിക്കുന്നതാകുന്നു. വാനപ്രസ്ഥഗൃഹസ്ഥന്മാൎക്ക വിശേഷിച്ചും വിധിച്ചിട്ടുള്ളതുമാകുന്നു. ഇപ്രകാരംമൂക്കറ്റം പിടിച്ചു ചെറുവിരലും അണി(മോതിര)വിരലുംകൊണ്ടുഇടത്തെ മൂക്കിൻദ്വാരം അടച്ചുപിടിച്ചു പത്തു ഓംകാരങ്ങളിലും ഏഴു വ്യാഹൃതികളോടുംകൂടിയ ഗായത്രിയെ ഒരുപ്രാവശ്യം മാനസികമായിജപിച്ചു വലത്തെ മൂക്കൂടെ ശിരസ്സുവരെശ്വാസം വലിച്ചുകയററി മേൽമന്ത്രം ഒരു പ്രാവശ്യംജപിക്കുന്ന കാലംവരെനിറുത്തികുംഭിപ്പിച്ച് പിന്നെയുംഒരുപ്രാവശ്യം ജപിച്ചു ഇടത്തെമൂക്കൂടെ ശ്വാസംവിടുക. ഇതു പൂരകകുംഭകരേചകലക്ഷണത്തോടു കൂടിയ പ്രാണായാമമാകുന്നു. ഇപ്രകാരം മൂന്നുപ്രാവശ്യം പ്രാണായാമം കഴിക്കുക.

## 22 പ്രാണായാമമന്ത്രം

"ഓം ഭൂഃ ഓം ഭുവഃ, ഓം സ്വഃ, ഓം മഹഃ, ഓം ജനഃ ഓം തപഃ, ഓം സത്യം, ഓം തത്സവിതുർവ്വരേണ്യം ഭർഗ്ഗോദേവസ്യധീമഹി ധിയോയോനഃ പ്രചോദയാൽ, ഓം ആപോജ്യോതിരസോമൃതം ബ്രഹ്മഭൂർഭുവസ്സുവരോം."

ഇതാകുന്നു പത്തു പ്രണവങ്ങളോടും, ഏഴു വ്യാഹൃതികളോടും കൂടിയ ഗായത്രി.

ഇതിൽ ആദ്യം കാണുന്നതു് പ്രണവവും, "ഭൂർഭുവ" ഇത്യാദികൾ വ്യാഹൃതികളും, "തത്സവിതു"രിത്യാദി ഗായത്രിയും, "ആപോജ്യോതി"രിത്യാദി ഗായത്രീശിരസ്സും, ആകുന്നു. എന്നാൽ ഇതു് ജപിക്കുന്നതിനു മുൻപുതന്നെ ഇതിന്റെ ഋഷി, ഛന്ദസ്സ്, ദേവത മുതലായതു് അറിഞ്ഞു് ആചരിക്കേണ്ടതാണു്. ആയവയെ ഇനി പറയുന്നു.

## 23 പ്രണവഋഷ്യാദി.

പ്രണവത്തിന്റെ ഋഷി പരബ്രഹ്മവും, ഛന്ദസ്സ് ഗായത്രിയും, ദേവത പരമാത്മാവും ആകുന്നു. "ഓം പ്രണവസ്യ പരബ്രഹ്മഋഷയേ നമഃ" എന്നു ശിരസ്സിലും,—"ഓം ഗായത്രീഛന്ദസേ നമഃ" എന്നു മുഖത്തിലും, "ഓം പരമാത്മനേ ദേവതായൈ നമഃ" എന്നു ഹൃദയത്തിലും— ന്യസിക്കണം.

## 24 വ്യാഹൃതീനാം ഋഷ്യാദി.

"ഭൂരാദിസപ്തവ്യാഹൃതീനാം അത്രി, ഭൃഗു, കുത്സ, വസിഷ്ഠ, ഗൗതമ, കാശ്യപ, ആംഗിരസഃ ഋഷയഃ" 'ഗായത്ര്യുഷ്ണി, ഗനുഷ്ടുപ്, ബൃഹതി, പംക്തി, ത്രിഷ്ടുപ്, ജഗത്യഃ, ഛന്ദാംസി' 'അഗ്നി, വായു, അർക്ക, വാഗീശ, വരുണ, ഇന്ദ്ര, വിശ്വേദേവാ ദേവതാഃ'

| വ്യാഹൃതികൾ | ഋഷി. | ഛന്ദസ്സ്. | ദേവത. |
|---|---|---|---|
| ഓം ഭൂഃ. | അത്രി. | ഗായത്രി. | അഗ്നി. |
| ഓം ഭുവഃ. | ഭൃഗു. | ഉഷ്ണിക് | വായു. |
| ഓം സ്വഃ. | കുത്സൻ. | അനുഷ്ടുപ്പ്. | സൂര്യൻ |
| ഓം മഹഃ. | വസിഷ്ഠൻ. | ബൃഹതി. | വാഗീശൻ. |

* മേൽ ഋഷ്യാദികൾ പറയുന്നിടത്തെല്ലാം ന്യസിക്കേണ്ടതു് ഈ പ്രകാരംതന്നെയാണു്.

| | | | |
|---|---|---|---|
| ഓം ജനഃ. | ഗൌതമൻ. | പംക്തി. | വരുണൻ. |
| ഓം തപഃ. | കാശ്യപൻ. | ത്രിഷ്ടുപ് | ഇന്ദ്രൻ. |
| ഓം സത്യം. | അംഗിരസ്സ്. | ജഗതി. | വിശ്വേദേവകൾ. |

## 25 വ്യാഹൃതിധ്യാനം.

ശ്വേത, ശ്യാമ, പീത, പിംഗല, ലോഹിത, നീല, കനകവൎണ്ണാഃ, അഭയാ, അക്ഷ, സ്രുക്, പാത്ര, വരഹസ്താഃ, സപവിത്ര, ചതുൎഹസ്താഃ, സഗന്ധമാല്യാലംകൃതാഃ, സൎവ്വാഭരണഭൂഷിതാഃ, യജ്ഞോപവീതാ, സജടാ, ധ്യാതവ്യാഃ.

എല്ലാ വ്യാഹൃതികൾക്കും നന്നാലു കൈകൾ ഉണ്ട്. അവകളിൽ അഭയമുദ്ര, ജപമാല, ജലപാത്രം, വരമുദ്ര, പവിത്രം എന്നിവകൾ വഹിക്കപ്പെടുന്നതായിട്ടും; പുഷ്പമാല, ചന്ദനം, ആഭരണം എന്നിവകളെക്കൊണ്ടു അലങ്കരിക്കപ്പെട്ടവകളായിട്ടും, യജ്ഞോപവീതത്തോടും, ജടകളോടും കൂടിയവകളായിട്ടും; വെളുപ്പ്, കറുപ്പ്, മഞ്ഞ, പിംഗലം, ചുമപ്പ്, നീലം, സ്വൎണ്ണവൎണ്ണം എന്നീ നിറങ്ങളോടുകൂടിയവകളായിട്ടും ധ്യാനിക്കണം. പ്രണവം പരബ്രഹ്മസ്വരൂപമായിട്ടും, ശ്രീനാരായണനായിട്ടും, ത്രിമൂൎത്തികളായിട്ടും പലരും പലവിധം അഭിപ്രായപ്പെടുന്നുണ്ട്. ഇപ്രകാരംതന്നെയാണ വ്യാഹൃതികളെക്കുറിച്ചുള്ള അഭിപ്രായവ്യത്യാസവും. എന്നാൽ ഗുരുമുഖത്തിങ്കൽനിന്നും ഗ്രഹിച്ചപ്രകാരം ഒന്നു് ഇവിടെ പറയുന്നു.

ഓം ഭൂഃ=ശക്തിയും പരമാത്മാവുതന്നെ.

ഓം ഭുവഃ=സ്ഥിതികാരണവും പരമാത്മാവുതന്നെ.

ഓം സ്വഃ=എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതും പരമാത്മാവുതന്നെ.

ഓം മഹഃ=മുമുക്ഷുക്കളാൽ അനുഭവിക്കപ്പെടുന്നതും പരമാത്മാവുതന്നെ.

ഓം ജനഃ=എല്ലാലോകവും സൃഷ്ടിക്കുന്നതും പരമാത്മാവുതന്നെ.

ഓം തപഃ=എല്ലാവരേയും സംഹരിക്കുന്നതും പരമാത്മാവുതന്നെ.

ഓം സത്യം=കാൎയ്യകാരണവും പരമാത്മാവുതന്നെ

ഭൂ മുതലായിട്ടുള്ള ഏഴു ലോകമാണെന്നും മററും ചിലർ ഘോഷിക്കുന്നു.

## 26 ഗായത്ര്യർത്ഥവ്യാഖ്യ

ഗായത്രിയുടെ ഋഷി— വിശ്വാമിത്രൻ, ഛന്ദസ്സ്—ഗായത്രി—ദേവത—സവിതാവ്.

ഗായത്രി ആയിരത്തെട്ടുവിധം വ്യാഖ്യാനിക്കാമെന്നു ഗുരുനാഥൻ പറഞ്ഞതായി ഓർക്കുന്നുണ്ട്. എന്നാൽ സാധാരണ നടപ്പുള്ള രണ്ടു മൂന്നു അർത്ഥങ്ങളെ വിവരിക്കുന്നു.

1. യാവനൊരുത്തൻ നമ്മുടെ ജ്ഞാനങ്ങളെ പ്രേരിപ്പിക്കുന്നുവോ ആ, പ്രേരകനായിരിക്കുന്ന പരമാത്മാവിന്റെ സ്വരൂപത്തെ ധ്യാനിക്കുന്നു.

2. യാതൊരു 'തേജസ്സ്' നമുക്ക് ഹേയാഹേയവിഷയങ്ങളായിരിക്കുന്ന ജ്ഞാനങ്ങളെ തരുന്നുവോ, ചേതനാചേതനസ്വരൂപമായിരിക്കുന്ന ജഗൽക്രീഡകൊണ്ടു സന്തോഷിക്കുന്ന പരമാത്മാവിന്റെ പ്രസാദമായും, എല്ലാവരാലും പ്രാർത്ഥിക്കപ്പെടേണ്ടതുമായ തേജസ്സിനെ ധ്യാനിക്കുന്നു.

3. ജഗൽകാരണഭൂതനായിരിക്കുന്ന സ്വാമിയുടെ യാതൊരു തേജസ്സ് അപ്രബോധപ്രാപ്തങ്ങളായിരിക്കുന്ന നമ്മുടെ ഇന്ദ്രിയങ്ങളെ പ്രബോധിപ്പിക്കുന്നുവോ ആ തേജസ്സിനെ ധ്യാനിക്കുന്നു.

4. യാതൊരു സവിതാവു നമ്മുടെ ജ്ഞാനങ്ങളെ വേണ്ടവഴി നടത്തിക്കുന്നുവോ ജഗദുല്പാദകനായി സ്വയംപ്രകാശനായിരിക്കുന്ന അവന്റെ എല്ലാവരാലും കൊണ്ടാടത്തക്കവിധത്തിലുള്ള ഭർഗ്ഗസ്സിനെ ധ്യാനിക്കുന്നു.

5. ധ്യാനംചെയ്യുന്നവരുടെ ഹൃദയത്തിൽ ക്രീഡിച്ചുംകൊണ്ടിരിക്കുന്നവനും, അഖിലജനങ്ങൾക്കും സന്തോഷത്തിനു കാരണമായിരിക്കുന്ന മഴപെയ്യിക്കുന്നവനുമായ സൂര്യന്റെ യാതൊരു തേജസ്സു നമ്മുടെ ബുദ്ധികളെ സൽകർമ്മാനുഷ്ഠാനത്തിനുവേണ്ടി പ്രേരിപ്പിക്കുന്നുവോ ആ തേജസ്സിനെ ധ്യാനിക്കുന്നു.

6. യാതൊരു ബ്രഹ്മം ജീവാത്മാവായി അന്തഃപ്രവേശിച്ചു വാസനാബലത്താൽ ദേഹബുദ്ധിയോടുകൂടിയവരായ നമ്മുടെ അന്തഃകരണവൃത്തികളെ പ്രേരിപ്പിക്കുന്നുവോ, സൃഷ്ടിസ്ഥിതിസംഹാരകാരണഭൂതമായും, സ്വയംപ്രകാശമായും വിളങ്ങു

ന്നരൂപപരബ്രഹ്മത്തിന്റെ സൂക്ഷ്മമണ്ഡലത്തിങ്കൽ ധ്യാനിക്കത്തക്കതായ സ്വരൂപത്തെ സോഹം എന്ന അക്ഷര ബുദ്ധിയോടുകൂടി ധ്യാനിക്കുന്നു.

[ശേഷം ഗുരുമുഖത്തിങ്കൽനിന്നു.

## 27 ഗായത്രീധ്യാനം.*

മുക്താവിദ്രുമഹേമനീലധവളച്ഛായൈർ
 മുഖൈസ്ത്രീക്ഷണൈഃ
യുക്താമിന്ദുകലാനിബദ്ധമകുടാംതത്വാത്മ
 വർണ്ണാത്മികാം
ഗായത്രീംവരദാഭയാങ്കുശകശാശ്ശുഭ്രം
 കപാലംഗുണം
ശംഖംചക്രമഥാരവിന്ദയുഗളംഹസ്തൈർ
 വഹന്തീംഭജേ

ചന്ദ്രകലെ നിബന്ധിക്കപ്പെട്ട കിരീടത്തോടു കൂടിയവളും, മുത്തു്, പവിഴം, സ്വർണ്ണം, നീലം, വെള്ള എന്നീവർണ്ണങ്ങളുള്ള അഞ്ചുമുഖങ്ങളും, മുഖമൊന്നുക്കു മുമ്മൂന്നു കണ്ണുകളും, പത്തുകൈകളും, അവകളിൽ വരദമുദ്ര, അഭയമുദ്ര, തോട്ടി, ചമ്മട്ടി, വെളുത്തകപാലം, പാശം, ശംഖ്, ചക്രം, രണ്ടുതാമരപ്പൂവ് എന്നിവകളെ ധരിക്കുന്നവളും, സർവ്വവർണ്ണസ്വരൂപിണിയും ആയിരിക്കുന്ന ഗായത്രീദേവിയെ ഞാൻ ഭജിക്കുന്നു.

## 28 "ഗായത്രീശിരസ്സൃഷ്യാദി."

ഗായത്രീശിരസ്സിന്റെ ഋഷി ബ്രഹ്മാവും, ഛന്ദസ്സ് അനുഷ്ടുപ്പും, ദേവത പരമാത്മാവുമാകുന്നു.

വെള്ളവും, അഗ്നിയും, രസം, മുതലായ ഗുണങ്ങളും, അമൃതം, പ്രകൃതിയും, ഭൂലോകവും, സ്വർഗ്ഗവും എല്ലാം പരബ്രഹ്മം തന്നെ

---

☞ പ്രാണായാമത്തിന്നാദ്യം പ്രണവങ്ങളുടേയും പിന്നീട് വ്യാഹൃതികളുടേയും, അനന്തരം ഗായത്രിയുടേയും, തദനന്തരം ഗായത്രീശിരസ്സിന്റേയും, ഋഷി ഛന്ദസ്സ്, ദേവത, ധ്യാനം എന്നിവകളെ പൂർവ്വോക്തപ്രകാരം ആചരിച്ചതിന്നു ശേഷമാണ് നാസികാഗ്രം പിടിച്ചു പ്രാണായാമം ചെയ്യേണ്ടതു.

പൂജാർത്ഥമുള്ള അഭിഷേകസിദ്ധിക്കായും ദുരിതങ്ങളെ നശിപ്പിക്കുന്നവരുമായ ഗായത്രി, സാവിത്രി, ശാന്തി, പുഷ്ടി മുതലായ ദേവതകളും, സർവ്വസമുദ്രങ്ങളും, എല്ലാനദികളും, അഖിലതീർത്ഥങ്ങളും, ഒട്ടൊഴിയാതുള്ള നദങ്ങളും, ഗംഗാ, യമുനാ, ഗോദാവരി, സരസ്വതി, നർമ്മദാ, സിന്ധു, കാവേരി എന്നീ പുണ്യതീർത്ഥങ്ങളും ഈ കലശത്തിൽ സന്നിധാനം ചെയ്യണമെന്നു ഭക്തിയോടുകൂടി വിചാരിച്ചു കലശം തൊട്ടുമണിയടിച്ചു അടിയിൽ പറയുന്ന മന്ത്രങ്ങളെ ജപിക്കുക.

## 31 കലശമന്ത്രം.

ഓം കലശസ്യ മുഖേ വിഷ്ണുഃ കണ്ഠേ രുദ്രഃ സമാശ്രിതഃ
മൂലേ തത്ര സ്ഥിതോ ബ്രഹ്മാ മധ്യേ മാതൃഗണാഃ സ്മൃതാഃ
കുക്ഷൌ തു സാഗരാഃ സർവ്വേ സപ്തദ്വീപാ വസുന്ധരാ
ഋഗ്വേദോഥ യജുർവ്വേദഃ സാമവേദോ ഹ്യഥർവ്വണഃ
അംഗൈശ്ച സഹിതാഃ സർവ്വേ കലശാംബു സമാശ്രിതാഃ
അത്ര ഗായത്രീ സാവിത്രീ ശാന്തിഃ പുഷ്ടികരീ തഥാ
ആയാന്തു ദേവപൂജാർത്ഥം ദുരിതക്ഷയകാരകാഃ
സർവ്വേ സമുദ്രാഃ സരിതസ്തീർത്ഥാനി ജലദാ നദാഃ
ആയാന്തു ദേവപൂജാർത്ഥം അഭിഷേകാർത്ഥ സിദ്ധയേ
ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധു കാവേരി ജലേസ്മിൻ സന്നിധിം കുരു

അനന്തരം ഏലം, ഇലവർങ്ഗം, തക്കോലം, കൊട്ടം, ജാതിപ്പൂ, രാമച്ചം, കറുപ്പൂരം, ചന്ദനം, അക്ഷതം, തുളസിയില, സുഗന്ധപുഷ്പങ്ങൾ മുതലായ കലശദ്രവ്യങ്ങൾ മൂലമന്ത്രം ജപിച്ചു കലശത്തിൽ സ്ഥാപിക്കുക. അനന്തരം വിഷമോചനാർത്ഥം "ക്ഷിപ ഓം സ്വാഹാ" എന്ന മന്ത്രം കൊണ്ടു ഗന്ധദ്രവ്യം — അമൃതീകരണാർത്ഥം അമൃതു വർഷിക്കുന്ന കാമധേനുവിനെ വന്ദിക്കുന്നു എന്നു വിചാരിച്ചു ഓം അമൃതപ്ലാവിന്യൈ ധേനവേ നമഃ, എന്നു ധേനുമുദ്രയും — പവിത്രീകരണാർത്ഥം പാഞ്ചജന്യത്തെ വന്ദിക്കുന്നു എന്നു വിചാരിച്ചു ഓം നമോ ഭഗവതേ പാഞ്ചജന്യായ ഹ്രൂം ഫട് സ്വാഹാ" എന്നു ശംഖമുദ്രയും ദിഗ്ബന്ധനാർത്ഥം കൗമോദകി എന്നു പേരോടുകൂടിയ വിഷ്ണുഗദയെ വന്ദിക്കുന്നു എന്നു വിചാരിച്ചു ഓം നമോ ഭഗവത്യൈ കൗമോദക്യൈ ഗദായൈ ഹ്രൂം ഫട് സ്വാഹാ" എന്നു ഗദാമുദ്രയും സംരക്ഷണാർത്ഥം സുദർശനചക്രത്തെ വന്ദിക്കുന്നു എന്നു വിചാരിച്ചു ഓം നമോ ഭഗവതേ സുദർശനായ ഹ്രൂം ഫട് സ്വാ

എന്നു ചക്രമുദ്രയും കലശോപരി പിടിച്ചു പ്രദർശിപ്പിക്കുക.

അനന്തരം ഓം അനിരുദ്ധായനമഃ ഓം പ്രദ്യുമ്നായ നമഃ ഓം സങ്കർഷണായനമഃ ഓം വാസുദേവായനമഃ എന്നീ മന്ത്രങ്ങളെക്കൊണ്ടു പൂർവ്വാദിനാലു ദിക്കുകളിലും അനിരുദ്ധാദി ദേവന്മാരെ ആവാഹിച്ചു പൂജിച്ചു മറ്റുള്ള സകല ദേവതകളെയും യഥാശക്തി ആവാഹിച്ചു പൂജിക്കുക.

അല്ലയോ പൂർണ്ണകുംഭമേ! അങ്ങ് എനിക്കു യശസ്സ്, ആയുസ്സ്, അറിവ്, ഗ്രഹിച്ചതിനെ മറക്കാത്ത ബുദ്ധി, സമ്പത്ത്, ശക്തി, യോഗ്യത, പാപനാശം, സുകൃതാഭിവൃദ്ധി ഇവകളെ സാധിച്ചുതരണമേ! എന്നു പ്രാർത്ഥിക്കുക.

## പ്രാർത്ഥനാമന്ത്രം.

കലശ! കീർത്തിമായുഷ്യം പ്രജ്ഞാം മേധാം ശ്രിയം ബലം
യോഗ്യതാം പാപഹാനിം ച പുണ്യവൃദ്ധിം ച സാധയേൽ

അനന്തരം കലശം തൊട്ടു തന്റെ മൂലദേവത(ഇഷ്ടദേവത)കളുടെ മൂലമന്ത്രം ൧൦ ഉരു ജപിക്കുക. ഇപ്രകാരം സംക്ഷേപേണ കലശപൂജനം.

## അഥ ശംഖാർച്ചനം.

ഗന്ധപുഷ്പാദികളെക്കൊണ്ടു ത്രികോണം വരച്ചു തന്മദ്ധ്യേ ശംഖക്കാൽ സ്ഥാപിച്ചു മേൽപ്രകാരം ആധാരശക്തിയെ ആവാഹിച്ചു പൂജിച്ചു തദുപരി ശംഖം സ്ഥാപിക്കുക.

ത്രൈലോക്യേ യാനി തീർത്ഥാനി വാസുദേവസ്യ ചാജ്ഞയാ
ശംഖേ തിഷ്ഠന്തി വിപ്രേന്ദ്ര തസ്മാച്ഛംഖം പ്രപൂജയേൽ.

മൂന്നു ലോകങ്ങളിലും യാതൊരു തീർത്ഥങ്ങൾ ഉണ്ടോ ആയവ ജഗദീശ്വരന്റെ കല്പനപ്രകാരം ശംഖിൽ സ്ഥിതിചെയ്യുന്നു. ആയതുകൊണ്ടു ശംഖ് പൂജിക്കേണ്ടതുതന്നെ— എന്നു വിചാരിച്ചു ശംഖം തൊട്ടുവന്ദിക്കുക.

അങ്ങു പണ്ടു സമുദ്രത്തിൽ നിന്നും ഉണ്ടായതാകുന്നു. മഹാവിഷ്ണുവും അങ്ങയെ കയ്യിൽ ധരിക്കുന്നു. എല്ലാ ദേവന്മാരും അങ്ങയെ നമസ്കരിക്കുന്നു. അല്ലയോ പാഞ്ചജന്യമേ! ഈ പ്രകാരം ഇരിക്കുന്ന അങ്ങേക്കു നമസ്കാരം. അങ്ങയുടെ നാദം ഒന്നുകൊണ്ടുതന്നെ പാതാളത്തിൽ വസിക്കുന്ന രാക്ഷസസ്ത്രീകളുടെ ഗർഭം ആയിരം കണ്ഡങ്ങളായി ഭേദിക്കുന്നു. ഓ പാഞ്ചജന്യമേ

അങ്ങേക്കു നമസ്കാരം. അങ്ങയുടെ നാദം കേൾക്കുന്ന മാത്രയിൽതന്നെ മേഘങ്ങളും ദേവന്മാരും അസുരന്മാരും ഭയന്നു. പതിനായിരം ചന്ദ്രന്മാർ കൂടിയുദിച്ചാൽ ഉണ്ടാകുന്ന ശോഭയോടു കൂടിയ സമാനശോഭയുള്ള അങ്ങേക്കു നമസ്കാരം. സൂര്യൻ ഉദിക്കുമ്പോൾ മഞ്ഞു ഏതുപ്രകാരം നശിക്കുന്നുവോ അപ്രകാരം അങ്ങയുടെ ദർശനം കൊണ്ടുമാത്രം അഖില പാപങ്ങളും നശിക്കുന്നസ്ഥിതിക്കു സ്പർശനംകൊണ്ടുള്ള കഥ പറയണമെന്നുണ്ടോ? യാതൊരു ഈശ്വരഭക്തൻ ഈ മന്ത്രം ചൊല്ലി അങ്ങയെ കയ്യിൽ എടുത്തു ഭഗവാനെ അഭിഷേകിക്കുന്നുവോ അവൻറെ സുകൃതത്തിനു കണക്കില്ല. ഇപ്രകാരമിരിക്കുന്ന അങ്ങേക്കു നമസ്കാരം. എന്നിങ്ങനെ ധ്യാനിച്ചു ശംഖം തൊട്ടുമണിയടിച്ചു അടിയിൽ പറയുന്ന മന്ത്രങ്ങളും ജപിക്കുക.

ശംഖനമസ്കാരമന്ത്രം.

ത്വം പുരാ സാഗരോത്പന്നോ വിഷ്ണുനാ വിധൃതഃ കരേ
നമിതഃ സർവ്വദേവൈശ്ച പാഞ്ചജന്യ! നമോസ്തുതേ.

2 ഗർഭാ ദേവാരിനാരീണാം വിശീര്യന്തേ സഹസ്രധാ
തവ നാദേന പാതാളേ പാഞ്ചജന്യ! നമോസ്തുതേ

3 തവ നാദേന ജീമൂതാ വിത്രസന്തി സുരാസുരാഃ
ശശാങ്കായുതദീപ്താഭ! പാഞ്ചജന്യ! നമോസ്തുതേ

4 ദർശനാദേവ ശംഖസ്യ കിം പുനഃ സ്പർശനേന തു.
വിലയം യാന്തി പാപാനി ഹിമവദ്ഭാസ്കരോദയേ

5 നത്വാ ശംഖം കരേ ധൃത്വാ മന്ത്രേണാനേന വൈഷ്ണവഃ
യസ്സ്നാപയതി ഗോവിന്ദം തസ്യ പുണ്യമനന്തകം

അനന്തരം ഉദ്ധരിണികൊണ്ടു ശംഖത്തിലെ വെള്ളം ലിപികളെ പ്രതിലോമമായിട്ടു ജപിച്ചു ശംഖ് നിറച്ച് [illegible] ങ്ങളെ സ്ഥാപിച്ചു "ഓം സം സോമായ നമഃ" എന്നു ചന്ദ്രനെയും, "ഓം അം അർക്കായ നമഃ" എന്നു സൂര്യനെയും, മദ്ധ്യത്തിൽ "ഓം വം വരുണായ നമഃ" എന്നു വരുണനെയും പൃഷ്ഠത്തിൽ "ഓം പം പരബ്രഹ്മണേ നമഃ" എന്നു പരബ്രഹ്മത്തെയും, "ഓം ഗം ഗംഗായൈ നമഃ" എന്നു ഗംഗയെയും, "ഓം സം സരസ്വത്യൈ നമഃ" എന്നു സരസ്വതിയെയും ആവാഹിച്ചു പൂജിച്ച് [illegible] [illegible] പ്രക്ഷേപിക്കുക. *

* ശിവാഭിഷേകത്തിൽ ശംഖ് വിരോധമാകുന്നു.

പിന്നീട് ശംഖെടുത്തുപിടിച്ചു തന്റെ ഇഷ്ടദേവതകളുടെ മൂലമന്ത്രം എട്ടുതവണ ജപിച്ച് ശംഖിലെ വെള്ളം ഉദ്ധരിണികൊണ്ട്, തന്നെയും പൂജാദ്രവ്യങ്ങളെയും പ്രോക്ഷിക്കുക. ഇപ്രകാരം സംക്ഷിപ്തശംഖസ്ഥാപനാദി.

### 35 അഥ ഷഡ്പാത്രസ്ഥാപനപൂജനാദി.

1 അർഘ്യംപാദ്യംപരംതദ്വൽപ്രോക്തംതൈരന്ത്യപാദ്യമേവച
ഗിരിശേനാചമനീയംസ്യാൽ സ്നാനീയഞ്ചതഥോക്തകേ
2 മധുപർക്കസ്ഥപാത്രാണാം ശുദ്ധതോയേനപൂരണം
ഏകംസ്യാൻമധുപർക്കേതു പുനരാചമനായച.

ഗന്ധപുഷ്പങ്ങളെക്കൊണ്ടു ചതുരശ്രാകാരമായി ഒരു മണ്ഡലം വരച്ചു പൂർവ്വംപോലെപ്രകാരം ആധാരശക്തിയെ ആവാഹിച്ചു പൂജിച്ചു വായുകോണിൽ അർഘ്യപാത്രവും, നിരൃതികോണിൽ ആചമനീയപാത്രവും, അഗ്നികോണിൽ സ്നാനീയപാത്രവും, പുനരാചമനപാത്രവും സ്ഥാപിച്ച് നാലു കോണിലുമുള്ള പാത്രങ്ങളെ കലശോദകംകൊണ്ടും, മദ്ധ്യപാത്രത്തെ ശുദ്ധജലംകൊണ്ടും നിറയ്ക്കണം. പിന്നീട് പാദ്യപാത്രത്തിൽ വിഷ്ണുക്രാന്തി, കറുക, താമരപ്പൂവ്, ചന്ദനം, പുഷ്പം മുതലായതും,— അർഘ്യപാത്രത്തിൽ കുശപ്പുല്ല്, എള്ള്, നെല്ല്, ഗന്ധപുഷ്പാദികളും— ആചമനപാത്രത്തിൽ ഏലം, ഇലവർംഗം, തക്കോലം മുതലായതും,— മധുപർക്കപാത്രത്തിൽ പാൽ, തൈർ, നെയ്യ്, തേൻ, പഞ്ചസാര മുതലായതും,— പുനരാചമനീയപാത്രത്തിൽ ഏലം, ഇലവർംഗം മുതലായതും മൂലമന്ത്രംകൊണ്ടു സ്ഥാപിക്കുക. അനന്തരം അർഘ്യപാത്രത്തിൽ ദംഷ്ട്രമുദ്രയും, പാദ്യപാത്രത്തിൽ അഞ്ജലിമുദ്രയും, ആചമനീയപാത്രത്തിൽ ഗോകർണ്ണമുദ്രയും, മധുപർക്കത്തിൽ സൂകരീമുദ്രയും, പുനരാചമനീയത്തിൽ ഹംസീമുദ്രയും പിടിച്ചു പ്രദർശിപ്പിക്കുക.— അനന്തരം അർഘ്യത്തിൽ 'ഓം ശ്രീം ശ്രിയൈനമഃ' എന്നു മഹാലക്ഷ്മിയേയും, പാദ്യത്തിൽ 'ഓം സം സരസ്വത്യൈനമഃ' എന്നു സരസ്വതിയേയും, ആചമനീയത്തിൽ 'ഓം ഭാം ഭാരത്യൈനമഃ' എന്നു ഭാരതിയേയും, സ്നാനീയത്തിൽ 'ഓം വാം വാരുണ്യൈനമഃ' എന്നു വാരുണിയേയും, മധുപർക്കത്തിൽ 'ഓം-ബ്രം ബ്രഹ്മാണ്യൈനമഃ' എന്നു ബ്രഹ്മാണിയേയും, പുനരാചമനീയത്തിൽ 'ഓം ശാം ശാന്ത്യൈനമഃ' എന്നു ശാന്തിയേയും യഥാക്രമം ആവാഹിച്ചു പൂജിച്ച് പ്രത്യേകം ഓരോ പാത്രംതോറും എട്ടു ഉരുവീതം മൂ

ലമന്ത്രം ജപിക്കുക. ഇപ്രകാരം സംക്ഷേപിച്ച് ഷഡ്പാത്രപൂജനം.

### 36 അഥ പഞ്ചാമൃതസ്ഥാപനാപൂജനാദി

1 മദ്ധ്യേ ക്ഷീരം സ്യാദധ്യാദി ന്യസേത് പൂർവ്വാദിക്രമാൽ
ദധി വാമനദൈവത്യം ഗോവിന്ദഃ ക്ഷീരദേവതാ
2 ആജ്യം ച വിഷ്ണുദൈവത്യം മധുനി മധുസൂദനം
ശർക്കരാ ചാച്യുതം വിദ്യാ ദ്ദേതാഃ പഞ്ചാധിദേവതാഃ

ഗന്ധപുഷ്പംകൊണ്ടു ചതുരശ്രമണ്ഡലം വരച്ച് ആധാരശക്തിയെ ആവാഹിച്ചു പൂജിച്ച് മദ്ധ്യേ പാൽപാത്രവും, കിഴക്ക് തൈർപാത്രവും, തെക്കെ നെയ്പാത്രവും, പടിഞ്ഞാറെ തേൻപാത്രവും, വടക്കെ പഞ്ചസാരപാത്രവും സാധിക്കുക.

പിന്നീട് ഗന്ധപുഷ്പാദികളും ക്ഷേപിച്ച് "ഓം ഗോവിന്ദായനമഃ" എന്നു പാലിൽ ഗോവിന്ദനേയും— "ഓം വാമനായനമഃ" എന്നു തൈരിൽ വാമനനേയും:— "ഓം വിഷ്ണവേ നമഃ" എന്നു നെയ്യിൽ വിഷ്ണുവിനേയും— "ഓം മധുസൂദനായ നമഃ" എന്നു തേനിൽ മധുസൂദനനേയും, "ഓം അച്യുതായ നമഃ" എന്നു പഞ്ചസാരയിൽ അച്യുതനേയും ശക്ത്യാസനങ്ങളും ആവാഹിച്ചു പൂജിച്ചു ഓരോ പാത്രംതൊട്ടു എട്ടുരു മൂലമന്ത്രം ജപിക്കുക.

ഇങ്ങനെ സമാസേന പഞ്ചാമൃതസ്ഥാപനാദി

### A വിഷ്ണുപക്ഷേ പീഠപൂജാ,

ഇനി പറയുവാൻ പോകുന്ന ദേവതകളെ ഞാൻ ഭക്തിയോടുകൂടി നമസ്കരിച്ചു നിങ്ങളെ ആവാഹിച്ചു പൂജിക്കുന്നു. നിങ്ങളും വാത്സല്യത്തോടുകൂടി എന്റെ പൂജയെ ഗ്രഹിച്ചു അനുഗ്രഹിക്കേണമേ, എന്നു നല്ലതിനേറ്റം പ്രാർത്ഥിച്ചു അതാതു സ്ഥാനങ്ങളിൽ യഥാക്രമം ആവാഹിച്ചു പൂജിക്കുക.

മൂലപീഠമദ്ധ്യത്തിൽ ഓം പം പരദേവതായൈ നമഃ
ദേവന്റെ ഇടതുഭാഗം ഓം ഗും ഗുരുഭ്യോ നമഃ
ദേവന്റെ വലതുഭാഗം ഓം സം സർവ്വദേവതാഭ്യോ നമഃ
ദേവന്റെ ഇടതുഭാഗം ഓം സം സർവ്വഗുരുഭ്യോ നമഃ

‡ B പാദ്യം.

ഏതാവാനസ്യേതിഋക്

ഗംഗാദിസർവ്വതീർത്ഥേഭ്യോ മയാപ്രാർത്ഥനയാഹൃതം
തോയമേതത്സുഖസ്പർശം പാദ്യാർത്ഥം പ്രതിഗൃഹ്യതാം॥

ഹേ സ്വാമിൻ! ഗംഗാ, സരസ്വതി, യമുനാമുതലായ പുണ്യതീർത്ഥങ്ങളിൽനിന്നും എന്നാൽ ഭക്തിയോടുകൂടി കൊണ്ടുവരപ്പെട്ടതും, സ്പർശനത്തിന്നു ഏറ്റവും സുഖകരവുമായ ഈ ജലം പാദ്യത്തിനായി പ്രതിഗ്രഹിച്ചരുളേണമേ എന്നു ഋങ്മന്ത്രവും ഇമ്മന്ത്രവും ജപിച്ച പാദ്യപാത്രത്തിൽനിന്നും ഒരു ഉദ്ധരിണി വെള്ളം എടുത്തു തൃപ്പാദങ്ങൾക്കു നേരെ കാണിച്ച വേറൊരു പാത്രത്തിൽ ഒഴിച്ചു ഉദ്ധരിണി ശുദ്ധിയാക്കി മൂലമന്ത്രം കൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

ഋങ്മന്ത്രവും പാദ്യാദിമന്ത്രവും, ഉദ്ധരണി തൃപ്പാദങ്ങൾക്കു നേരെ കാണിക്കുന്ന സമയത്താണ് ജപിക്കേണ്ടതു;

† C അർഘ്യം.

ത്രിപാദൂർദ്ധ്വ ഇതിഋക്

നമസ്തേ ദേവദേവേശ! നമസ്തേ ധരണീധര!
നമസ്തേ കമലാകാന്ത! ഗൃഹാണാർഘ്യം നമോസ്തുതേ

ഹേ! സ്വാമിൻ! സർവ്വപ്രകാശക! അഷ്ടൈശ്വര്യങ്ങളുള്ളവനേ! അങ്ങേക്കു നമസ്കാരം. സുന്ദരികൾക്കു കാമുകനായിട്ടുള്ളവനേ! അങ്ങേക്കു നമസ്കാരം. ഈ അർഘ്യം സ്വീകരിച്ചരുളേണമേ. അങ്ങേക്കു നമസ്കാരം.

§ എന്നു ഋങ്മന്ത്രവും ഇതും ജപിച്ച അർഘ്യപാത്രത്തിൽനിന്നും ഒരു ഉദ്ധരണി വെള്ളം എടുത്തു കൈക്കൂട്ടുകൊണ്ടു ചെന്നു കാണിച്ച വേറൊരുപാത്രത്തിൽ ഒഴിച്ച ഉദ്ധരണി ശുദ്ധിയാക്കി മൂലമന്ത്രം കൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

---

‡ പാദ്യം സമർപ്പിക്കേണ്ടത് അനാമചിമുദ്രകൊണ്ടാകുന്നു.

† അർഘ്യം സമർപ്പിക്കേണ്ടതു ഗോമുദ്രകൊണ്ടാകുന്നു.

§ ഇപ്രകാരം തന്നെ മേൽ പറയുന്നിടത്തെല്ലാമെന്നറിയുക.

## D * ആചമനീയം

തസ്മാദ്വിരാളിതി ഋക്

കർപ്പൂരവാസിതം തോയം മന്ദാകിന്യാഃ സമാഹൃതം
ആചമ്യതാം ജഗന്നാഥ മയാ ദത്തം ഹി ഭക്തിതഃ ॥

ഹേ! സ്വാമിൻ! ലോകങ്ങൾക്കെല്ലാം നാഥനായുള്ളോവേ! ഗംഗാനദിയിൽനിന്നു കൊണ്ടുവരപ്പെട്ടതും പച്ചക്കർപ്പൂരം ചേർത്തു വാസനപ്പെടുത്തപ്പെട്ടതും, ഭക്തിയോടുകൂടെ ഞാൻ തന്നതുമായ ഈ ജലം ആചമിക്കേണമേ—എന്ന ഋഗ്മന്ത്രവും ഇതും ജപിച്ചു ആചമനീയപാത്രത്തിൽനിന്നു മൂന്നുദ്ധരണി വെള്ളമെടുത്തു തിരുമുഖത്തിനടുത്തുകൊണ്ടുചെന്നുകാണിച്ചു വേറൊരു പാത്രത്തിൽ ഒഴിച്ചു ഉദ്ധരണി ശുദ്ധിയാക്കി മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

## E * സ്നാനം

യൽപുരുഷേണേതി ഋക്

* ഗംഗാ ച യമുനാ ചൈവ നർമ്മദാ ച സരസ്വതി
തോയമേതത് സുഖസ്പർശം സ്നാനാർത്ഥം പ്രതിഗൃഹ്യതാം

ഹേ! സ്വാമിൻ! ഗംഗാ, യമുനാ, നർമ്മദാ, സരസ്വതി മുതലായ പുണ്യതീർത്ഥങ്ങളിൽനിന്നും കൊണ്ടുവന്നതും സുഖസ്പർശമുള്ളതുമായ ഈ ജലം തിരുനീരാട്ടിനായി പ്രതിഗ്രഹിച്ചനുഗ്രഹിക്കേണമേ. എന്ന ഋഗ്മന്ത്രവും ഈ മന്ത്രവും ജപിച്ച് സ്നാനീയപാത്രത്തിൽനിന്നും ഒരുദ്ധരണിവെള്ളമെടുത്തു മസ്തകോപരികൊണ്ടു കാണിച്ചു വേറൊരു പാത്രത്തിൽ ഒഴിച്ചു ഉദ്ധരണി ശുദ്ധിയാക്കി മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

## F പഞ്ചാമൃതസ്നാനം

ആപ്യായസ്വേതി എന്ന ഋഗ്മന്ത്രംകൊണ്ടു പാലും,
ദധിക്രാവ്ണ ഇതി " തൈരും,
"ഘൃതാവാനഃ സ്യതി" " നെയ്യും,
"ത്രിപാദൂർദ്ധ്വതി" " തേനും,

---

* ആചമനീയം സമർപ്പിക്കേണ്ടത് ഗോകർണ്ണമുദ്രകൊണ്ടാകുന്നു.

* സ്നാനം സമർപ്പിക്കേണ്ടത് ശംഖമുദ്രകൊണ്ടാകുന്നു.

ങ്ങളെക്കൊണ്ടു ശോഭിക്കുന്നവളും, കസ്തൂരിതിലകം ധരിക്കു
ന്നവളും, ദേവന്റെതന്നെ ദൃഷ്ടിയുറപ്പിച്ചുകൊണ്ടിരിക്കുന്ന
വളുമായ ശ്രീദേവിയെ ഓം ശ്രീം ശ്രിയൈ നമഃ എന്നു
ആവാഹിക്കുക.

### ദ്വിതീയാവരണം.

ഓം ക്രൂം ക്രുദ്ധോല്ക്കായനമഃ എന്നു കിഴക്കും ഓം മം മഹോ
ല്ക്കായനമഃ, എന്നു തെക്കും ഓം വീം വീരോല്ക്കായനമഃ, എ
ന്നു പടിഞ്ഞാറും ഓം ദ്യും ദ്യുല്ക്കായനമഃ എന്നു വടക്കും
ഓം സം സഹസ്രോല്ക്കായനമഃ എന്നു നാലു കോണുകളി
ലും അതാതു ദേവതകളെ ആവാഹിക്കുക.

### തൃതീയാവരണം.

ഓം വാം വസുദേവായനമഃ, എന്നു കിഴക്കും ഓം സം സങ്കൎഷ
ണായനമഃ, എന്നു തെക്കും ഓം പ്രം പ്രദ്യുമ്നായനമഃ, എന്നു
പടിഞ്ഞാറും ഓം അം അനിരുദ്ധായനമഃ, എന്നു വടക്കും
ഓം മാം മായായൈനമഃ, എന്നു അഗ്നികോണിലും ഓം ജം
ജയായൈനമഃ, എന്നു നിരൃതികോണിലും ഓം ക്രീം കീൎത്യൈ
നമഃ, എന്നു വായുകോണിലും ഓം ശാം ശാന്ത്യൈനമഃ, എ
ന്നു ഈശകോണിലും അതാതു ദേവതകളെ ആവാഹിക്കുക.

### ചതുൎത്ഥാവരണം.

ഓം കേം കേശവായനമഃ, ഓം നാം നാരായണായ
നമഃ എന്നു കിഴക്കും ഓം മാം മാധവായനമഃ, എന്നു അഗ്നി
കോണിലും ഓം ഗോം ഗോവിന്ദായനമഃ, ഓം വിം വിഷ്ണ
വേനമഃ എന്നു തെക്കും ഓം മം മധുസൂദനായനമഃ എന്നു
നിരൃതികോണിലും ഓം ത്രിം ത്രിവിക്രമായനമഃ, ഓം വാം
വാമനായനമഃ എന്നു പടിഞ്ഞാറും ഓം ശ്രീം ശ്രീധരായ
നമഃ എന്നു വായുകോണിലും ഓം ഹൃം ഹൃഷീകേശായനമഃ,
ഓം പം പത്മനാഭായനമഃ എന്നു വടക്കും ഓം ദാം ദാമോദ
രായനമഃ എന്നു ഈശകോണിലും അതാതു ദേവതകളെ ആ
വാഹിക്കുക.

### പഞ്ചമാവരണം.

ഓം മം മത്സ്യായനമഃ, ഓം കൂം കൂൎമ്മായനമഃ എന്നു കിഴക്കു
ഓം വം വരാഹായനമഃ, എന്നു തെക്കുകിഴക്കും ഓം നം നാ
രസിംഹായനമഃ, ഓം വാം വാമനായനമഃ എന്നു തെക്കു.

ഓം ഭാം ഭാൎഗ്ഗവായനമഃ, എന്നു തെക്കെപടിഞ്ഞാറും ഓം രാം രാഘവായനമഃ, ഓം കൃം കൃഷ്ണായനമഃ എന്നു പടിഞ്ഞാറും ഓം ബും ബുദ്ധായനമഃ, എന്നു വടക്കെപടിഞ്ഞാറും ഓം കം കൽക്കിനേനമഃ, ഓം അം അനന്തായനമഃ എന്നു വടക്കും ഓം വിം വിശ്വരൂപായനമഃ എന്നു വടക്കെകിഴക്കും അതാതു ദേവന്മാരെ ആവാഹിക്കുക.

## ഷഷ്ഠാവരണം.

ഓം അം അനന്തായനമഃ എന്നു കിഴക്കും ഓം ബ്രഹ്മണേനമഃ എന്നു തെക്കും ഓം വാം വായവേനമഃ, എന്നു പടിഞ്ഞാറും ഓം ഈം ഈശാനായനമഃ എന്നു വടക്കും ഓം വം വാരുണ്യൈനമഃ, എന്നു തെക്കെകിഴക്കും ഓം ഗാം ഗായത്ര്യൈനമഃ എന്നു തെക്കെപടിഞ്ഞാറും ഓം ഭാം ഭാരത്യൈനമഃ, എന്നു വടക്കെപടിഞ്ഞാറും ഓം ഗിം ഗിരിജായൈനമഃ, എന്നു വടക്കെകിഴക്കും മുൻവശം ഓം ഗം ഗരുഡായനമഃ, എന്നും ഇടവശവും ഓം സൌം സൌപൎണ്ണ്യൈനമഃ, എന്നും അതാതു ദേവതകളെ ആവാഹിക്കുക.

## സപ്തമാവരണം.

കിഴക്കെ സ്വൎഗ്ഗത്തിന്നാഥനായി, ദേവകൾക്കുരാജാവായി, ശചീദേവിയുടെ ഭൎത്താവായി, വജ്രായുധത്തിന്റെ പ്രഹൎത്താവായി, ഐരാവതത്തിന്റെ സ്വാമിയായി, ജയന്തന്റെ പിതാവായി, ഉൎവ്വശി, രംഭ മുതലായ ദേവസ്ത്രീകൾക്കു രസികനായി, ഐശ്വൎയ്യത്തിന്നിരിപ്പിടമായി, വിഷ്ണുവിന്റെ പാൎഷദനായിരിക്കുന്ന ഇന്ദ്രനെ 'ഓം ഇം ഇന്ദ്രായനമഃ' എന്നും — തെക്കെകിഴക്കെ തേജസ്സിന്നധിപതിയായി, സ്വാഹാദേവിയുടെ പതിയായി, ശക്തി എന്ന ആയുധത്തിന്റെ പ്രയോക്താവായി, അജവാഹനനായി, സൎവ്വഭക്ഷകനായി, വിഷ്ണുപാൎഷദനായിരിക്കുന്ന അഗ്നിയെ 'ഓം അം അഗ്നയേനമഃ' എന്നും — തെക്കെ ധൎമ്മാധിപതിയായി, ശ്യാമളാപതിയായി ദണ്ഡാധിപതിയായി, മഹിഷാധിപതിയായി, വിഷ്ണുപാൎഷദനായിരിക്കുന്ന യമധൎമ്മനെ 'ഓം യം യമായനമഃ' എന്നും തെക്കെപടിഞ്ഞാറു രാക്ഷസഭൎത്താവായി, താമസീഭൎത്താവായി, അസിഭൎത്താവായി, പുണ്യകൎത്താവായി, വിഷ്ണുപാൎഷദനായിരിക്കുന്ന നിരൃതിയെ 'ഓം നിം നിരൃതയേനമഃ' എന്നും — പടിഞ്ഞാറു ജലത്തിന്ന അധിപതിയായി, ഭാഗീരഥീകാന്ത

നായി, പാശായുധഹസ്തനായി, മകരമത്സ്യവാഹനനായി, വിഷ്ണുപാർഷദനായിരിക്കുന്ന വരുണനെ 'ഓം വം വരുണായ നമഃ' എന്നും—വടക്കുപടിഞ്ഞാറു് ജ്ഞാനാധിപതിയായി ഭാരതീജാനിയായി, ഗദാധാരിയായി, മേഘവാഹനനായി, വിഷ്ണുപാർഷദനായിരിക്കുന്ന വായുവിനെ 'ഓം വം വായവേ നമഃ' എന്നും—വടക്കു നക്ഷത്രമണ്ഡലാധിപതിയായി, രോഹിണീകാന്തനായി, കയ്യിൽ ആമ്പൽ ധരിച്ചിരിക്കുന്നവനായി, രഥാരൂഢനായി, വിഷ്ണുപാർഷദനായിരിക്കുന്ന സോമനെ 'ഓം സം സോമായ നമഃ' എന്നും—വടക്കുകിഴക്കു വിദ്യാധിപതിയായി, പാർവ്വതീവല്ലഭനായി, ത്രിശൂലപാണിയായി, വൃഷഭവാഹനനായി, വിഷ്ണുപാർഷദനായിരിക്കുന്ന ഈശനെ 'ഓം ഈം ഈശായ നമഃ' എന്നും—തെക്കുപടിഞ്ഞാറു, പടിഞ്ഞാറു ഇതുകൾക്കു മദ്ധ്യേ നാഗാധിപതിയായി, വാരുണീകാമുകനായി, മുസലഹസ്തനായി, കൂർമ്മപൃഷ്ഠാധിവാസനായി, വിഷ്ണുപാർഷദനായിരിക്കുന്ന ആദിശേഷനെ 'ഓം ശം ശേഷായ നമഃ' എന്നും—വടക്കുകിഴക്കു, കിഴക്കു ഇതുകൾക്കു മദ്ധ്യേ സത്യലോകാധിപതിയായി, സരസ്വതീരമണനായി, അക്ഷമാലാധാരിയായി, ഹംസവാഹനനായി, വിഷ്ണുപാർഷദനായിരിക്കുന്ന ബ്രഹ്മാവിനെ 'ഓം ബ്രം ബ്രഹ്മണേ നമഃ' എന്നും ആവാഹിക്കുക.

### ശൈവപക്ഷ ആവരണപൂജ.

### പ്രഥമാവരണം. *

കിഴക്കു് 'ഓം നിം നിവൃത്ത്യൈ നമഃ', തെക്കു 'ഓം പ്രം പ്രതിഷ്ഠായൈ നമഃ', പടിഞ്ഞാറു 'ഓം വിം വിദ്യായൈ നമഃ', വടക്കു 'ഓം ശാം ശാന്ത്യൈ നമഃ', മദ്ധ്യത്തിൽ 'ഓം ശാം ശാന്ത്യതീതായൈ നമഃ'.

### ദ്വിതീയാവരണം

'ഓം നം നന്ദിനേ നമഃ', കിഴക്കു 'ഓം കം കാലായ നമഃ', തെക്കുകിഴക്കു 'ഓം മം മഹാകാലായ നമഃ', തെക്കു 'ഓം വൃം വൃഷഭായ നമഃ', തെക്കുപടിഞ്ഞാറു 'ഓം ഭൃം ഭൃംഗിരിടിനേ നമഃ', പടിഞ്ഞാറു 'ഓം സ്കം സ്കന്ദായ നമഃ', വടക്കുപടിഞ്ഞാറു 'ഓം

☞ * ഈ ആവരണപൂജയിൽപ്പെട്ട ദേവതകളെ എല്ലാം ആവാഹിച്ചു പ്രധാനദേവതയോടുകൂടി യഥാശക്തി പൂജിക്കേണ്ടതാകുന്നു.

പത്മായ നമഃ, ഓം ത്ര്യം ത്ര്യംബകായ നമഃ, ഓം കം കാർക്കോടകായ നമഃ, ഓം ശം ശംഖപാലായ നമഃ, ഓം ധൃം ധൃതരാഷ്ട്രായ നമഃ എന്നു മുൻവിവരിച്ച സ്ഥാനങ്ങളിൽ

ഓം പ്രം പുഷ്കരായ നമഃ ഓം നൈം നൈമിശായ നമഃ ഓം അം അൎബ്ബുദായ നമഃ ഓം ശ്രീം ശ്രീശൈലായ നമഃ ഓം കേം കേദാരായ നമഃ ഓം നം നരായ നമഃ, ഓം ശം ശങ്കരായ നമഃ, ഓം കം കൈലാസാചലായ നമഃ എന്നു പൂർവ്വാദിസ്ഥാനങ്ങളിൽ

ഓം ഹിം ഹിമാചലായ നമഃ, ഓം ഉം ഉദയാചലായ നമഃ, ഓം അം അസ്താചലായ നമഃ, ഓം ഹേം ഹേമകൂടായ നമഃ, ഓം മം മലയാചലായ നമഃ, ഓം വിം വിന്ധ്യാചലായ നമഃ ഓം കം കനകാചലായ നമഃ ഓം രം രജതാചലായ നമഃ എന്നു പൂർവ്വാദിസ്ഥാനങ്ങളിൽ

ഷഷ്ഠാവരണം *

അഷ്ടദിക്പാലകന്മാരെ ആവാഹിക്കേണ്ടതു് വിഷ്ണുപൂജയിലെ സപ്തമാവരണത്തിൽ പറഞ്ഞതുപോലെ ശിവപാർഷദന്ന് എന്നതേ.

ഓം ഐം ഐരാവതായ നമഃ ഓം പും പുണ്ഡരീകായ നമഃ ഓം വാം വാമനായ നമഃ, ഓം കും കുമുദായ നമഃ, ഓം അം അഞ്ജനായ നമഃ, ഓം പും പുഷ്പദന്തായ നമഃ, ഓം സാം സാർവ്വഭൗമായ നമഃ, ഓം സും സുപ്രതീകായ നമഃ

കാലചക്രാന്തരദേവതാഃ

ഓം ദും ദുർഗ്ഗായൈ നമഃ, ഓം ഗം ഗണാധിപതയേ നമഃ, ഓം ക്ഷം ക്ഷേത്രപാലായ നമഃ, ഓം തിം തിഥിഭ്യോ നമഃ, ഓം കം കരണേഭ്യോ നമഃ, ഓം രാം രാശിഭ്യോ നമഃ, ഓം ലം ലഗ്നേഭ്യോ നമഃ, ഓം മും മുഹൂർത്തേഭ്യോ നമഃ, ഓം ദിം ദിനരാത്രിഭ്യോ നമഃ, ഓം പം പക്ഷേഭ്യോ നമഃ, ഓം മാം മാസേഭ്യോ നമഃ, ഓം ഋം ഋതുഭ്യോ നമഃ, ഓം അം അയനേഭ്യോ നമഃ, ഓം വം വത്സരേഭ്യോ നമഃ, ഓം മം മനുഭ്യോ നമഃ, ഓം ജം ജംബുദ്വീപായ നമഃ, ഓം പ്ലം പ്ലക്ഷദ്വീപായ നമഃ, ഓം ശാം ശാല്മലീദ്വീപായ നമഃ, ഓം കും കുശദ്വീപായ നമഃ, ഓം

* ആവരണദേവതകളെ പ്രധാനദേവതയോടുകൂടിയോ പ്രത്യേകിച്ചോ ആവാഹിച്ചു പൂജിക്കുക.

ക്രൗംക്രൗഞ്ചദ്വീപായനമഃ, ഓംപുംപുഷ്കരദ്വീപായനമഃ. ഓം ക്ഷാം ക്ഷാരസാഗരായനമഃ, ഓം ഇം ഇക്ഷുസാഗരായനമഃ, ഓം ക്ഷീം ക്ഷീരസാഗരായനമഃ, ഓം ഉം ഉദധയേനമഃ. ഓം പാം പാതാലായനമഃ, ഓം രം രസാതലായനമഃ, ഓം മം മഹാതലായനമഃ, ഓം തം തലാതലായനമഃ, ഓം സും സുതലായനമഃ, ഓം വിം വിതലായനമഃ, ഓം അം അതലായനമഃ, ഓം ഭൂം ഭൂർല്ലോകായനമഃ, ഓം ഭുവം ഭുവർല്ലോകായനമഃ, ഓം സ്വം സ്വർല്ലോകായനമഃ, ഓം സം സത്യലോകായനമഃ, ഓം ധ്രും ധ്രുവലോകായനമഃ, ഓം ശം ശതാനീകായനമഃ, ഓം ഗം ഗംഗായൈനമഃ, ഓം യം യമുനായൈനമഃ, ഓം ഗോം ഗോദാവര്യൈനമഃ, ഓം കൃം കൃഷ്ണായൈനമഃ, ഓം വേം വേണ്യൈനമഃ, ഓം സം സരസ്വത്യൈനമഃ, ഓം രേം രേവായൈനമഃ, ഓം സിം സിന്ധുനദ്യൈനമഃ, ഓം കാം കാവേര്യൈനമഃ, ഓം കം കശ്യപായനമഃ, ഓം അം അത്രയേനമഃ, ഓം ഭാം ഭരദ്വാജായനമഃ, ഓം വിം വിശ്വാമിത്രായനമഃ, ഓം ഗൌം ഗൌതമായനമഃ, ഓം ജം ജമദഗ്നയേനമഃ, ഓം വം വസിഷ്ഠായനമഃ.

കിഴക്ക—ഓം ഋം ഋഗ്വേദായനമഃ, തെക്ക—ഓം യം യജുർവ്വേദായനമഃ, പടിഞ്ഞാറ—ഓം സാം സാമവേദായനമഃ, വടക്ക—ഓം അം അഥർവ്വണായനമഃ, ഈശകോണിൽ—ഓം ഇം ഇതിഹാസപുരാണേഭ്യോനമഃ, വടക്കുകിഴക്ക, കിഴക്കിന്നു ഇടയ്ക്കുമദ്ധ്യേ ഓം ആം ആദിത്യായനമഃ, അതിനുവലത്തു ഓം അം അഗ്നയേനമഃ, ഇടത്ത് ഓം രും രുദ്രായനമഃ, തെക്കുകിഴക്ക ഓം ചം ചന്ദ്രായനമഃ, അതിനു വലത്ത് ഓം അം അദ്ഭ്യോനമഃ, അതിനിടത്ത് ഓം ഗൌം ഗൌര്യൈനമഃ, തെക്ക്—ഓം അം അംഗാരകായനമഃ, അതിനു വലത്ത് ഓം പൃം പൃഥിവ്യൈനമഃ, ഇടത്ത് ഓം സ്കം സ്കന്ദായനമഃ, ഈശകോണിൽ ഓം ബും ബുധായനമഃ, അതിനു വലത്ത് ഓം വിം വിഷ്ണവേനമഃ, അതിനിടത്ത് ഓം പും പുരുഷായനമഃ, വടക്ക്—ഓം ബൃം ബൃഹസ്പതയേനമഃ, അതിനു വലത്ത് ഓം ഇം ഇന്ദ്രായനമഃ, അതിനിടത്ത് ഓം ബ്രം ബ്രഹ്മണേനമഃ, കിഴക്ക്—ഓം ശും ശുക്രായനമഃ, അതിനു വലത്തു ഓം ഇം ഇന്ദ്രാണ്യൈനമഃ, അതിനിടത്ത് ഓം ഇം ഇന്ദ്രായനമഃ, കിഴക്ക—ഓം ശം ശനൈശ്ചരായനമഃ, അതിനു വലത്ത് ഓം പ്രം പ്രജാപതയേനമഃ, ഇടത്ത് ഓം യം യ

മായനമഃ, തെക്കേപടിഞ്ഞാറു ഓം രാം രാഹവേനമഃ, അതിന്റെ വലത്ത് ഓം സം സർപ്പേഭ്യോനമഃ, ഇടത്ത് ഓം മൃം മൃതവേനമഃ, വടക്കേപടിഞ്ഞാറു ഓം കേം കേതവേനമഃ, അതിന്റെ വലത്തു ഓം ബ്രം ബ്രഹ്മണേനമഃ, ഇടത്തു ഓം ചിം ചിത്രഗുപ്തായനമഃ"

‡ ധൂപം.

"യൽപുരുഷമിതിഋക്."

വനസ്പതിരസോദ്ഭൂതഃ ഗന്ധാഢ്യോഗന്ധ ഉത്തമഃ
ആഘ്രേയസ്സർവ്വദേവാനാം ധൂപോയം പ്രതിഗൃഹ്യതാം

ഹേ! സ്വാമിൻ! ഉത്തമവൃക്ഷത്തിന്റെ രസത്തിൽനിന്നും ഉണ്ടായതും, അഷ്ടഗന്ധം മുതലായ മറ്റു സുഗന്ധദ്രവ്യങ്ങളും ചേർക്കപ്പെട്ടതും, പരിമളങ്ങളിൽവെച്ചു ശ്രേഷ്ഠമായിട്ടുള്ളതും, എല്ലാദേവന്മാർക്കും മുകരുവാൻ യോഗ്യമായിട്ടുള്ളതുമായ ഈ പുക ഏറ്റുകൊള്ളേണമേ! എന്നു ധൂപക്കുറ്റിയിൽ തീക്കനലിട്ടു അതിൽ സാമ്പ്രാണി, അഷ്ടഗന്ധം, ഗുൽഗുലുമുതലായ സുഗന്ധദ്രവ്യങ്ങളും പൊടിച്ചിട്ടു പുകപ്പിച്ചു തിരുമുഖത്തിനു നേരെ കൊണ്ടുകാണിച്ചു ഋഗ്മന്ത്രവും, ഈ മന്ത്രവും ചൊല്ലി പ്രാർത്ഥിച്ചു പ്രദക്ഷിണാകാരമായി തിരുമുഖം മൂന്നുപ്രാവശ്യം ഉഴിഞ്ഞു മൂലമന്ത്രം കൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

ദീപം *

"ബ്രാഹ്മണോസ്യേതിഋക്."

സാജ്യം ത്രിവർത്തിസംയുക്തം വഹ്നിനായോജിതം മയാ
ദീപം ഗൃഹാണ ദേവേശ! ത്രൈലോക്യതിമിരാപഹ!

ഹേ! സ്വാമിൻ! ദേവന്മാർക്കു നാഥനായുള്ളോവേ! മൂന്നു ലോകങ്ങളിലുമുള്ള ഇരുട്ടിനെ നശിപ്പിക്കുന്നോവേ! നെയ്യൊഴിച്ചു തിരിയും വച്ചു തീയും കൊളുത്തികാണിക്കുന്ന ഈ ദീപം കണ്ടരുളേണമേ—എന്നു ദീപക്കുറ്റിയിൽ നെയ്യൊഴിച്ചു ക പ്പുരത്തി പഞ്ഞികൊണ്ടു കർപ്പൂരപ്പൊടി ചേർത്തു തെറുത്തു മൂന്നു തിരികളും വച്ചു തീകൊളുത്തി തൃപ്പാദങ്ങൾക്കു നേരെ കൊണ്ടു കാണിച്ചു ഋഗ്മന്ത്രവും ഈ മന്ത്രവും ചൊല്ലി പ്രാർത്ഥി

‡ ധൂപം സമർപ്പിക്കേണ്ടത് ധൂപമുദ്രകൊണ്ടുവേണം

* ദീപം സമർപ്പിക്കുന്നതു ദീപമുദ്രകൊണ്ടു വേണ്ടതാണ്.

ച്ച് തിരുവടി മുതൽ തിരുമുടിവരെ പ്രദക്ഷിണാകാരമാ
യി മൂന്നുപ്രാവശ്യം ഉഴിഞ്ഞു മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം
തൃപ്പാദത്തിൽ സമർപ്പിക്കുക.

## നൈവേദ്യം

ചന്ദ്രമൗളിതിരുക്ക്

അന്നം ചതുർവ്വിധം സ്വാദു രസൈഃ ഷഡ്ഭിഃ സമന്വിതം
ഭക്ഷ്യഭോജ്യസമായുക്തം നൈവേദ്യം പ്രതിഗൃഹ്യതാം.

നാലുവിധമുള്ള അന്നത്തോടും, ആറുരസങ്ങളുള്ള ഭക്ഷ്യ
ഭോജ്യങ്ങളോടുംകൂടിയ രുചികരമായുള്ള ഈനൈവേദ്യത്തി
ൽ തിരുവുള്ളമുണ്ടാകണമേ.

## നൈവേദ്യസമർപ്പണക്രമം

ദേവന്റെ മുൻവശം ചാണകംകൊണ്ടു ചതുരശ്ര
ാനം വരച്ചു അതിൽ മഞ്ഞൾ ഗന്ധപുഷ്പംകൊണ്ടു ഒരു ശ്രീ
ചക്രം എഴുതി അതുപരി നൈവേദ്യപാത്രങ്ങൾ സ്ഥാപി
ച്ചു മൂലമന്ത്രംകൊണ്ടു നെയ്കടഞ്ഞു മൂലമന്ത്രംകൊണ്ടു ത
ന്നെ പാത്രങ്ങളും പ്രോക്ഷിച്ചു ഒരു തുളസീദളവും ജലവും
വലതുകയ്യിൽ പിടിച്ചു നൈവേദ്യപാത്രങ്ങൾ തൊട്ടു എട്ടു
രു മൂലമന്ത്രം ജപിച്ചു പുഷ്പം പാത്രങ്ങളിൽ നിക്ഷേപിച്ചു
നിർവിഷീകരണാർത്ഥം ഗരുഡമുദ്രയും, അമൃതീകരണാർത്ഥം
ധേനുമുദ്രയും, പവിത്രീകരണാർത്ഥം ശംഖമുദ്രയും, സംരക്ഷണാ
ർത്ഥം ചക്രമുദ്രയും, വിപുലീകരണാർത്ഥം മേരുമുദ്രയും പൂർവ്വാ
ക്തപ്രകാരം മന്ത്രങ്ങൾ ചൊല്ലി പാത്രോപരി പിടിച്ചു പ്രദർശി
പ്പിച്ച് നൈവേദ്യപാത്രങ്ങൾ തൊട്ടു പത്തെണ്ണ് ഉരു മൂലമന്ത്രം
ജപിച്ച് ഈശ് മന്ത്രവും ഗം മന്ത്രവും ചൊല്ലി പ്രാർത്ഥിച്ച് ഓ
രോ പദാർത്ഥങ്ങളുടെ പേരുച്ചരിച്ച് ഓരോതുളസീദളം തൃപ്പാ
ദങ്ങളിൽ സമർപ്പിച്ച് ശംഖിൽകുറച്ചുവെള്ളമെടുത്തു ഓം സത്യം
ത്വർത്തേന പരിഷിഞ്ചാമി എന്നുപരിഷേചിച്ച് കലശത്തി
ൽ നിന്നു എടുക്കപ്പെട്ടതും അമൃതരസത്തോടുകൂടിയതുമായിരിക്കു
ന്നതും ആയ ഭോജനം ദേവി തൃക്കൈകൊണ്ടു സമർപ്പിക്കണമെ എ
ന്നുവിചാരിച്ചു മൂലമന്ത്രം ചൊല്ലി ശംഖിലെവെള്ളം പാത്രാ
ന്തരത്തിൽ ഒഴിച്ചു ഓം പ്രാണായസ്വാഹാ എന്നു പ്രാണമുദ്ര
യും ഓം അപാനായസ്വാഹാ എന്ന അപാനമുദ്രയും, ഓം സ
മാനായസ്വാഹാ എന്നു സമാനമുദ്രയും, ഓം വ്യാനായസ്വാഹാ
എന്നു വ്യാനമുദ്രയും ഓം ഉദാനായസ്വാഹാ, എന്നു ഉദാനമുദ്ര

ങ്ങളെക്കൊണ്ടു ആപാദചൂഡം ഉഴിയുക. അല്ലാത്ത പക്ഷം, ഒ ത്തട്ടത്തിൽ യഥാശക്തി മാവുവിളക്കുകൾ ഉണ്ടാക്കിവച്ചു നെ നിറുത്തി കർപ്പൂരത്തിരി കൊണ്ടുള്ള ഓരോ തിരിയുംവച്ചു പാത്രമദ്ധ്യത്തിൽ തേങ്ങയും വെട്ടിവച്ചു പഴം, വെററില, പാക്ക്, പുഷ്പം, കുങ്കുമം മുതലായ ദ്രവ്യങ്ങളും ചേർത്തു തേങ്ങാമുറികൾക്കു മദ്ധ്യേ കർപ്പൂരത്തട്ടും വച്ചു കത്തിച്ചു കൊളുത്തി പൂർവ്വോക്തപ്രകാരം ഉഴിയുക.

## നമസ്കാരം.

യാനികാനി.

നമഃ സർവ്വഹിതാർത്ഥായ ജഗദാധാരരൂപിണേ!
സാഷ്ടാംഗോയം പ്രണാമോസ്തു മഹാദേവ! മയാകൃതം

ഹേ സ്വാമിൻ! എല്ലാവരാലും പൂജിക്കപ്പെടുന്നോവേ! പരമപദത്തിങ്കൽ വസിക്കുന്നോവേ! എല്ലാവക്കും ഇഷ്ടത്തെ ചെയ്യുന്നവനും, എല്ലാലോകങ്ങൾക്കും ആധാര ഭൂതനുമായിരിക്കുന്ന അങ്ങയെ ഞാൻ സാഷ്ടാംഗം നമസ്കരിക്കുന്നു.

## പുഷ്പാഞ്ജലി. *

യജ്ഞേന യജ്ഞമിതി ഋക്.

മന്ദാര നീലോല്പല കുന്ദജാതീ പുന്നാഗമല്ലീ
കരവീര പങ്കജൈഃ
പുഷ്പാഞ്ജലിം ബില്വദളൈസ്തുളസ്യാ ദേവേശ-
ഭക്ത്യാ നിവേദയാമി.

മന്ദാരപ്പൂവ്, കരിങ്കുവളപ്പൂവ്, കുറുക്കുത്തിമുല്ല, പിച്ചിപ്പൂവ്, ചെറുപുന്നപ്പൂവ്, മുല്ലപ്പൂവ്, കണവീരപ്പൂവ്, താമരപ്പൂവ്, കൂവളത്തില, തുളസിയില എന്നീ പുഷ്പപത്രാദികളെക്കൊണ്ടു തിരുവടിയിൽ പുഷ്പാഞ്ജലി സമർപ്പിക്കുന്നു.

ഹിരണ്യഗർഭമിതി, യഥാശക്തി സ്വർണ്ണപുഷ്പം.

ഛത്രം=കുടകൾ. ചാമരം=വെൺചാമരം. ദർപ്പണം=കണ്ണാടി. വ്യജനം=ആലവട്ടം. ഗീതം=സംഗീതം. നൃത്യം=ആട്ടം. വാദ്യം=മൃദംഗാദി. പാദുകം=മെതിയടി. ദോളാരോഹണം=ഊഞ്ഞാൽ. ച്ചാരണം. ശയ്യ=കട്ടിൽ. ശിബിക=പല്ലക്ക്. ഗജം=ആന. രഥം=തേര്. അശ്വം=കുതിര. വൃഷഭം=കാള. പതാക=കൊടിക്കൂറ. പദാതി=കാലാൾപ്പട. ഇത്യാദിരാജോപചാരങ്ങളെ സമർപ്പിക്കു

ക. അർഘ്യാന്തപാത്രത്തിലെ അതാതുകളുടെ പേർ ഉച്ചരിച്ചു ഓ-
രോ പുഷ്പം തൃപ്പടിയിൽ സമർപ്പിക്കുക. *

യസ്യ സ്മൃത്യാ ച നാമോക്ത്യാ തപോയജ്ഞക്രിയാദിഷു
ന്യൂനം സമ്പൂർണ്ണതാം യാതി സദ്യോ വന്ദേ തമച്യുതം!

ഇത്യാദി ഉച്ചരിച്ചു പ്രാർത്ഥിച്ചു പൂർവ്വോക്തപ്രകാരം ശം-
ഖാലസ്നാനം ചെയ്തു "യാന്തുദേവാഃ" എന്ന മന്ത്രംകൊണ്ടു
ഉദ്വാസനം ചെയ്ക.

എന്നിങ്ങനെ സംക്ഷേപിച്ച സർവ്വസാമാന്യപൂജാവിധി.
ശുഭമസ്തു.



# ശ്രീ

## പ്രകാരാന്തരേണ സപ്രമാണ സർവ്വസാമാന്യ

# പൂജാവിധിഃ.



ശ്രീഗണേശായ നമഃ.

ഇഷ്ടാർത്ഥസിദ്ധ്യൈ വന്ദേ ദുർഗ്ഗാംശക്തിനാരീം
പുരന്ദരാപാദ്യപാലം കൃപാലും കമലാപതിം.

ദേവാഗാരപ്രവേശഃ.

യജ്ഞപാദം പരിക്രമ്യ പ്രക്ഷാള്യ ചരണൗ കരൗ
ആചമ്യ തോരണദ്വാരശ്രേണ്യാ ഗുരും ദേവാന്ദിക്പതീൻ
ദ്വാരപാലാൻ പാർഷദാംശ്ച മന്ത്രേണാഭ്യർച്ചയേൽ
ഉംഫട് ഫട് ചതുർവാൻ ക്രോധദൃഷ്ട്യാവലോക്യ ച പാർശ്വയോഃ
വിഘ്നംകൃതാം ഗ്രഹാപാതം യതാഞ്ജലിപുടോ ബുധഃ
പൂജാന്ത്യന്തപാപസ്യ കാരണം തൽക്ഷണാൽ ത്യജേൽ.
തതസ്തു ചരണാം കൃത്വാ സാമാന്യാർഘ്യം പ്രകല്പയേൽ.
(ഹരിസിദ്ധാന്തസംഗ്രഹം)

* അധികം രണ്ടാംഭാഗം സർവ്വസാമാന്യമഹാപൂജാവിധാന-
ത്തിൽ കണ്ടുകൊൾക.

പൂജകൻ ദേവാഗാരത്തിനു വലത്തുവെച്ച് കൈ, കാൽ കഴുകി ആചമനം കഴിച്ച് ദ്വാരപ്രദേശത്തിന്നടുത്ത് ഒരു ആസനത്തിൽ ഇരുന്ന് തന്റെ ഗുരുനാഥനെയും, ഇഷ്ടദേവതയെയും, ഇന്ദ്രാദ്യഷ്ടദിക്പാലന്മാരെയും വന്ദിച്ച് പൂർവ്വാർജിതമായിരിക്കുന്ന പാപനാശത്തിന്നുവേണ്ടി

ഓം ഫട് ഫട് തേ നമഃ॥ ഓം ഹും ഫട്॥

എന്നീ രണ്ടുമന്ത്രങ്ങൾ ഉച്ചരിച്ച് കോപത്തോടുകൂടി കണ്ണുരുട്ടി തന്റെ ഇടതുവശം നോക്കണം. ഇപ്രകാരം ചെയ്യുമ്പോൾ തന്നിൽ യാതൊരു മഹാപാതകമുണ്ടോ ആയത് അകലത്ത് പോയി ഇരിക്കും. പൂജനത്താൽ പാപരഹിതനായിരിക്കുന്നവന്റെ ഇഷ്ടം പൊട്ടുന്നനവെ സാധിക്കയും ചെയ്യും. അനന്തരം ആചമനം ചെയ്തു സാധാരണാർഘ്യം സങ്കല്പിക്കണം.

## സാമാന്യാർഘ്യവിധിഃ.

ത്രികോണവൃത്തഭൂബിംബം മണ്ഡലം രചയേത്തതഃ
ആധാരശക്തിം സമ്പൂജ്യ തത്രാധാരം നിധാപയേൽ
തസ്മിൻ പാത്രം സംശോധ്യ ഹൃന്മന്ത്രേണ പ്രപൂരയേൽ
വിശേഷതീർത്ഥമാവാഹ്യ ഗന്ധാദീൻ പ്രണവേന ഇ
ദർശയേദ്യോനിമുദ്രാഞ്ചൈവ സാമാന്യാർഘ്യമിദം സ്മൃതം
ഇതി ഗൌതമീയേ.

ഫട്॥—എന്ന മന്ത്രംകൊണ്ട് ഭൂമിയിൽ ജലം പ്രോക്ഷിച്ച് ത്രികോണവൃത്ത ചതുരശ്രമണ്ഡലം വരച്ച് ഓം ഹ്രീം ആധാരശക്ത്യൈ നമഃ॥—എന്ന മന്ത്രം കൊണ്ട് പൂജിച്ച് ആധാരം സ്ഥാപിച്ച് ഫട്॥—എന്നുച്ചരിച്ച് അർഘ്യപാത്രം കഴുകി നമഃ॥—എന്നമന്ത്രം ജപിച്ച് ജലം നിറച്ച്,

ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധുകാവേരി ജലേസ്മിൻ സന്നിധിം കുരു

എന്നു ജപിച്ച് അങ്കുശമുദ്രകൊണ്ട് സൂര്യമണ്ഡലത്തിങ്കൽ നിന്നും തീർത്ഥം ആവാഹിച്ച് ഓം—എന്നുച്ചരിച്ച് ഗന്ധപുഷ്പാദികൾ ഇട്ടു ധേനുമുദ്ര പിടിച്ചു കാണിക്കുക. ഇത് സാധാരണാർഘ്യമെന്നു ജ്ഞാനികൾ പറയുന്നു.

## ദ്വാരപൂജാ.

ദ്വാരമർഘ്യാംബുനാ പ്രോക്ഷ്യ തന്മദ്ധ്യേ വിഘ്നവാരയേൽ

"ദേം ദേഹല്യൈനമഃ, അം അസ്ത്രായനമഃ" എന്നുചെറുപടിയിലും ഇങ്ങിനെപശ്ചിമദ്വാരംമുതൽക്ക പ്രതിദ്വാരം പൂജിക്കുക. അനന്തരം‡ ദ്വാരപാലന്മാരെപൂജിക്കേണം.

# ദ്വാരപാലപൂജാ.

## A. ശിവദ്വാരപാലാഃ.

"നം നന്ദിനേനമഃ — മം മഹാകാലായ നമഃ — ഗം ഗണേശായനമഃ — വൃം വൃഷായനമഃ — ഭൃം ഭൃംഗിണേനമഃ — സ്കം സ്കന്ദായനമഃ — ഉം ഉമായൈനമഃ — ചം ചണ്ഡേശ്വരായ നമഃ" — എന്നുപശ്ചിമദ്വാരം തുടങ്ങിരണ്ടു ദ്വാരപാലന്മാരെക്രമപ്രകാരംപൂജിക്കുക.

## B. വിഷ്ണുദ്വാരപാലാഃ.

"നം നന്ദായനമഃ — സും സുനന്ദായനമഃ — ചം ചണ്ഡായനമഃ — പ്രം പ്രചണ്ഡായനമഃ — ബം ബലായനമഃ — പ്രം പ്രബലായനമഃ — ഭം ഭദ്രായനമഃ — സും സുഭദ്രായനമഃ" എന്നുപൂർവ്വാദ്യനുസരണം പൂജിക്കുക.

## C. ഗണേശദ്വാരപാലാഃ.

"വം വക്രതുണ്ഡായനമഃ — ഏം ഏകദംഷ്ട്രായനമഃ — മം മഹോദരായനമഃ — ഗം ഗജാനനായനമഃ — ലം ലംബോദരായനമഃ — വിം വികടായനമഃ — വിം വിഘ്നരാജായനമഃ — ധൂം ധൂമ്രവർണ്ണായനമഃ" എന്നു മേൽ പറഞ്ഞതുപോലെ പൂജിക്കുക.

## § D. ദുർഗ്ഗാദ്വാരപാലകാഃ.

"ബ്രാം ബ്രാഹ്മ്യൈനമഃ — മാം മാഹേശ്വര്യൈനമഃ — കൗം കൗമാര്യൈനമഃ — വൈം വൈഷ്ണവ്യൈനമഃ — വാം വാരാഹ്യൈനമഃ — ഇം ഇന്ദ്രാണ്യൈനമഃ — ചാം ചാമുണ്ഡായൈനമഃ — മം മഹാലക്ഷ്മ്യൈനമഃ" എന്നുപശ്ചിമദ്വാരംമുതൽപ്രതിദ്വാരംപൂജിക്കുക.

---

‡ ☞ അതാതു ദേവന്മാരുടെ ദ്വാരപാലന്മാരെയാണു പൂജിക്കേണ്ടതു.

§ ഇതുതന്നെദേവീപക്ഷത്തിലുംഎന്നറിക.

## ൪ ഉത്തരദ്വാരപാലാഃ.

ഓം ഗം ഗണേശായനമഃ, ക്ഷം ക്ഷേത്രപാലായനമഃ, വം വടുകായനമഃ, യോം യോഗിനീഭ്യോനമഃ, ഗം ഗംഗായൈനമഃ, യം യമുനായൈനമഃ, ലം ലക്ഷ്മ്യൈനമഃ, സം സരസ്വത്യൈനമഃ എന്നു പൂർവോക്തപ്രകാരം പൂജിക്കുക.

## വിഘ്നോത്സാരണം.

അതശ്ചോർദ്ധ്വേക്ഷണൈർവിഘ്നാൻദിവ്യാന്നാരാചമുദ്രയാ
അന്തരിക്ഷഗതാനസ്ത്രമന്ത്രേണോത്സാരയേത്ക്രമാത്
പാർത്ഥിവാൻപാർഷ്ണിഘാതൈശ്ച ത്രിരുത്സാര്യ തതഃ
അംഗം സങ്കോച്യ കിഞ്ചിത്തു ദ്വാരം വാമഗതാം സ്പൃശൻ
പാദേന ദക്ഷിണേനാഥപ്രവിശേദ്യാഗമണ്ഡലം

(ഇതി മതതന്ത്രേ)

ദ്വാരപൂജാനന്തരം ദേശികൻ, ദ്യോവിങ്കൽനിന്നുളവാകുന്ന ദുരിതങ്ങളെ ദിവ്യദൃഷ്ടികൊണ്ടും, അന്തരിക്ഷത്തിങ്കൽനിന്നുളവാകുന്ന ദുരിതങ്ങളെ അസ്ത്രജലംകൊണ്ടും, ഭൂമിയിൽനിന്നുണ്ടാകുന്ന ദുരിതങ്ങളെ കാലിന്റെ ഉപ്പൂറ്റികൊണ്ട് ചവുട്ടിയും ഇല്ലായ്മചെയ്യണം.

ഇതിന്റെക്രമം-ഓം ദിവ്യാൻവിഘ്നാനുത്സാരയാമി, എന്നു ചൊല്ലി മേൽപ്പോട്ടുനോക്കുക. ഓം അന്തരിക്ഷഗാൻ വിഘ്നാനുത്സാരയാമി, അസ്ത്രായഫട് എന്നുവിചാരിച്ച മേല്പോട്ടുവെള്ളംഎറിയുക. ഓം ഭൌമാൻവിഘ്നാൻ ഉത്സാരയാമി, അസ്ത്രായഫട് എന്നുജപിച്ചു ഇടത്തെകാലിന്റെ ഉപ്പൂറ്റികൊണ്ടു മൂന്നുപ്രാവശ്യം ഭൂവിൽചവുട്ടുക.

പിന്നീടുവലത്തുഭാഗം അല്പംചെരിഞ്ഞു ഇടത്തെകട്ടിളപ്പടിതൊട്ടുവലത്തുകാൽ ആദ്യംവെച്ചു അകത്തുകടക്കുക.

## ബ്രഹ്മപൂജാ.

ബ്രഹ്മാണം വാസ്തുപതിംച
നൈരൃത്യാം ദിശിപൂജയേൽ.

(ഇതി മതതന്ത്രേ)

അകത്തുകടന്നു നിരൃതികോണിൽ ഓം വാസ്തുപുരുഷായ, വാസ്ത്വധിപായ, ബ്രഹ്മണേ നമഃ എന്നു പുഷ്പാക്ഷതങ്ങളെക്കൊണ്ടുപൂജിക്കുക.

### പഞ്ചശുദ്ധി.

പഞ്ചശുദ്ധിം വിനാ പൂജാ അഭിചാരായ കല്പതേ
ആത്മശുദ്ധിഃ സ്ഥാനശുദ്ധിർമന്ത്രസ്യ ശോധനം തഥാ
ദ്രവ്യശുദ്ധിർദേവശുദ്ധിഃ ശുദ്ധയഃ പഞ്ച കീർത്തിതാഃ
സ്നാനഭൂതശുദ്ധി പ്രാണായാമാദിഭിഃ പ്രിയേ
ഷഡംഗാദ്യഖിലന്യാസൈഃ ആത്മശുദ്ധിരിതീരിതാ.
(ഇതി ശ്യാമളാരഹസ്യേ)

ആത്മശുദ്ധി, സ്ഥലശുദ്ധി, മന്ത്രശുദ്ധി, ദ്രവ്യശുദ്ധി, ദേവശുദ്ധി ഇങ്ങനെ ശുദ്ധികൾ അഞ്ചു്. ഇവയോടുകൂടാത്ത പൂജ സംഹാരപ്രവൃത്തിക്കായിക്കൊണ്ടു സമർത്ഥയായി ഭവിക്കുന്നു. വിധിപ്രകാരമുള്ള സ്നാനം, ഭൂതശുദ്ധി, പ്രാണായാമം, ഷഡംഗാദിന്യാസങ്ങൾ എന്നിവകളെക്കൊണ്ടു ആത്മശുദ്ധി പറയപ്പെട്ടിരിക്കുന്നു.

### A. സ്ഥാനശുദ്ധിഃ.

പഞ്ചഗവ്യൈർഗന്ധതോയാദ്യൈഃ പ്രോക്ഷണൈർമ്മണ്ഡലാന്വിതം
സമ്മാർജ്ജനോപലേപാദ്യൈ ദർപ്പണോദരവൽകൃതം
വിതാനൈർധൂപദീപാദ്യൈഃ പുഷ്പമാലാഭിശോഭിതം
പഞ്ചവർണ്ണമയം ചിത്രം സ്ഥാനശുദ്ധിരിയം മതാ
ഇതി മേരുതന്ത്രേ

പഞ്ചഗവ്യം, തീർത്ഥജലം ഇവകളെക്കൊണ്ടു മണ്ഡപാദികളെ പ്രോക്ഷിച്ചു വിധിപ്രകാരം തളിച്ചു കണ്ണാടിയുടെ മദ്ധ്യഭാഗം പോലെയാക്കിച്ചെയ്തു ശുദ്ധമായ ധൂപം, ദീപം(വിളക്കു) പൂമാല എന്നിവകളെക്കൊണ്ടു അലങ്കരിച്ചു് വെള്ള, ചുമപ്പു, പച്ച, മഞ്ഞ, കറുപ്പു എന്നീ പഞ്ചവർണ്ണപ്പൊടികളെക്കൊണ്ടു ചിത്രമിടുന്നതു് സ്ഥലശുദ്ധി എന്നു പറയപ്പെടുന്നു.

### B. മന്ത്രശുദ്ധിഃ.

ഗ്രഥിതം മാതൃകാവർണ്ണൈർ മൂലമന്ത്രാക്ഷരാണി ച
ക്രമോൽക്രമാദ്ദ്വിരാവൃത്തിർമന്ത്രശുദ്ധിരിയം മതാ

അമ്പത്തൊന്നു മാതൃകാവർണ്ണങ്ങളും അതാതു ദേവതയുടെ മൂലമന്ത്രത്തിന്റെ അക്ഷരങ്ങളും കൂട്ടി ക്രമപ്രകാരം രണ്ടുപ്രാവശ്യം ആവർത്തിക്കുന്നതു് മന്ത്രശുദ്ധി എന്നു പറയപ്പെടുന്നു.

c ദ്രവ്യശുദ്ധിഃ.

പൂജാദ്രവ്യാണി സംപ്രോക്ഷ്യ മൂലാസ്ത്രാഭ്യാം വിധാനതഃ
ദർശയേദ്ധേനുമുദ്രാം ച ദ്രവ്യശുദ്ധിരിയം മതാ.

അതാതു ദേവതയുടെ മൂലമന്ത്രം ഉച്ചരിച്ച് പൂജാദ്രവ്യങ്ങളെ നോക്കി അസ്ത്രമന്ത്രംകൊണ്ടു ജലം പ്രോക്ഷിച്ച് ധേനുമുദ്ര പിടിച്ചു കാണിക്കുന്നതു് ദ്രവ്യശുദ്ധി എന്നു പറയപ്പെടുന്നു.

D ദേവശുദ്ധിഃ.

മൂലമന്ത്രേണ ദീപ്താത്മാ സാമാന്യാർഘ്യാംബുനാ ച
ത്രിവാരം പ്രോക്ഷയേദ്ദേവം ദേവശുദ്ധിരിതീരിതഃ.

തേജസ്വിയായി വിളങ്ങുന്ന പൂജകൻ മൂലമന്ത്രംകൊണ്ടു ദേവതയെ സകലീകരിച്ച് ആ മന്ത്രംകൊണ്ടുതന്നെ മൂന്നു പ്രാവശ്യം സാമാന്യാർഘ്യജലം ദേവതോപരി പ്രോക്ഷിക്കുന്നതു് ദേവശുദ്ധിയെന്നു പറയപ്പെടുന്നു.

പഞ്ചശുദ്ധ്യകരണേ പ്രത്യവായഃ.

പഞ്ചശുദ്ധിം വിധായേത്ഥം പൂജാമാരഭേത്
പഞ്ചശുദ്ധിവിഹീനേന യത്കൃതം ന ച തത്കൃതം.

ഇപ്രകാരം അഞ്ചുശുദ്ധികളെയും വിധിപ്രകാരം ചെയ്തു് പിന്നീടു പൂജയാരംഭിക്കണം. ഇവയൊന്നു കൂടാതെയുള്ള പൂജ നിഷ്ഫലമാകുന്നു.

മണ്ഡപാന്തശ്ശോധനാദി.

സംവീക്ഷ്യ മൂലമന്ത്രേണ ഹൃന്മന്ത്രേണാഭിപ്രോക്ഷയേത്തതഃ
കുശാഗ്രേണാസ്ത്രമന്ത്രേണ കവചേനാവഗുണ്ഠയേൽ.
ശ്രീഖണ്ഡാഗരുചന്ദ്രൈശ്ച ധൂപിതേഷു ച സപ്തധാ
ജപ്താംശ്ചന്ദനസിദ്ധാർത്ഥ ദ്ദിക്ഷ്വസ്ത്രേണാക്ഷതാൻ കണാൻ.
സലാജാൻ വികിരേന്മന്ത്രീ പ്രത്യഹം ഹി മണ്ഡപേ.
(ഇതി മേരുതന്ത്രേ)

നിരൃതികോണിൽ ബ്രഹ്മാവിനെ പൂജിച്ചതിൽപിന്നീട് മൂലമന്ത്രമുച്ചരിച്ച് മണ്ഡപമദ്ധ്യം നോക്കി ഫട്, എന്നു ജലം പ്രോക്ഷിച്ച് അതുകൊണ്ടുതന്നെ അഭിമന്ത്രിച്ച് ഹും ഫട്, എന്നു മന്ത്രിച്ച് ചന്ദനം, അകിൽ, കർപ്പൂരം എന്നിവകളെക്കൊണ്ടു മണ്ഡപാന്തർഭാഗം പുകപ്പിച്ചു ഛിദ്രങ്ങളെ ശോധിപ്പിക്കുക.

ചന്ദനം, വെൺകടുക, കറുക, ഭസ്മം, അക്ഷതം, കുശപ്പുല്ല്, മലര് ഇവകളെ ജപിച്ച് ഭൂതോത്സാരണമന്ത്രം ചൊല്ലി വിതറുക.

### മന്ത്രം

അപസർപ്പന്തു തേ ഭൂതാ യേ ഭൂതാ ഭുവി സംസ്ഥിതാ

യേ ഭൂതാ വിഘ്നകർത്താരസ്തേ നശ്യന്തു ശിവാജ്ഞയാ.

(ഇതി ഭൂതരായാം)

ഈ പ്രദേശത്തിങ്കൽ യാതൊരു ഭൂതങ്ങളും വസിക്കുന്നു അവരൊക്കെ അപസരിക്കട്ടെ. യാതൊരു ഭൂതങ്ങളും വിഘ്നം ചെയ്യുന്നു അവരെല്ലാം ശൈവകല്പനയാൽ നശിക്കട്ടെ.

### വികിരണീകരണം.

മാർജ്ജയേദസ്ത്രമന്ത്രേണ താൻ മന്ത്രീ ദർഭമുഷ്ടിനാ

ആസനായുധവർദ്ധന്യാ ഈശാനേ സ്ഥാപയേച്ച താം.

അനന്തരം ഫട് എന്നുച്ചരിച്ച് ഒരുപിടി ദർഭപ്പുല്ലു കൊണ്ടു അവയെ ഇളക്കി വർദ്ധനിയുടെ ആസനത്തിനു വേണ്ടി ഈശകോണിൽ കൂട്ടി അതിൽ വർദ്ധനി സ്ഥാപിക്കുക.

### ഭൈരവപ്രാർത്ഥനാവിധി.

സമ്പൂജ്യ ദീപനാഥം ച ഭൈരവം പ്രാർത്ഥയേദിതി

അനന്തരം ദീപനാഥനായിരിക്കുന്ന ഭൈരവനെ പ്രാർത്ഥിക്കണം.

### പ്രാർത്ഥനാമന്ത്രം.

അതിതീക്ഷ്ണ! മഹാകായ! കല്പാന്തദഹനോപമ!

ഭൈരവായ നമസ്തുഭ്യം അനുജ്ഞാം ദാതുമർഹസി

മഹാക്രൂരനായി, വലിയ ശരീരത്തോടുകൂടിയവനായി യുഗാവസാനത്തിങ്കലെ അഗ്നിയെപ്പോലെ ജ്വലിച്ചുകൊണ്ടിരിക്കുന്നവനായ അല്ലയോ ഭൈരവസ്വാമിൻ! അങ്ങേക്കു നമസ്കാരം. ഇവിടെവെച്ചു പൂജാകർമ്മം നടത്തുവാൻ കല്പന നൽകണമേ.

### ആസനവിധി.

സംസ്കൃത്യ ചാസനസ്ഥാനമാസ്തീര്യ വിഹിതാസനം

ജലമാനീയ സംസ്പൃശ്യ സംസ്കുര്യാത്തദ്യഥാവിധി

(ഇതി ശൈവപഞ്ചവികല്പേ)

അനന്തരം ആസനസ്ഥാനം സംസ്കരിച്ച് അതാതിനു പറഞ്ഞിട്ടുള്ള ആസനം വിരിച്ച് ഇടത്തുവശത്തിരിക്കുന്ന ജലപാത്രം മുൻപുകൊണ്ടുവന്നു വിധിക്കൊത്തവണ്ണം ജലസംസ്കാരം ചെയ്യുക.

അഥ ആധാരശക്തിപൂജാ.

മായാബീജം സമുച്ചാര്യ ആധാരശക്തിമന്ത്രതഃ
കമലാസനമാരാധ്യ ഗന്ധാദ്യൈഃ പ്രപൂജയേൽ
ആത്മമന്ത്രേണ ചാപി വിശേഷാസനമേവ ച ശോധനം ॥

അനന്തരം ഇഷ്ടദേവന്റെ 'ഹ്രീം ആധാരശക്തി കമലാസനായ നമഃ' എന്ന ആസനം പൂജിച്ച് ആത്മമന്ത്രം ജപിച്ച് ആസനത്തിൽ ഇരിക്കുക.

ആസനസ്ഥിത്യാദി.

വേദികായാമാസനസ്യോപരി ഉപവിശ്യ സംവിശേഷതഃ
ബദ്ധപത്മാസനോ മൗനീ ഉജ്ജ്വലകായോ ജിതേന്ദ്രിയഃ
ദക്ഷിണേ ദ്രവ്യസംസ്ഥാപ്യ പൂജോപകരണാനി ച
ദക്ഷിണേ വാമഭാഗേ തു സ്ഥാപയേൽ കലശം ശുഭം
സുഗന്ധിജലസംപൂർണ്ണം ഹസ്തപ്രക്ഷാളനായ ച
പശ്ചാൽ പാത്രം നിധായാഥ ദീപാൻ പ്രജ്വാലയേച്ഛുഭാൻ

അനന്തരം ഇഷ്ടദേവന്റെ പൂജയ്ക്കായി പരിഷ്കരിച്ച ഭൂമിയിൽ വിധിപ്രകാരം കല്പിച്ചിട്ടുള്ള ആസനത്തിൽ കിഴക്കോട്ടു തിരിഞ്ഞ് പത്മാസനം ബന്ധിച്ച് ശരിയായി നിവർന്നിരുന്ന് ബാഹ്യവിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ അടക്കി അന്യന്മാരോടു ഉരിയാടാതെ പൂജയ്ക്കു വേണ്ടതായ ദ്രവ്യങ്ങളെ തന്റെ വലത്തുവശത്തും, സുഗന്ധദ്രവ്യങ്ങൾ ചേർത്തു പരിമളപ്പെടുത്തിയ ജലംകൊണ്ടു നിറയ്ക്കപ്പെട്ടതും മംഗളകരമായുമിരിക്കുന്ന കലശം ഇടത്തുവശത്തും, കൈകഴുവാനുള്ള ജലപാത്രം അതിന്റെ പിൻവശവും സ്ഥാപിച്ച് എണ്ണ, നെയ്യ് മുതലായതൊഴിച്ച വിളക്കുകളും ജ്വലിപ്പിക്കണം.

(ഉദങ്മുഖഃ പ്രാങ്മുഖോ വാപി പൂജകാസനമാസ്ഥിതഃ

ഇത്യാദി വചനാൽ വടക്കോട്ടു തിരിഞ്ഞിരിക്കുന്നതിനും വിരോധമില്ലാ. സാധകാനാം ഹിതംതന്നെ.

സൂര്യാർഘ്യപ്രകാരഃ.

തതഃ സങ്കല്പവിധിവൽ സൂര്യായാർഘ്യം നിവേദയേൽ
ഹ്രാം ഹ്രീം സഃ സഗ്രഹരാശിനക്ഷത്രപമുച്ചരേൽ.
അതശ്ചയോഗകരണ പരിവൃതായനേതി ച
സംസ്ഥിതശ്രീസൂര്യായൈഷോർഘ്യഃ സ്വാഹാമന്ത്രഃ സ്മൃതഃ.

(ഇതി മന്ത്രതന്ത്രേ)

അനന്തരം വിധിപ്രകാരം സങ്കല്പംകഴിച്ച് സൂര്യനായിക്കൊണ്ടു് അർഘ്യം സമർപ്പിക്കണം.

## സങ്കല്പം.

ഓം അദ്യേത്യാദി—അമുകദേവശർമ്മാ—അമുക ഗോത്രോ അമുകശർമ്മക കർത്തൃകാമുകദേവകദേവതായാഃ പൂജാമഹം കരിഷ്യേ ഇത്യാദി—ഓം ഹ്രാം ഹ്രീം സഃ സഗ്രഹ രാശി നക്ഷത്ര യോഗ കരണ പരിവാരാസന സഹിത ശ്രീസൂര്യായൈഷതേ ർഘ്യ സ്വാഹാ—എന്നിരുപത്തിനാലു അക്ഷരങ്ങളോടു കൂടിയ മന്ത്രം സൂര്യന്നു അർഘ്യപ്രദാനത്തിൽ കല്പിക്കപ്പെട്ടിട്ടുള്ളതാകുന്നു. ഈമന്ത്രം കൊണ്ട് സൂര്യന്നായിട്ട് അർഘ്യം സമർപ്പിക്കണം.

## പൂജോപകരണശുദ്ധിപ്രകാരഃ.

യഥാ യഥാത്ര സംസ്ഥാപ്യ സംസ്കൃത്യാത്താനിചാത്മവാൻ
പുഷ്പനൈവേദ്യഗന്ധാദീൻ ഹ്രാം ഹ്രൂം ഫഡിതി മന്ത്രതഃ.
നാരാചമുദ്രയാ ദൃഷ്ട്യാ സമ്യക്ച വിലോകയേൽ
അസ്പൃശ്യസ്പർശനം പാപീയമന്യായാർജ്ജിതം ചവാ.
തഥാ വിക്രയ്യ സംസൃഷ്ടം കീടാദ്യാരോഹണം ചയൽ
തത്സർവം നാശമായാതി നൈവേദ്യേഷ്വവലോകനാൽ.

പുഷ്പം, നൈവേദ്യം, ഗന്ധം മുതലായ അതാതു പൂജാദ്രവ്യങ്ങളെ അതാതു സ്ഥാനങ്ങളിൽ വഴിയാംവണ്ണം സ്ഥാപിച്ച് സംസ്കരിക്കണം. [അതായത്—ഓം ഹ്രാം ഹ്രൂം ഫട് എന്നുച്ചരിച്ച് നാരാചമുദ്ര പിടിച്ച് പൂജാദ്രവ്യങ്ങളെല്ലാം ഒരുപോലെ നോക്കണം.] ഇപ്രകാരം നോക്കുന്നതുകൊണ്ട് തൊട്ടുവാൻ വഹ്യാത്തവ തൊടുക, ന്യായമല്ലാതെ സമ്പാദിക്കുക, നിർമ്മാല്യം കൂട്ടിച്ചേർക്കുക, പുഴു മുതലായത് കയറി ഇഴയുക മുതലായ എല്ലാദോഷങ്ങളും നശിക്കുന്നു.

## ദീപജ്വാലാദോഷോത്സാരണം.

അസ്ത്രാരമിതി മന്ത്രേണ ശിഖാം ദീപസ്യ സംസ്പൃശേൽ
സമുത്സാര്യൈഃ ദോഷദീപോ നിഷ്ക്രവ്യാദഃ സ്വഭാവതഃ.

അസ്ത്രായ ഫട്—ഠം,—എന്നമന്ത്രം ചൊല്ലി ദീപജ്വാലയെ സ്പർശിക്കണം. ഇതുകൊണ്ട് ദീപം ക്രവ്യാദരഹിതമായി മംഗളാനന്ദങ്ങളെ നൽകുന്നതായിത്തീരും. (പാറ്റ, പുഴു, ഈച്ച, മുടി, രോമം മുതലായവ ദീപജ്വാലയിൽ വീണു ദഹിക്കുന്നതുകൊണ്ട് ദീപത്തിന് ക്രവ്യാദതാദോഷം വരിക്കുന്നു.)

## കലശോദകാദിദോഷനിവാരണം.

ശ്രാം ബീജമുച്ചരൻമന്ത്രീ ദേവതീർത്ഥേന സംസ്പൃശേൽ
പാനീയം ഘടമധ്യസ്ഥം ദുഷ്ടാസമ്പർക്കപാനതഃ,

ണ്ടും തിരുമ്മി പിന്നെ അതിനെ ഇടത്തെ കയ്യിലെടുത്ത് ഓം എന്നു ചൊല്ലി തലയ്ക്കു ചുറ്റും ഉഴിഞ്ഞു പിന്നീടു അതിനെ മണത്ത് ഐം ഓം എന്നീ അക്ഷരങ്ങളും ആദ്യം ചേർത്തു ഇനി പറയുന്ന ശ്ലോകം പഠിക്കണം.

ശ്ലോകം.

യേ സർവ്വവിലയം യാന്തു യേ മാം ഹിംസന്തി ഹിംസകാഃ
മൃത്യുരോഗഭയക്ലേശാഃ പതന്തു രിപുമസ്തകേ.

യാതൊരു ഹിംസകന്മാർ (ഹന്താക്കൾ) എന്നെ ഹിംസിക്കുന്നുവോ (ഹനിക്കുന്നുവോ) ആയവ എല്ലാം നശിക്കട്ടെ. മരണം, രോഗം, ഭീതി, ദുഃഖം ഇവ ശത്രുമൂർദ്ധാവിങ്കൽ പതിക്കട്ടെ. ഇപ്രകാരം ശ്ലോകം ജപിച്ച് —ഫട്— എന്നുച്ചരിച്ച് നാരാചമുദ്ര കൊണ്ടു പുഷ്പങ്ങൾ ഐശാനകോണിൽ ഇടുക.

ദിഗ്ബന്ധനാദിപ്രകാരം.

കരശുദ്ധിം വിധായാഥാസ്ത്രമന്ത്രേണ കുര്യാത്താളത്രയം തതഃ
ഊർദ്ധ്വോർദ്ധ്വമസ്ത്രമന്ത്രേണ ദിഗ്ബന്ധമപി ദേശികഃ.

തേനാസംജനിതാത്തേജോ വഹ്നിപ്രാകാരമുദ്രയാ
രക്ഷേദാത്മനി മൂലേന പ്രാണായാമത്രയം ചരേൽ.

(ഇതിമന്ത്രതന്ത്രേ.)

അനന്തരം —ഫട്— എന്നു ചൊല്ലി ഊർദ്ധ്വോർദ്ധ്വക്രമേണ (മേൽപ്പോട്ടു മേൽപ്പോട്ടു) മൂന്നുപ്രാവശ്യം കൈകൊട്ടി പിന്നെയും —'ഫട്',— എന്നുച്ചരിച്ച് നാരാചമുദ്ര കൊണ്ട് ദിഗ്ബന്ധനം ചെയ്തു അതുകൊണ്ടു ഉണ്ടായിട്ടുള്ള തേജസ്സിനെ വഹ്നിപ്രകാരമുദ്ര കൊണ്ട് ആത്മാവിങ്കൽ (തന്നിൽ) വഴിയാംവണ്ണം രക്ഷിച്ചു മൂലമന്ത്രംകൊണ്ടോ, പ്രണവംകൊണ്ടോ മൂന്നു പ്രാണായാമങ്ങൾ ചെയ്യുക.

പ്രാണായാമപ്രകാരം.

പ്രാണോ വായുഃ ശരീരസ്ഥ ആയാമസ്തസ്യ നിഗ്രഹഃ
പ്രാണായാമ ഇതി പ്രോക്തോ ദ്വിവിധഃ കഥ്യതേ ജനൈഃ.

[ഇതിസാരസമുച്ചയേ]

പ്രാണന്റെ ആയാമം=പ്രാണായാമം. പ്രാണൻ=ദേഹവായു. ആയാമം=നിഗ്രഹം. പ്രാണായാമം=വായുനിഗ്രഹം. ഇത് സഗർഭനിഗർഭമെന്നു രണ്ടുപ്രകാരം.

### പ്രാണായാമാകരണേ പ്രത്യവായഃ.

പ്രാണായാമൈർവിനായദ്യത് കൃതംകർമ്മനിരർത്ഥകം
അതോയത്നേനകർത്തവ്യാഃ§ പ്രാണായാമാഃശുഭാർത്ഥിഭിഃ
(ഇതി അഗസ്ത്യ സംഹിതായാം)

മൂന്നുപ്രാവശ്യം പ്രാണായാമം കഴിക്കാതെ യാതൊരു കർമ്മം ചെയ്യുന്നതായാലും അത് നിഷ്ഫലമായിട്ടു ഭവിക്കുന്നു. അതിനാൽ നന്മയെ ആഗ്രഹിക്കുന്നവർ പ്രയത്നേന മൂന്നു പ്രാവശ്യം പ്രാണായാമം ചെയ്യേണ്ടതാകുന്നു.

പ്രാണായാമത്രയംകുര്യാൻ മൂലേനപ്രണവേനവാ
അഥവാമന്ത്രബീജേന യഥാകാലംവിധാനതഃസുധീഃ
(ഇതി കാളീതന്ത്രേ)

ബുദ്ധിമാനായിരിക്കുന്ന പൂജകൻ വിധിപ്പടി തക്കവണ്ണം അതാതു ദേവതകളുടെ മൂലമന്ത്രം കൊണ്ടോ മന്ത്രത്തിന്റെ ബീജംകൊണ്ടോ ഓം, കാരംകൊണ്ടോ മൂന്നു പ്രാവശ്യംപ്രാണായാമം ചെയ്യുന്നു.

### പ്രാണായാമേ അംഗുലിനിയമഃ.

കനിഷ്ഠാനാമികാംഗുഷ്ഠൈര്യന്നാസാപുടധാരണം
പ്രാണായാമഃസവിജ്ഞേയസ്തർജ്ജനീമധ്യമേവിനാ
(ഇതി ജ്ഞാനാർണ്ണവേ)

ചൂണ്ടാണിവിരൽ, നടുവിരൽ എന്നിവയോടുകൂടാതെ ചെറുവിരൽ, അണിവിരൽ, പെരുവിരൽ എന്നിവകളെക്കൊണ്ടു മൂക്കിന്റെ പുട്ടിൽകളെ പിടിക്കുന്നതു യാതൊന്നോ അതു * പ്രാണായാമം എന്നറിയേണ്ടതാകുന്നു.

### പ്രാണായാമവിധിഃ.

പൂരകഃകുംഭകശ്ചൈവ രേചകശ്ചേതിസത്രിധാ
(ഇതിമേരുതന്ത്രേ.)

മേൽ പറഞ്ഞ പ്രാണായാമം പൂരക കുംഭക രേചകങ്ങളെന്ന മൂന്നു വിധം.

ദക്ഷാംഗുഷ്ഠേന ദക്ഷേച ഘ്രാണേസംപീഡ്യ മന്ത്രവിത്
ഇഡയാപൂരയേദ്വായും മന്ത്രാഷോഡശധാക്രമാത്.

---

§ ഇവിടെ പ്രാണായാമം എന്നുള്ള ബഹുവചനം കപിഞ്ജലാധികരണന്യായേന ത്രിത്വപരംതന്നെ എന്നറിക.

* ഇത് കേവലം അംഗുലിനിയമംമാത്രം ഹ്രം ഇത്യാദി ഗ്രന്ഥാന്തരത്തിൽ.

അംഗുഷ്ഠാനാമികാഭ്യാഞ്ച ധൃത്വാ നാസാപുടദ്വയം ॥
തതസ്തു കുംഭയേദ്വായും പൂരകാണാം ചതുർഗ്ഗുണൈഃ ॥
അനാമയാ തഥാ വാമേ നാസാം ധൃത്വാ തു ശക്തിതഃ
ദ്വാത്രിംശദ്ഭിസ്തുമാത്രാഭി വായോശ്ച രേചനം ചരേൽ
ഇതിയാമളേ.

മന്ത്രജ്ഞനായിരിക്കുന്ന പൂജകൻ വലത്തുകൈ പെരുവിരൽകൊണ്ടു വലത്തുമൂക്കുപിട്ടത്ത അടച്ചുപിടിച്ച് ഇടത്തുമൂക്കിലൂടെ ക്രമപ്രകാരം പതിനാറുമാത്രകാലംകൊണ്ടു വായുവിനെ മേല്പോട്ടുവലിച്ചു കയററി പെരുവിരൽ,— മോതിരവിരൽ ഇവകളെക്കൊണ്ടു രണ്ടുമൂക്കുപിട്ടിലും അടച്ചുപിടിച്ചു അറുപത്തിനാലുമാത്രാകാലംകൊണ്ടു വായുവിനെ കുംഭിപ്പിച്ചു (അതായതു മേല്പോട്ടും കീഴ്പ്പോട്ടും വിടാതെ നിറുത്തി) അണിവിരൽകൊണ്ടു ഇടത്തുമൂക്കടച്ചുപിടിച്ചു മുപ്പത്തിരണ്ടു മാത്രാകാലംകൊണ്ടു വലത്തുമൂക്കിലൂടെ ശ്വാസംവിടുക.

മൂലമന്ത്രസ്യജാപേന മാത്രാഷോഡശകേന ഹി
വാമനാസാപുടേനൈവ പൂരയിത്വാനിലം ബലാൽ
പുനസ്തസ്യ ചതുഷ്ഷഷ്ട്യാ വൃത്ത്യാ വായും വികുംഭ്യ ച
പുനർദ്വാത്രിംശദാവൃത്ത്യാ മൂലമന്ത്രസ്യ പാർവ്വതി
നാസാപുടേന ദക്ഷേണ രേചയേദനിലം
പ്രാകാരേണാനുശോഭനേ ॥ പ്രാണായാമോ ഹി ജായതേ
ആവശ്യകം ത്രിയം ഹി ഫലാധിക്യ സംസിദ്ധയേ
[ഇതി മഹാകാലസംഹിതായാം]

പതിനാറു മാത്രാകാലംകൊണ്ട് മൂലമന്ത്രം ജപിച്ച് ഇടത്തുമൂക്കിലൂടെ ശക്തിസമേതം വായുവിനെ മേല്പോട്ടു വലിച്ചുകയററി മൂലമന്ത്രം അറുപത്തിനാലുപ്രാവശ്യം ആവർത്തിക്കുന്നകാലംവരെ കുംഭിപ്പിച്ച് മേൽമന്ത്രം മുപ്പത്തിരണ്ടുപ്രാവശ്യം ആവർത്തിക്കുന്ന കാലംകൊണ്ടുവലത്തുമൂക്കിലൂടെ ശ്വാസം വിടുക. ഇപ്രകാരം ചെയ്യുമ്പോൾ ഒരു പ്രാണായാമം ആകും. അധികഫലപ്രാപ്തിയ്ക്കുവേണ്ടി നിശ്ചയമായിട്ടും മൂന്നുപ്രാണായാമം ചെയ്യണം.

തതോർച്ചനമാർഗ്ഗേണ പ്രാണായാമം പ്രപൂരയേൽ
പുനഃഷോഡശമാത്രാഭിഃ കുംഭകം സമാചരേൽ
ചതുഷ്ഷഷ്ടിതമൈർമന്ത്രൈ നാസാപുടൌ വിധൃത്യ ച
പുനശ്ച രേചയേദ്വായും ദ്വാത്രിംശന്മാത്രയാ ബുധഃ ॥
[ഇതിയാമളേ]

കാലടിമുതൽ മുട്ടുകാൽവരെ ഭൂമിസ്ഥാനമാണെന്നും— ആയതു ചതുരശ്രാകാരമായി വജ്രത്തോടും, ലം, എന്നബീജത്തോടും, മഞ്ഞനിറത്തോടും, ബ്രഹ്മാവ് എന്ന ദേവതയോടും, നിവൃത്തി എന്ന കലയോടുംകൂടിയതായി സകലജന്തുക്കളും, നില്ക്കുന്നസ്ഥാനമായിരിക്കുന്നതായിട്ട് ധ്യാനിക്കുക. അനന്തരംമുട്ടുകാൽതുടങ്ങിനാഭിയോളംജലസ്ഥാനമാണെന്നും ആയതുരണ്ടുപത്മാഗ്രങ്ങളോടു കൂടിയ അർദ്ധചന്ദ്രാകൃതിയായി, പത്മത്തോടും, ആറുകോണുകളോടും, ആറുബിന്ദുക്കളോടും, വം, എന്ന ബീജത്തോടും, വെള്ളനിറത്തോടും,വിഷ്ണുവെന്നദേവതയോടും, പ്രതിഷ്ഠയെന്ന കലയോടുംകൂടിയതായിട്ടുധ്യാനിക്കുക.

തദനന്തരം നാഭിതുടങ്ങി കഴുത്തുവരെ അഗ്നിസ്ഥാനമാണെന്നും, ആയതു ത്രികോണാകാരമായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന സ്വസ്തികത്തോടും, രം, എന്ന ബീജത്തോടും ചുവപ്പു നിറത്തോടും, രുദ്രൻ എന്ന ദേവതയോടും, വിദ്യയെന്ന കലയോടും കൂടിയതായി ബ്രഹ്മപ്രളയത്തിന്റെ സ്ഥാനമായിരിക്കുന്നതായിട്ടു ധ്യാനിക്കുക.

അതിൽപിന്നീടു കഴുത്തുതുടങ്ങി കൺപുരികമദ്ധ്യത്തോളം വായുസ്ഥാനമാണെന്നും ആയതു വൃത്തംകൊണ്ടുചുററപ്പെട്ടിരിക്കുന്ന ഷട്കോണചക്രാകാരമായി ആറുബിന്ദുക്കളോടും, യം, എന്നബീജത്തോടും, കറുത്ത നിറത്തോടും, ശിവൻഎന്ന ദേവതയോടും, ശാന്ത എന്ന കലയോടും കൂടിയതായിസകല ജീവജാലങ്ങൾക്കും പ്രാണരൂപമായിരിക്കുന്നതായിട്ടു ധ്യാനിക്കുക.

പുരികമദ്ധ്യംതുടങ്ങി ശിരസ്സുവരെ ആകാശസ്ഥാനമാണെന്നും ആയതു വൃത്താകാരമായി അത്യുന്നതമായിരിക്കുന്ന ധ്വജത്തോടും, ഹം, എന്ന ബീജത്തോടും, ധൂമ്രവർണ്ണത്തോടും, ശിവൻഎന്നദേവതയോടും, ശാന്ത്യതീത എന്ന കലയോടും കൂടിയതായിട്ടുധ്യാനിച്ച് പഞ്ചഭൂതങ്ങളെ ദേഹത്തിങ്കൽ ന്യസിക്കണം.

ധർമ്മകന്ദസമുദ്ഭൂതം ജ്ഞാനനാലസുശോഭിതം
പദ്മംതല്ലുണ്ഡികാസംസ്ഥം പ്രദീപകലികാനിഭം.
സുഷുമ്നാവർത്മനാജീവം പരമാത്മനി യോജയേൽ
യോഗശാസ്ത്രോക്തവിധിനാ സോഹം മന്ത്രേണ സാധകഃ.
തതശ്ച പഞ്ചഭൂതാനി വിലീനാനി വിചിന്തയേൽ.

അനന്തരംസാധകൻ,സുകൃതമാകുന്ന കിഴങ്ങിൽനിന്ന്

ഉണ്ടായതും, മോക്ഷബുദ്ധിയാകുന്ന വളയംകൊണ്ടു ശോഭിച്ചിരിക്കുന്നതുമായ ഹൃദയപത്മമദ്ധ്യത്തിൽ ദീപജ്വാല പോലെ പ്രകാശിച്ചുംകൊണ്ടിരിക്കുന്നജീവനെ ധ്യാനോക്തവിധി പ്രകാരം സുഷുമ്നാവഴിയുടെ ഹംസാഹം, എന്നമന്ത്രംകൊണ്ടു പരമാത്മാവിങ്കൽയോജിപ്പിച്ച്, അവ രണ്ടുംതന്നെ എല്ലായ്പോഴും അതിശയേന ലയിച്ചതായി വിചാരിക്കണം.

തതഃ സമസ്തതത്വാനി തത്രൈവ പ്രവിലാപയേൽ
പൃഥിവീമപ്സു ചാതാവഗ്നൌ വഹ്നിം വായൌ സമീരണം.
പ്രവിലാപ്യ തഥാകാശേ ആകാശം പ്രകൃതൌ തതഃ
അപരബ്രഹ്മരൂപാം താം മായാശക്തിം പരാത്മനി.
ഏവം സമസ്തദേഹാദി പ്രപഞ്ചം പരമാത്മനി
പ്രവിലാപ്യ പരബ്രഹ്മരൂപതിഷ്ഠൽകീർത്തണം.
[ഇതി സിദ്ധാന്തസംഗ്രഹേ.]

അനന്തരം എല്ലാതത്വങ്ങളേയും പരമാത്മാവിങ്കൽ ലയിപ്പിക്കണം. അതായത്:—ഭൂമിയെ ജലത്തിലും, ജലത്തെ അഗ്നിയിങ്കലും, അഗ്നിയെ വായുവിങ്കലും, വായുവിനെ ആകാശത്തിങ്കലും, ആകാശത്തെ പ്രകൃതിയിങ്കലും, പരബ്രഹ്മരൂപിണിയായിരിക്കുന്ന ആ മായാശക്തിയെ പരമാത്മാവിങ്കലും ഇപ്രകാരം പൃഥിവ്യപ്തേജോവായ്വാകാശ, ഗന്ധരസരൂപസ്പർശശബ്ദ, നാസികാജിഹ്വാചക്ഷുസ്ത്വക്ശ്രോത്ര, വാക്പാണിപാദപായൂപസ്ഥപ്രകൃതി മനോബുദ്ധ്യഹങ്കാരങ്ങളുമായ സമസ്തതത്വങ്ങളെ പരമാത്മാവിങ്കൽ പ്രകാരേണ ലയിപ്പിച്ച് കുറച്ചുനേരം പരബ്രഹ്മസ്വരൂപത്തിങ്കൽതന്നെ സ്ഥിതിചെയ്യണം.

"ശരീരേവാമകുക്ഷിസ്ഥം ചിന്തയേൽപാപപൂരുഷം"
[ഇതി മന്ത്രതന്ത്രേ.]

അനന്തരം ദേഹത്തിങ്കൽ ഇടത്തെ വയററിലിരിക്കുന്ന പാപപുരുഷനെ ചിന്തിക്കണം.

ബ്രഹ്മഹത്യാശിരസ്കഞ്ച സ്വർണ്ണസ്തേയ ഭുജദ്വയം
സുരാപാന ഹൃദായുക്തം ഗുരുതല്പ കടിദ്വയം.
തത്സംസർഗ്ഗ പദദ്വന്ദ്വ മംഗപ്രത്യംഗ പാതകം
ഉപപാതകരോമാണം രക്തശ്മശ്രുവിലോചനം
ഖഡ്ഗചർമ്മധരം ക്രൂര മംഗുഷ്ഠപരിമാണകം
അധോമുഖം മഹാഘോരം ത്വേവം പാപം വിചിന്തയേൽ
[ഇതി മന്ത്രതന്ത്രേ.]

ബ്രഹ്മഹത്യയാകുന്ന ശിരസ്സോടും, പൊൻകളവാകുന്ന തണ്ടുകൈകളോടും, കള്ളുകുടിയാകുന്ന ഹൃദയത്തോടും, ഗുരുസ്ത്രീഗമനമാകുന്ന അരയോടും, മഹാപാതകങ്ങളാകുന്ന രോമങ്ങളോടു കൂടിയവനും കൈകളിൽ വാളും തുകലും ധരിച്ചുകൊണ്ടിരിക്കുന്നവനും, കൃഷ്ണനും, അതിഭയങ്കരനും, കോപിഷ്ഠനും, കീഴ്പോട്ടു മുഖത്തോടുകൂടിയവനും, പെരുവിരൽ പ്രമാണമായുമിരിക്കുന്ന പാപപുരുഷനെ ധ്യാനിക്കണം.

വാമനാസാപുടേനാഥ പൂരയിത്വാ സമീരണം
സബിന്ദുവായുബീജേന ധൂമ്രവർണ്ണംവിഭാവ്യച.
തദ്വായുബീജംദേവേശി! ഷോഡശോച്ചാരമീരയേൽ
തൽപ്പൂരണനവാതേന ശുഷ്കംദേഹം വിചിന്ത്യച.
സമഹാവരേചയേദ്വായും തതോനാസാപുടേനച
വാമേനവായുമുത്തോല്യ സഹസ്രാരമദ്ധ്യഗം.
വിഭാവ്യപരമാത്മാനം ചന്ദ്രരൂപം വരാനനേ
സാനുസ്വാരം വായുബീജം ഷോഡശോച്ചാരമുച്ചരൻ.
തസ്മാച്ചന്ദ്രാൽസുധാവൃഷ്ട്യാ ദേഹമാപ്ലാവ്യസുന്ദരി
ഭൂബീജേനസനാഥേന ശുദ്ധംസംയോജ്യവിഗ്രഹം.*
ലീനീകൃതാനി യാനീഹ പഞ്ചഭൂതാനിവൈപുരാ.
യഥാസ്ഥാനംസ്ഥാപയിത്വാബ്രഹ്മ ബീജംപുനഃസ്മരൻ.
അഹങ്കാരാദിഭിസ്സാർദ്ധം സദൈവപരമാത്മനി
ജീവാത്മാനംസമാകൃഷ്യ സ്ഥാപയേദ്ധൃദയാംബുജേ.
ദേവീരൂപമഥാത്മാനം ചിന്തയേൽക്ഷണപൂജിതം.

(ഇതി മഹാകാലസംഹിതായാം)

അനന്തരം ഇടത്തെ മൂക്കിന്റെ സുഷിരത്തിൽ യം, എന്ന വായുബീജാക്ഷരത്തെ കറുപ്പുചുവപ്പു നിറമായി വിചാരിച്ച് അതുതന്നെ പതിനാറുരു ജപിച്ച് ഇടത്തുമൂക്കുകൂടെ ശ്വാസം വലിച്ചു കയററി തൽബീജം അൻപത്തു ഉരു ജപിച്ച് ശ്വാസം കുംഭിപ്പിച്ച് അതിങ്കൽനിന്നും ഉണ്ടായിട്ടുള്ള വായുവിനെക്കൊണ്ടു പാപപുരുഷനോടു കൂടിയിരിക്കുന്ന ദേഹം ശോഷിച്ചതായി വിചാരിച്ചു ആ ബീജംതന്നെ വീണ്ടും അൻപതു് ഉരു ജപിച്ച് വലത്തെ മൂക്കുകൂടെ ശ്വാസം വിട്ടുകളഞ്ഞതിൽപിന്നെ വലത്തെമൂക്കിൽ രം, എന്ന അഗ്നിബീജം രക്തവർണ്ണമായി ധ്യാനിച്ചു അതുതന്നെ പതിനാറ് ഉരു ജപിച്ച് വായുപൂരണം ചെയ്തു തൽബീജം അറുപത്തിനാ

* അതാതു് ഇഷ്ടദേവതഎന്നറിക.

ല് ഉരു ജപിച്ചു കുംഭിപ്പിച്ച് പാപപുരുഷനോടുകൂടി ദേഹം ദഹിപ്പിച്ചു 'യം', എന്ന വായുബീജം അൻപത്തുരു ജപിച്ച് പാപഭസ്മത്തോടുകൂടി ശ്വാസത്തെ ഇടത്തെമൂക്കിലൂടെ വിടുക.

അനന്തരം ഇടത്തെമൂക്കിൽ 'ഠം', എന്ന ചന്ദ്രബീജം ശുക്ലവർണ്ണമായി ധ്യാനിച്ചു ആ ബീജംതന്നെ പതിനാറു ഉരു ജപിച്ച് ശ്വാസം മേൽപ്പോട്ടു വലിച്ചു കയററി ചന്ദ്രനെ നെററിയിൽ നയിപ്പിച്ച് ആയിരം ഇതളുകളോടുകൂടിയ പത്മമദ്ധ്യത്തിങ്കൽ ഇരിക്കുന്ന പരമാത്മാവിനെ ചന്ദ്രരൂപനായി വിചാരിച്ചു ധ്യാനിച്ചു 'വം', എന്ന വരുണബീജം അറുപത്തിനാല് ഉരു ജപിച്ച് വായുവിനെ കുംഭിപ്പിച്ച് നെററിയിൽ ഇരിക്കുന്ന ചന്ദ്രങ്കൽനിന്ന് അമൃതവൃഷ്ടിയുണ്ടായി അതുകൊണ്ടു തന്റെ ദേഹം കഴുകി ശുദ്ധമാക്കിയതായിട്ടു ധ്യാനിച്ച് 'ലം', എന്ന പൃഥ്വീബീജം മുപ്പത്തിരണ്ടു ഉരു ജപിച്ച് ദേഹം ദൃഢമായതായിട്ടു വിചാരിച്ച് വായുവിനെ വലത്തെമൂക്കിലൂടെ വിടുക.

അതിൽപിന്നെ മുമ്പിൽ യാതൊരു പഞ്ചഭൂതങ്ങളെ പരമാത്മാവിങ്കൽ ലയിപ്പിച്ചുവോ അവയെ അതതു സ്ഥാനങ്ങളിൽ സ്ഥാപിച്ച് 'ഹംസഃ' എന്നു ഉച്ചരിച്ച് മേൽപ്പറഞ്ഞ അഹങ്കാരാദിതത്വങ്ങളോടുകൂടെ ജീവാത്മാവിനെ പരമാത്മാവിങ്കൽനിന്നും വഴിയാകുംവണ്ണം ആകർഷിച്ച് ഹൃദയപത്മത്തിങ്കൽ സ്ഥാപിച്ച് കുറച്ചുനേരം തന്നെ ഇഷ്ടദേവതാരൂപമായിട്ടു വിചാരിക്കണം.

## പ്രാണപ്രതിഷ്ഠാപനം.

ഭൂതശുദ്ധിം വിധായൈവം പ്രാണസ്ഥാപനമാചരേൽ

(ഇതി മന്ത്രതന്ത്രേ)

ഇപ്രകാരം ഭൂതശുദ്ധി ചെയ്തിട്ട് പ്രാണസ്ഥാപനമാചരിക്കണം.

പ്രാണപ്രതിഷ്ഠയാ പശ്ചാജ്ജീവം ദേഹേ നിയോജയേൽ
മുഖവൃത്തം സമുച്ചാര്യ ഹംസസ്തു വിപരീതകഃ.
ഉദ്ധരേൽ പരമേശാനി വിദ്യേയം ത്ര്യക്ഷരീ ഭവേൽ
പ്രാണപ്രതിഷ്ഠാമന്ത്രോയം സർവകർമ്മണി സാധയേൽ.

(ഇതി മന്ത്രതന്ത്രേ)

അനന്തരം പ്രാണപ്രതിഷ്ഠകൊണ്ട് ശരീരത്തിൽ ജീവനെ യോജിപ്പിക്കണം—മുഖവൃത്തത്തെ ഉച്ചരിച്ചിട്ടു വൈപരീത്യേന 'ഹംസഃ' എന്നുച്ചരിച്ചാൽ ത്ര്യക്ഷരീവിദ്യയായിട്ട് ഭവിക്കും. ഇതുതന്നെയാകുന്ന പ്രാണപ്രതിഷ്ഠാമന്ത്രം. ഇത് എല്ലാ

കൎമ്മത്തിങ്കലും സാധകമായിട്ട ഭവിക്കുന്നു. ആയതുകൊണ്ടു ഇതിനെ തന്നെ വ്യക്തമാക്കിപ്പറയുന്നു.

ഓം സോഹം മമ പ്രാണാ ഇഹ പ്രാണാ ഇഹ സ്ഥിതാഃ.
ഓം സോഹം മമ ജീവ ഇഹ ജീവ ഇഹ സ്ഥിതാഃ.
ഓം സോഹം മമ സൎവ്വേന്ദ്രിയാണി വാങ്മനശ്ചക്ഷുശ്ശ്രോത്രജിഹ്വാഘ്രാണാനി ഇഹാഗത്യ സുഖം ചിരം തിഷ്ഠന്തു സ്വാഹാ.
"പ്രാണായാമത്രയം കൃത്വാ മാതൃകാന്യാസമാചരേൽ"

മൂന്നു പ്രാവശ്യം പ്രാണായാമം ചെയ്തിട്ടു ലിപിവിന്യാസം ആചരിക്കണം.

മന്ത്രാ മൂകത്വമായാന്തി വിന്യാസേന വിനാ ലിപേഃ
സൎവ്വമന്ത്രപ്രസിദ്ധ്യൎത്ഥം തസ്മാദാദൌ ലിപിം ന്യസേൽ.

ലിപിവിന്യാസം ചെയ്തില്ലെങ്കിൽ മന്ത്രങ്ങൾ മൂകങ്ങളായിട്ടു ഭവിക്കും. ആയതിനാൽ എല്ലാമന്ത്രങ്ങളുടെയും ഫലപ്രാപ്തിക്കായിക്കൊണ്ടു ലിപിവിന്യാസം ചെയ്യണം.

### അന്തൎല്ലിപിവിന്യാസം.

മൂലാധാരസ്ഥാനമുത്ഥാപ്യ പ്രബുദ്ധാം ശക്തികുണ്ഡലീം
ജ്വലൽപ്പാവകസങ്കാശാം സൂക്ഷ്മാം തേജഃസ്വരൂപിണീം.
മൂലാധാരാച്ഛിരഃപദ്മം സ്പൃശന്തീം വിദ്യുദാകൃതിം
തയാ സ്പൃഷ്ടശിരഃപദ്മാദമൃതൌഘസ്വരൂപിണഃ.
നിൎഗ്ഗതാൻ മാതൃകാവൎണ്ണാൻ സുഷുമ്നാവൎത്മനാ തതഃ
സ്ഥാപയിത്വാ സ്ഥാനസ്ഥാനേഷു ധ്യാത്വാ താൻ പ്രവിന്യസേൽ
കണ്ഠേ വിശുദ്ധചക്രാഖ്യം പദ്മം ഷോഡശപത്രകം
ഊൎദ്ധ്വാസ്യം പ്രാഗ്ദലാത്തത്ര സംസ്ഥിതാഃ ഷോഡശസ്വരാഃ.
ഏവം സഞ്ചിന്ത്യ താരാദീൻ വിന്യസേന്നമോന്തകം
വൎണ്ണാൻ സ്വരാംശ്ച സൎവ്വത്ര വൎണ്ണസ്ഥാനേ പ്രവിന്യസേൽ
ഹൃദയേനാഹതം ചക്രം ധ്യാത്വാ ദ്വാദശപത്രകം
പൂൎവ്വപത്രാന്തദളേഷു പ്രാഗാൽ കാദീൻ പ്രവിന്യസേൽ.
മണിപൂരം തതശ്ചക്രം ചിന്തയേന്നാഭിമണ്ഡലേ
ദശപത്രം തത്ര ഡാദി വൎണ്ണാൻ പ്രാഗാദി ചിന്തയേൽ.
സ്വാധിഷ്ഠാനം ലിംഗമൂലേ ചക്രം ഷഡ്ദളമീദൃശം
ചിന്തയേദ്ബാദിലാന്തം സ്വം ഷഡ്വൎണ്ണാനപി പൂൎവ്വവൽ.
മൂലാധാരാഭിധം ചക്രം പദ്മാകൃതി ചതുൎദ്ദലം
വം ശം ഷം സം തത്ര ചിന്ത്യം പൂൎവ്വാശാദി ദലേഷു ച.
ആജ്ഞാഖ്യചക്രം ഭ്രൂമദ്ധ്യേ ദ്വിദലം കമലാകൃതി
ഹം ക്ഷം ധ്യായേദയം കൎമ്മാ ന്യസാകേവലേന്തു.

സ്വാത്മസംസ്ഥാനമയാകാശ്യഃ പൃഥക്ഷ്ണ സ്വരഭൂതിയു.

(ഇതി മേരുതന്ത്രേ)

കത്തി ആളിനിൽക്കുന്ന തീപോലെ പ്രകാശിച്ചും, മിന്നൽപോലെ തിളങ്ങി വിളങ്ങിയും, തേജോമയിയായും, അതിസൂക്ഷ്മയായുംകൂടിയതായും ഇരിക്കുന്ന പരമകുണ്ഡലി മൂലാധാരനാളം കേട്ടുന്നത് മൂലാധാരത്തിങ്കൽ നിന്നും ശിരഃകമലത്തിൽ വ്യാപിച്ചിരിക്കുന്നതായിട്ടും അതിനാൽ സ്പർശിക്കപ്പെട്ട ആയിരം ഇതളുകളോടു കൂടിയ ശിരഃകമലത്തിങ്കൽനിന്നും സുഷുമ്നാവഴിയൂടെ പുറപ്പെടുന്നതായും, ആയവ അക്ഷരമയങ്ങളായിരിക്കുന്ന മാതൃകാവർണ്ണങ്ങൾ തന്റെദേഹത്തെ അടി വ്യാപിച്ചിട്ട് സ്ഥിതിചെയ്യുന്നതായും ധ്യാനിച്ച് ഇനി പറയുവാൻപോകുന്നപ്രകാരം ന്യസിക്കുക.

കണ്ഠത്തിൽ വിശുദ്ധിചക്രം എന്ന പേരോടു കൂടിയതും, മേൽപ്പോട്ടു മുഖത്തോടു കൂടിയതും, പതിനാറു ഇതളുകൾ ഉള്ളതുമായ കമലത്തെ ധ്യാനിച്ച് അതിൽ കിഴക്കെ ഇതൾ തുടങ്ങി ഷോഡശ ഇതളുകളിലും ക്രമപ്രകാരം അകാരാദി ഷോഡശ സ്വരങ്ങൾ സ്ഥിതി ചെയ്യുന്നതായി ധ്യാനിച്ച് (പ്രണവാദി നമോന്തകളായി സബിന്ദുക്കളായിരിക്കുന്ന ഷോഡശ സ്വരങ്ങളെ) മനസ്സുകൊണ്ട് ക്രമത്തിൽ ഉച്ചരിക്കവേണ്ണം ന്യസിക്കുക.

ഓം അം നമഃ — ഓം ആം നമഃ — ഓം ഇം നമഃ — ഓം ഈം നമഃ
ഓം ഉം നമഃ — ഓം ഊം നമഃ — ഓം ഋം നമഃ — ഓം ൠം നമഃ
ഓം ഌം നമഃ — ഓം ൡം നമഃ — ഓം ഏം നമഃ — ഓം ഐം നമഃ
ഓം ഓം നമഃ — ഓം ഔം നമഃ — ഓം അം നമഃ — ഓം അഃ നമഃ.

ഇപ്രകാരം ഷോഡശ സ്വരങ്ങളേയും ഉച്ചരിച്ചു കിഴക്കുതുടങ്ങി ഷോഡശ ഇതളുകളിലും ന്യസിക്കുക.

ഇവിടെപറയുന്ന വർണ്ണങ്ങളെഎല്ലാം ന്യസിക്കേണ്ടുന്ന ക്രമം ഇതുതന്നെ ആകുന്നു.

ഹൃദയത്തിൽ അനാഹതചക്രം എന്ന പേരോടുകൂടിയ പന്ത്രണ്ടു ഇതളുകൾ ഉള്ള കമലം ധ്യാനിച്ച് അതിൽ മുമ്പിലത്തെപ്പോലെ കിഴക്കുതുടങ്ങി ദ്വാദശ ഇതളുകളിലും—

ഓം കം നമഃ ഓം ഖം നമഃ ഓം ഗം നമഃ ഓം ഘം നമഃ
ഓം ങം നമഃ ഓം ചം നമഃ ഓം ഛം നമഃ ഓം ജം നമഃ
ഓം ഝം നമഃ ഓം ഞം നമഃ ഓം ടം നമഃ ഓം ഠം നമഃ

എന്നീ പന്ത്രണ്ടുമന്ത്രങ്ങളെ ന്യസിക്കണം.

നാഭിപ്രദേശത്തിൽ മണിപൂരകചക്രം എന്നപേരോടു

കൂടിയ പത്തുഇതളുകളുള്ളകമലം ധ്യാനിച്ച് അതിൽ മേൽ പറഞ്ഞതുപോലെ കഴിക്കം ഇതൾക്കുറിയ മുറ ഇതളുകളിലും,

ഓം ഡം നമഃ ഓം ഢം നമഃ ഓം ണം നമഃ ഓം തം നമഃ ഓം ഥം നമഃ ഓം ദം നമഃ ഓം ധം നമഃ ഓം നം നമഃ ഓം പം നമഃ ഓം ഫം നമഃ—എന്നീ (൧൦) പത്തു മന്ത്രങ്ങളെ ന്യസിക്കണം.

ലിംഗത്തിൽ സ്വാധിഷ്ഠാനചക്രം എന്ന പേരോടുകൂടിയ ആറുഇതളുകൾ ഉള്ളകമലം ധ്യാനിച്ച് അതിൽ ഓം ബം നമഃ ഓം ഭം നമഃ ഓം മം നമഃ ഓം യം നമഃ ഓം രം നമഃ ഓം ലം നമഃ

എന്നീ ആറുമന്ത്രങ്ങളെ ന്യസിക്കണം.

ആധാരമാം മൂലാധാരചക്രം എന്ന പേരോടുകൂടിയ നാലുഇതളുകൾ ഉള്ള കമലം ധ്യാനിച്ച് അതിൽ ഓം വം നമഃ ഓം ശം നമഃ ഓം ഷം നമഃ ഓം സം നമഃ

എന്നീ നാലുമന്ത്രങ്ങളെ ന്യസിക്കണം.

ഭ്രൂമധ്യത്തിൽ ആജ്ഞാചക്രം എന്ന പേരോടുകൂടിയ രണ്ടു ഇതളുകൾ ഉള്ള കമലം ധ്യാനിച്ച് അതിൽ ഓം ഹം നമഃ ഓം ഓം ക്ഷം നമഃ

എന്നീ രണ്ടുമന്ത്രങ്ങളെയും ന്യസിക്കണം.

ഈ ന്യാസം കേവലം മനസ്സുകൊണ്ടുതന്നെ ചെയ്യേണ്ടതാണ്.

അഥവാ തന്റെ ദേഹത്തിൽ അണിവിരൽ കൊണ്ടും, പ്രതിമാദികളിൽ പുഷ്പംകൊണ്ടും ചെയ്യണം.

ഇതിനന്താദികം ഹേതുവായിട്ടു ഋഷ്യാദികൾ ഇല്ല. ധ്യാനം പരബ്രഹ്മമെന്നപോലെ

അഥ ബഹിർല്ലിപിവിന്യാസഃ.

ഋഷിർബ്രഹ്മാസമുദ്ദിഷ്ടോ ഗായത്രീഛന്ദ ഈരിതം
സരസ്വതീസമാഖ്യാതാ ദേവതാ ലേഖകോത്തമൈഃ
അക്ലീബഹ്രസ്വദീർഘാന്തഗതൈഃ ഷഡ്വർഗ്ഗകൈഃ ക്രമാൽ
ഷഡംഗാനി വിധേയാനി ജാതയുക്താനി ദേശികൈഃ

[ഇതി ശാരദായാം]

ബഹിർല്ലിപിവിന്യാസത്തിനു ഋഷി ബ്രഹ്മാവും, ഛന്ദസ്സു ഗായത്രിയും, ദേവത സരസ്വതിയും ആകുന്നു എന്നു ആചാര്യന്മാർ പറയുന്നു. അനുസ്വാരത്തോടു കൂടിയ അകാരാദി ഹ്രസ്വങ്ങൾ ആദിയും, സാനുസ്വാരമാകാരാദി ദീർഘങ്ങൾകൊണ്ടു ഒടുവിലും ചേർത്തു, കവർഗ്ഗാദി ആറുവർഗ്ഗങ്ങളെക്കൊണ്ടു ക്രമപ്രകാ

കിടം, ചിന്താമണിവിദ്യ എന്നിവകളെ ഗ്രഹിക്കുന്നവർ, വെള്ളപ്പനിനീരോടുകൂടിയവളായി, മുക്കണ്ണിയായും ഇരിക്കുന്ന മാതൃകാസരസ്വതിയെ ഞാൻ സേവിക്കുന്നു.

ഇനി ലിപികളെ ന്യസിക്കേണ്ടസ്ഥാനങ്ങളെ പറയുന്നു.

അഥലിപിന്യാസസ്ഥാനം.

ലലാട,മുഖവൃത്താ,ക്ഷി, ശ്രുതിയോ,നാസാ, സുഗണ്ഡയോഃ
ഓഷ്ഠദന്താ,ത്തമാംഗാസ്യേ, മൂർദ്ധ്നിവക്ത്രേ,ന്യസേന്ന്യസേൽ
ദോഃപാദ,സന്ധിഷു,സാഗ്രേഷു,കപാർശ്വയോർന്യസേൽ ധീഃ
തത്പാർശ്വപൃഷ്ഠതോന്നാഭൌ പാർശ്വയോഃപൃഷ്ഠതഃ
നാഭൌ, കുക്ഷൌ പാർശ്വയോർഹൃദംസകകുദേഷ്വരഃ
ന്യസ്യാമ ; പാണിയുഗ്മേൻ ശേഷിടകം ഭഗോന്യസേൽ
പൂർവ്വാദി,കരയോ,ഹൃത്,ജഠരേ,വക്ത്രേ

(ഇതിമന്ത്രതന്ത്രേ)

* ന്യസിക്കേണ്ടതെല്ലാം വർണ്ണങ്ങളെ ബിന്ദുവോടുകൂടിയും അവസാനം നമഃ ശബ്ദംചേർത്തും വേണ്ടതാണ്.

വർണ്ണങ്ങളോടുകൂടിസ്ഥാനങ്ങളെപ്പറയുന്നു

| | | | |
|---|---|---|---|
| അഃ നമഃ | നെററിയിൽ | ഌഃ നമഃ | വലത്തുകവിളം |
| ആഃ നമഃ | മുഖത്തിൽചുററും | ൡഃ നമഃ | ഇടത്തുകവിളം |
| ഇഃ നമഃ | വലത്തുകണ്ണിൽ | ഏഃ നമഃ | മേൽചുണ്ട് |
| ഈഃ നമഃ | ഇടത്തുകണ്ണിൽ | ഐഃ നമഃ | കീഴ്ചുണ്ട് |
| ഉഃ നമഃ | വലത്തുചെവിയിൽ | ഓഃ നമഃ | മേല്പൽനിര |
| ഊഃ നമഃ | ഇടത്തുചെവിയിൽ | ഔഃ നമഃ | കീഴ്പൽനിര |
| ഋഃ നമഃ | വലത്തുമൂക്കിൽ | അംഃ നമഃ | തലയിൽ |
| ൠഃ നമഃ | ഇടത്തുമൂക്കിൽ | അഃ നമഃ | മുഖം |

| | | | |
|---|---|---|---|
| കഃ നമഃ | വലത്തുതോൾ | ഡഃ നമഃ | ടി ഞെരിയാണി |
| ഖഃ നമഃ | കൈമുട്ട | ഢഃ നമഃ | ടി വിരൽമൂലം |
| ഗഃ നമഃ | ടി മണിബന്ധം | ണഃ നമഃ | ടി വിരൽപുറം |
| ഘഃ നമഃ | ടി അംഗുലീമൂലം | തഃ നമഃ | ഇടത്തുകാൽമൂലം |
| ങഃ നമഃ | ടി കൈവിരൽപ്പുറം | ഥഃ നമഃ | ടി മുട്ട് |
| ചഃ നമഃ | ഇടത്തുതോൾ | ദഃ നമഃ | ടി ഞെരിയാണി |
| ഛഃ നമഃ | ടി കൈമുട്ട് | ധഃ നമഃ | ടി വിരൽമൂലം |
| ജഃ നമഃ | ടി മണിബന്ധം | നഃ നമഃ | ടി വിരൽപുറം |
| ഝഃ നമഃ | ടി അംഗുലീമൂലം | പഃ നമഃ | വലത്തുപള്ള |
| ഞഃ നമഃ | ടി കൈവിരൽപുറം | ഫഃ നമഃ | ഇടത്തുപള്ള |
| ടഃ നമഃ | വലത്തുകാൽമൂലം | ബഃ നമഃ | പുറംമുതുക് |
| ഠഃ നമഃ | ടി ടി മുട്ട | ഭഃ നമഃ | നാഭി (വയറ്റിൽ) |

അഞ്ചുവിരലുംകൂട്ടിവയറ്റിലും,ഹൃദയത്തിലുംതോളുകളിലും
പിൻകഴുത്തിലും

ഹൃദയാദിഹസ്തം,ഹൃദയാദിപാദം,ഹൃദയാദികുക്ഷി,ഹൃദയാദിമുഖം എന്നിവകളിലെല്ലാം ഉള്ളംകൈകൊണ്ടും ന്യസിക്കണം.

ഇതുകൾക്രമപ്രകാരം മാതൃകാമുദ്രകൾഎന്നുപറയപ്പെടുന്നു. ഇവയെ അറിയാത്തവരൊ അതാതു ന്യാസംചെയ്യുന്നവരൊ ആയതു അവനു കേവലംനിഷ്പ്രയോജനമായിട്ടുതന്നെഭവിക്കും.

പ്രകാരാന്തരേണ മാതൃകാമുദ്രാഃ

അംഗുഷ്ഠാനാമികാഭ്യാന്തു ന്യാസസ്സ്യാത് ത്രസമ്മതഃ

ഇത്യാദി പഞ്ചരാത്രവചനംകൊണ്ട് കേവലംപെരുവിരലും അണിവിരലുംചേർത്ത് എല്ലാസ്ഥാനങ്ങളിലും ന്യസിക്കാമെന്നുകിട്ടുന്നു.

പുഷ്പൈരന്യമതാദീനാം മനസാവാന്യസേന്മുനിഃ

ഇത്യാദി മന്ത്രതന്ത്രപ്രകാശത്തിലെ വാക്യംകൊണ്ടു പുഷ്പംകൊണ്ടുപ്രതിമാദികളിലും, അണിവിരലും പെരുവിരലും ചേർത്തുതന്റെദേഹത്തിലും,ശിലാദാരം മുതലായതുകളിൽ മനസ്സുകൊണ്ടും ന്യസിക്കണമെന്നു സിദ്ധിക്കുന്നു.

മാതൃകാചാതുർവ്വിധ്യം

ചതുർദ്ധാമാതൃകാപ്രോക്താ കേവലാബിന്ദുസംയുതാ
സവിസർഗ്ഗാസോദയാച . . . . . . . .
വിദ്യാകരീകേവലാച സോദയാഭുക്തിദായിനീ.
സവിസർഗ്ഗാപുത്രദാത്രീ സബിന്ദുർവ്വിത്തദായിനീ.

മാതൃകാന്യാസം കേവലം, സബിന്ദു സവിസർഗ്ഗാ, സോദയാ എന്നിങ്ങനെ നാലുവിധമുണ്ട്. അതിൽ കേവലാന്യാസംചെയ്യുന്നവനായുള്ള ലിപികളെ തന്നെ ന്യസിക്കുന്നു.

അ. ആ. ഇ. ഈ—ഇത്യാദി കേവലവും
അം, ആം. ഇം. ഈം—ഇത്യാദി * സബിന്ദുവും
അഃ. ആഃ, ഇഃ. ഈഃ—ഇത്യാദി § സവിസർഗ്ഗവും
അംഃ. ആംഃ. ഇംഃ. ഈംഃ—ഇത്യാദി ‡ സോദയവും

---

* സബിന്ദു=അനുസ്വാരത്തോടുകൂടിയത്.
§ സവിസർഗ്ഗ=വിസർഗ്ഗത്തോടു കൂടിയത്.
‡ സോദയം=അനുസ്വാരവിസർഗ്ഗങ്ങളോടു കൂടിയത്.

ആകുന്നു.

ഇതുകളിൽ കേവലം-വിദ്യയേയും, സബിന്ദു-ധനത്തെയും, സവിസൎഗ്ഗം-പുത്രന്മാരെയും, സോഭയം-മുക്തിയേയും നല്കുന്നതാകുന്നു.

പ്രകാരാന്തരേണ മാതൃകാന്യാസക്രമഃ

മായാലക്ഷ്മീബീജ പൂൎവ്വാ വാഗ്ഭവാദ്യാപി വാ പുനഃ
ത്രിതാരാദ്യാ രമാദ്യാ വാ ന്യസ്യാഃ സാധകോത്തമൈഃ

സാധകശ്രേഷ്ഠന്മാരാൽ മേൽപറഞ്ഞ ലിപിന്യാസം മായാബീജാദിയായിട്ടോ ലക്ഷ്മീബീജാദിയായിട്ടോ, വാഗ്ഭവാദിയായിട്ടോ, ത്രിതാരാദിയായിട്ടോ, രമാദിയായിട്ടോ ന്യസിക്കപ്പെടേണ്ടതാണെന്ന്, എന്നു കലാവതാരത്തിൽ പറയുന്നു.

മായാബീജാദി ——— ഹ്രീം അം നമഃ
ലക്ഷ്മീബീജാദി ——— ശ്രീം അം നമഃ
വാഗ്ഭവാദി ——— ഐം അം നമഃ } ഇത്യാദി.
ത്രിതാരാദി ——— ഓം ഓം ഓം അം നമഃ
രമാദി ——— ശ്രീ അം നമഃ

തൽഫലം

വാഗ്ഭവാദ്യാ വാക്പ്രദാ സ്യാൽ ത്രിതാരാദ്യാ തു കാമദാ
ശ്രീബീജാദ്യാ മഹൈശ്വൎയ്യദായിനീ മാതൃകാ സ്മൃതാ
[ഇതി സിദ്ധാന്തസാരേ]

ആദിയിങ്കൽ ഐം, എന്ന ബീജാക്ഷരം ചേൎത്തു ന്യസിച്ചാൽ വാക്പടുത്വവും, ഓം ഓം ഓം, എന്നീ മൂന്നു പ്രണവങ്ങൾ ചേൎത്തു ന്യസിച്ചാൽ അഭീഷ്ടവും, ശ്രീം, എന്ന ബീജം ചേൎത്തു ന്യസിച്ചാൽ വലുതായ ഐശ്വൎയ്യവും ലഭിക്കുമെന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

സൃഷ്ട്യാദിമാതൃകാന്യാസക്രമാദിഃ

മാതൃകാത്രിതയം കുൎയ്യാൽ സൃഷ്ടിസംഹാരകസ്ഥിതിം
[ഇതി വീരചൂഡാമണൌ]

സൃഷ്ടി, സംഹാരം, സ്ഥിതി എന്നിങ്ങനെ ലിപിന്യാസം മൂന്നുവിധമുണ്ട്. ഇവ മൂന്നും ചെയ്യണമെന്നു വീരചൂഡാമണിയിൽ പറയുന്നു.

സൃഷ്ടിസ്സുസുതപുഷ്ട്യാദി സ്ഥിതേസ്സൽപാലനം ഭവേൽ
സംഹൃതേൎമ്മോക്ഷസംഹാരം തസ്മാത്ത്രിതയമാചരേൽ
[ഇതി കലാവതാരേ]

സൃഷ്ടിപ്രകാരമുള്ള ലിപിന്യാസത്തിങ്കൽനിന്നു പുത്രാ

പൂൎവ്വോക്താന്യേവമന്ത്രാസ്യുഃ ഷഡംഗം ധ്യാനമുച്യതെ
[ഇതിമേരുതന്ത്രെ]

സ്ഥിതിസംഹാരന്യാസങ്ങൾക്കു ഋഷി, ഛന്ദസ്സ്, ദേവത, ശക്തി, ബീജം, കീലകം, അംഗുലീവ്യാപകം, ഹൃദയാദിഷഡംഗം എന്നിവ എല്ലാം മുൻപറയപ്പെട്ടവതന്നെ. ധ്യാനത്തിന്നു വ്യത്യാസമുണ്ട്. അതു പറയപ്പെടുന്നു.

സംഹാരക്രമേണധ്യാനം.

അക്ഷസ്രജം ഹരിണപോതമുദഗ്രടങ്കം
വിദ്യാം കരൈരവിരതം ദധതീം ത്രിനേത്രാം
അൎദ്ധേന്ദുമൗലിമരുണാമരവിന്ദസംസ്ഥാം
വൎണ്ണേശ്വരീം പ്രണമത സ്തനഭാരനമ്രാം

കിരീടത്തിങ്കൽ ചന്ദ്രകലയുള്ളവളും മൂന്നു കണ്ണുകളുള്ളവളും കൈകളിൽ ജപമാല, മാൻകുട്ടി, വലിയ ഉളി, ചിന്താമണിവിദ്യ എന്നിവകളെ ധരിക്കുന്നവളും മുലയുടെ ഭാരം കൊണ്ടു താഴ്ന്നവളും, താമരയിൽ ഇരിക്കുന്നവളും, ചുകന്ന നിറമുള്ളവളും ആയ സരസ്വതീദേവിയെ നമസ്കരിക്കുന്നു.

സ്ഥിതിക്രമധ്യാനം.

സിന്ദൂരകാന്തിമമിതാഭരണാം ത്രിനേത്രാം
വിദ്യാക്ഷസൂത്രമൃഗപോതവരാൻ ദധാനാം

സിന്ദൂരത്തിന്റെ ശോഭപോലെ ഉള്ള ശോഭയോടുകൂടിയവളായി, അനേകം ആഭരണങ്ങളുള്ളവളായി, മുക്കണ്ണിയായി, കൈകളിൽ, ചിന്താമണി, ജപമാല, മാൻകുട്ടി, വരമുദ്ര എന്നിവകളെ ധരിക്കുന്നവളായിരിക്കുന്ന സരസ്വതിദേവിയെ ധ്യാനിക്കുന്നു.

ന്യാസാനാം പൌൎവ്വാപൎയ്യം.

ന്യാസാഃ കാൎയ്യാസ്ത്രയഃ പൂൎവ്വേ സ്ഥിതിസംഹാരസൃഷ്ടയഃ
സംഹാരസൃഷ്ടിസ്ഥിതയോ ഗൃഹസ്ഥസ്യ ന്യസേൽക്രമാൽ
വാനപ്രസ്ഥാശ്രമയതെഃ സൃഷ്ടിസ്ഥിതിലയക്രമാൽ

ബ്രഹ്മചാരികൾ ആദ്യം സ്ഥിതിക്രമേണയും പിന്നീടു സംഹാരക്രമേണയും അനന്തരം സൃഷ്ടിക്രമേണയും ഇവിന്യാസം ചെയ്യേണ്ടതാകുന്നു എന്നും,

ഗൃഹസ്ഥൻ ആദ്യം സംഹാരക്രമേണയും പിന്നീടു സൃഷ്ടിക്രമേണയും അവസാനം സ്ഥിതിക്രമേണയും ന്യസിക്കേണമെന്നും,

ഭോഗഹാരങ്ങളായിരിക്കുന്ന അലങ്കാരങ്ങളും, മുഖമൊന്നുക്കു മൂന്നു കണ്ണുകളും, ആകെ പത്തുകൈകളും, അവകളിൽ [illegible], ചക്രം, പാശം, ബാൺ, പുസ്തകം, ജപമാല, പരശു, വെള്ളത്തലയോട്, ഓടം എന്നിവകളെ വഹിക്കുന്നവളും, മുലകളുടെ ഭാരംകൊണ്ടു കുനിഞ്ഞിരിക്കുന്നവളും, പതിനാറുകലകളെക്കൊണ്ടു പൂർണ്ണനായിരിക്കുന്ന ചന്ദ്രനെപ്പോലെ വിശദപ്രഭയായിരിക്കുന്ന സരസ്വതീദേവിയെ ഞാൻ നമസ്കരിക്കുന്നു.

കലാന്യാസഃ.

ധ്യായേദേവം താരപൂർവ്വാത്മതാമകാരാദ്യാഞ്ചമാതൃകാം
ബിന്ദുയുക്താംഭ്യന്തകലാന്യാമാല്യാംന്നൗസാനാന്വിതാം
പൂർവ്വാംഗുളേമാത്രാണാംന്യാസസ്ഥാനേഷുവിന്യസേൽ
നിവൃത്തിശ്ചപ്രതിഷ്ഠാചവിദ്യാശാന്തിസ്തഥേന്ധികാ
ദീപികാരേചികാചാപിമോചികാചപരാഭിധാ
സൂക്ഷ്മാസൂക്ഷ്മാമൃതാജ്ഞാനാമൃതാചാപ്യായനീതഥാ ।
വ്യാപിനീവ്യോമരൂപാചാനന്താസൃഷ്ടിസ്സമൃദ്ധികാ
സ്മൃതിർമ്മേധാതഥാകാന്തിർല്ലക്ഷ്മിർദ്യുതിഃസ്ഥിരാസ്ഥിതിഃ ।
സിദ്ധിർജ്ജരാപാലിനീചശാന്തിരീശ്വരികാരതി ।
കാമികാവരദാചാന്യാഹ്ളാദിനീപ്രീതിസംജ്ഞകാ
ദീർഘാതീക്ഷ്ണാരൌദ്രീഭയാ-
നിദ്രാചതന്ദ്രികാ
ക്ഷുധാസ്യാൽക്രോധിനീപശ്ചാൽ
ക്രിയോൽക്കാരീചമൃത്യുകാ
പീതാശ്വേതാരുണാപശ്ചാ—
സിതാനന്തയാന്വിതാ
ഇത്ഥംകലാമാതൃകൈവംസ്ഥാനേ-
കാരാദികന്യസേൽ

ഇപ്രകാരം ദേവിയെ ധ്യാനിച്ചിട്ടു ആദ്യം 'ഓം'കാരവും പിന്നെ 'അ', കാരാദിവർണ്ണങ്ങളെ അനുസ്വാരത്തോടുകൂടിയും അനന്തരം അതാതുകലകളുടെ പേർ ചതുർത്ഥ്യന്തമായിട്ടും ഒടുവിൽ 'നമഃ, ശബ്ദവും ചേർത്തു മേൽ സൃഷ്ടിക്രമലിപിന്യാസത്തിൽ പറയപ്പെട്ട ലലാടാദി സ്ഥാനങ്ങളിൽ ന്യസിക്കുക.

അതായത്—"ഓം അം നിവൃത്ത്യൈനമഃ,— ഓം ആം പ്രതിഷ്ഠായൈനമഃ,— ഓം ഇം വിദ്യായൈനമഃ ഇത്യാദി.

* കലാനാമുല്പത്തിഃ.

ത്രിനാദാത്മനോജാതാഃ സ്വാത്മജാസ്സ്വസദാശിവാൽ
അക്ഷമാലാം പുസ്തകം ച പാശഞ്ചാപി കപാലകം
ഹസ്തൈർദ്ദധത്യഃ ശുഭ്രാഭാഃ ശുഭ്രാഭരണഭൂഷിതാഃ
അകാരാദ് ബ്രഹ്മണോജാതാഃ കചവർഗ്ഗകലാശ്ശു
പീതാഭാസ്സ്യുശ്ച പങ്കജമഭയഞ്ച കമണ്ഡലും
ഹസ്തൈർദ്ദധത്യഃ ശ്യാമാഭാഃ പീതഗന്ധാനുലേപനാഃ
ഉകാരാദ്വിഷ്ണുതോജാതാസ്തടവർഗ്ഗകലാശ്ശു
ശ്യാമാഭാ അഭയം ശംഖം ചക്രഞ്ച വരമുദ്രികാം
മകാരാദ്രുദ്രതോജാതാഃ പഫവർഗ്ഗകലാസ്തഥാ
ശരച്ചന്ദ്രനിഭാ ഹസ്തൈരഭയം ശൂലമേവ ച
കപാലഞ്ച വരാമുദ്രാം ദധത്യ ഇതിസാധകൈഃ
ശകാരാദികപഞ്ചാനാമീശ്വരാദ്ബിന്ദുതോഭവൻ
അഭയം ഹരിണം ടങ്കം വരഞ്ചകരപല്ലവൈഃ
ധൂമ്രാഭവർണ്ണാ ധ്യേയാസ്സ്യുരേതാ നകലാത്മകാഃ

ശിവൻ നിർഗ്ഗുണനായിട്ടും, സഗുണനായിട്ടുമുണ്ട്; നിർഗ്ഗുണൻ പ്രകൃതിയിങ്കൽനിന്ന് അന്യനും, സഗുണൻ സകലനുമാകുന്നു. നാദസ്വരൂപനായിരിക്കുന്ന ആ സദാശിവങ്കൽ നിന്നു വെളുത്ത നിറത്തോടും, വെളുത്ത ആഭരണങ്ങളെക്കൊണ്ടലങ്കരിക്കപ്പെട്ടതുകളും, നാലുകൈകളോടും, അവകളിൽ ജപമാല, പുസ്തകം, കയറ്, തലയോട് എന്നിവകളെ ധരിച്ചും സ്വരങ്ങളായിരിക്കുന്ന പതിനാറു കലകളും—

'അ'കാരസ്വരൂപനായിരിക്കുന്ന ബ്രഹ്മാവിങ്കൽനിന്നു മഞ്ഞൾപ്പൊടിനിറത്തോടും മഞ്ഞനിറമുള്ള ചന്ദനം മുതലായതു പൂശിയും നാലുകൈകളും, അവകളിൽ ജപമാല, താമര, അഭയമുദ്ര, ജലപാത്രം എന്നിവകളെ ധരിച്ചും 'ക'വർഗ്ഗ 'ച' വർഗ്ഗ സംബന്ധികളായിരിക്കുന്ന പത്തുകലകളും—

'ഉ'കാരസ്വരൂപനായിരിക്കുന്ന വിഷ്ണുവിങ്കൽനിന്നും കറുത്തനിറത്തോടുകൂടിയും, കൈകളിൽ അഭയമുദ്ര, ശംഖ്, ചക്രം, വരമുദ്ര എന്നിവകളെ ധരിച്ചും 'ട'വർഗ്ഗ, 'ത'വർഗ്ഗസംബന്ധികളായിരിക്കുന്ന പത്തുകലകളും—

'മ'കാരസ്വരൂപനായിരിക്കുന്ന രുദ്രങ്കൽനിന്നും ശരൽക്കാലത്തിലെ ചന്ദ്രനെപ്പോലെ പ്രകാശിച്ചുംകൊണ്ടിരിക്കുന്നതുകളും, കൈകളിൽ അഭയമുദ്ര, ശൂലം, തലയോട്, വരമുദ്ര

* ഇനിയും പല കലകൾ ഉണ്ട് അവ രണ്ടാംഭാഗത്തിൽ

വലത്തുകൈ തള്ളവിരലൊഴിച്ചു മറ്റുനാലുവിരലും ശിരസ്സിൽ ചേൎത്തുപിടിച്ചാൽ ഋഷിമുദ്ര — മുഖത്തിൽ ചേൎത്തുപിടിച്ചാൽ ഛന്ദോമുദ്ര — ഹൃദയത്തിൽചേൎത്തുപിടിച്ചാൽ ദേവതാമുദ്ര — ഗുഹ്യത്തിൽചേൎത്തുപിടിച്ചാൽബീജമുദ്ര — കാലുകളിൽ ചേൎത്തുപിടിച്ചാൽ ശക്തിമുദ്ര — രണ്ടുകൈകൊണ്ടും പ്രത്യേകം ദേഹമാസകലം വ്യാപകംചെയ്യുന്നതു് കീലകമുദ്ര.

ഇപ്രകാരം അതാതുമുദ്രകൊണ്ടു് അതാതു സ്ഥാനങ്ങളിൽ അതാതിനെ ന്യസിക്കുക.

അംഗമുദ്രാഃ.

ഹൃദയമദ്ധ്യമാനാമാതർജ്ജനീഭിർന്ന്യസേൽബുധഃ
മദ്ധ്യമാതർജ്ജനീഭ്യാഞ്ച ശിരസിന്ന്യാസമാചരേൽ
അംഗുഷ്ഠേനശിഖായാഞ്ചൈവശിഖി കവചഞ്ചന്യസേൽ
നേത്രത്രയന്തിസൃഭിശ്ചാസ്ത്രമസ്ത്രംകരദ്വയാഗ്രതഃ
മദ്ധ്യമതർജ്ജനീഭ്യാംസ്യാ ദംഗമുദ്രാഃസ്മൃതാഇമാഃ

നടുവിരലും അണിവിരലും ചൂണ്ടാണിവിരലുംകൂട്ടി ഹൃദയത്തിൽചേൎത്തുപിടിക്കുന്നതു് ഹൃദയമുദ്ര — നടുവിരലും ചൂണ്ടാണിവിരലുംകൂട്ടി ശിരസ്സിൽചേൎത്തുപിടിക്കുന്നതു് ശിരോമുദ്ര — പെരുവിരലൊഴിച്ചു മറ്റുനാലുവിരലും ചുരുട്ടി തലകീഴായി കുടുമിക്കെട്ടിൽ ചേൎത്തുപിടിക്കുന്നതു്* ശിഖാമുദ്ര — എല്ലാവിരലും വിടൎത്തി തോളിനൊപ്പംപിടിച്ചുകാണിക്കുന്നതു് കവചമുദ്ര — അണിവിരലിന്റെയും ചൂണ്ടാണിവിരലിന്റെയും അറ്റംകൂട്ടി അതിന്നുകളിൽ നടുവിരലറ്റംചേൎത്തു രണ്ടുകണ്ണുകളുടെയും നടുവിൽവെച്ചുകാണിക്കുന്നതു് നേത്രമുദ്ര — കൈപ്പടംരണ്ടുംകൂട്ടി ചൂണ്ടാണിവിരലിന്റെ അറ്റത്തിൽ നടുവിരലറ്റം ചേൎത്തുമേല്പോട്ടുമേല്പോട്ടായി മൂന്നുപ്രാവശ്യം തിരിപ്പിച്ചുകാണിക്കുന്നതു് അസ്ത്രമുദ്ര.

ഷഡംഗാർത്ഥഃ.

ഹൃദയായേതിശബ്ദേന ഹൃൽസ്ഥാദേവസ്യവിഗ്രഹഃ
ഉച്യതേ നമഇത്യസ്യ ജ്ഞാനാത്മകമിഷ്യതാം പരം
ശിരശ്ശബ്ദേന ദേവസ്യ ഉൽകൃഷ്ടത്വാഭിധായകഃ
സ്വാഹേതി വിഷയാഃ സർവ്വേ ദേവതായാംസമർപ്പിതാഃ
ശിഖായൈയുതൽസ്വരൂപത്വം വഷഡാപിതദുച്യതേ
ദേവതായാവ്യാപകത്വം കവചായേതിധീയതേ
നേത്രശബ്ദേന ദേവസ്യ നിത്യജ്ഞാനപ്രകാശ്യതാ
വൌഷഡിതി തദേവോക്താ മന്ത്രശബ്ദേനവാരണം

---

* മുൻകുടുമിയുള്ളവർ ശിരസ്സിന്റെപിൻവശം ന്യസിക്കുക

അനിഷ്ടസ്യ ഫട്ശബ്ദേന ദാഹകം തേജ ഉച്യതേ
ജ്ഞാത്വൈവം ഷഡംഗാർത്ഥമംഗന്യാസം കരോതി യഃ
കരോത്യസ്യ സർവ്വാർത്ഥം പൂജ്യതേ ദൈവതൈരപി

[ഇതി ബൃഹന്മത്സ്യസൂക്തേ]

ഹൃദയായ നമഃ=പൂർണ്ണമായി ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ഇഷ്ടദേവനായിക്കൊണ്ടു നമസ്കാരം (ദേവവിഷയകം സ്വാപകർഷബോധാനുകൂലജ്ഞാനാനുകൂലവ്യാപാരം)
ശിരസേ സ്വാഹാ=ഇഷ്ടദേവന്റെ ഉൽകൃഷ്ടത്തിനായിക്കൊണ്ട് എന്റെ അഖിലവിഷയങ്ങളും ഞാൻ ദേവനിൽ സമർപ്പിക്കുന്നു.
ശിഖായൈ വഷട്=ദേവന്റെ ഉൽകൃഷ്ടത്തിനായിക്കൊണ്ട് എന്റെ ദേഹം ദേവനിൽ സമർപ്പിക്കുന്നു.
കവചായ ഹും=ദേവന്റെ വ്യാപകമായിരിക്കുന്ന തേജസ്സിനായിക്കൊണ്ടു പ്രകാശം ഭവിക്കട്ടെ.
നേത്രത്രയായ വൗഷട്=ദേവന്റെ നിത്യജ്ഞാനത്തിനായിക്കൊണ്ടു പ്രകാശം ഭവിക്കട്ടെ.
അസ്ത്രായ ഫട്=അനിഷ്ടങ്ങളെ നിവാരണം ചെയ്യുന്നതായ ദേവന്റെ അസ്ത്രത്തിനായിക്കൊണ്ടു ദാഹകമായിരിക്കുന്ന തേജസ്സ് ഭവിക്കട്ടെ.

ഈ പ്രകാരം അംഗമന്ത്രങ്ങളുടെ അർത്ഥമറിഞ്ഞു യാതൊരുത്തൻ ന്യാസം ചെയ്യുന്നുവോ, സകലസിദ്ധികളും തന്നെ അവന്റെ കയ്യിൽ വന്നുചേരും. ദേവന്മാരാൽപോലും പൂജിക്കപ്പെടുന്നവനായിട്ടും തീരും.

ഹൃദാദിഷു ഷഡംഗേഷു ജാതിഷട്കേന വിന്യസേൽ
നമഃ, സ്വാഹാ, വഷട്, ഹും, വൗഷട്, ഫഡേതാശ്ച ജാതയഃ

[ഇതി യാമളേ]

ഹൃദയാദി ആറു അംഗങ്ങളിൽ ആറു ജാതികളെക്കൊണ്ടു ന്യസിക്കണം—നമഃ, സ്വാഹാ, വഷട്, ഹും, വൗഷട്, ഫട്-ഈ പ്രകാരം ജാതികൾ ആറ് എന്നു യാമളതന്ത്രത്തിൽ പറയുന്നു.

ഷഡംഗമന്ത്രാഃ.

ഹൃദയാദിഷു വിന്യാസേ ഷഡംഗമന്ത്രാഃ സ്മൃതാഃ സുധീഃ
ഹൃദയായ നമഃ പൂർവ്വം ശിരസേ വഹ്നിവല്ലഭാം.
ശിഖായൈ വഷഡിത്യുക്താ കവചായ ഹുമീരിതം
നേത്രത്രയായ വൗഷഡ് സ്യാദസ്ത്രായ ഫഡിതി ക്രമാൽ

[ഇതി ശാരദായാം]

ഹൃദയായനമഃ—ശിരസേസ്വാഹാ, ശിഖായൈവ ഷട്—കവചായഹും—നേത്രത്രയായവൌഷട്,—അസ്ത്രായ ഫട്—എന്നിങ്ങനെ ആറു ഷഡംഗമന്ത്രങ്ങൾ. വിശേഷമായിരിക്കുന്നൊപൻ ഇവയെ ഹൃദയാദിസ്ഥാനങ്ങളിൽ ന്യസിക്കണമെന്നു ശാരദാതിലകത്തിൽ പറയുന്നു.

ആഗമോക്തേനമാർഗ്ഗേണന്യാസാൻനിത്യംകരോതിയഃ
ദേവതാഭാവമാപ്നോതിമന്ത്രസിദ്ധിഃപ്രജായതേ
യോന്യാസകവചച്ഛന്നോമന്ത്രംജപതിതംപ്രിയേ
ദൃഷ്ട്വാവിഘ്നാഃപലായന്തേസിംഹംദൃഷ്ട്വായഥാഗജാഃ
അകൃത്വാന്യാസജാലംയോമൂഢാത്മാകുരുതേജപം
വിഘ്നൈസ്സബാധ്യതേനൂനംവ്യാഘ്രൈർമൃഗശിശുർയഥാ
ന്യാസാനാംപ്രചുരത്വേനഫലാനാമപിഭൂരിതാ
ഉക്തന്യാസാന്നഹിത്യാജ്യാസ്ത്വധികംകർത്തുമിച്ഛതേൽ
അംഗൈർവിഹീനാന്യാസാനാമംഗംതേനൈവകല്പയേൽ
(ഇതിമേരുതന്ത്രേ)

യാവനൊരുത്തൻ ശാസ്ത്രാദികളിൽ പറയപ്പെട്ടപ്രകാരം ന്യാസംചെയ്യുന്നുവോ അവൻ തന്റെ ഇഷ്ടദേവതാസ്വരൂപത്തെ പ്രാപിക്കുന്നു. പൊട്ടന്നനവേ അവന്ന് മന്ത്രസിദ്ധിയുമുണ്ടാകുന്നു. ആവനൊരുത്തൻ ന്യാസമാകുന്നചട്ടകൊണ്ടു ദേഹത്തെ മറച്ചിട്ട് മന്ത്രംജപിക്കുന്നുവോ വിഘ്നങ്ങൾ അവനെ കണ്ട്, സിംഹത്തെക്കണ്ട ആനകളെപ്പോലെ പേടിച്ചു ദൂരെ മണ്ടുന്നു. യാതൊരു മൂഢാത്മാവു ന്യാസങ്ങളെ ചെയ്യാതെ മന്ത്രംജപിക്കുന്നുവോ അവൻ വിഘ്നങ്ങളാൽ, മാൻകുട്ടി പുലികളാൽ എന്നപോലെ നിശ്ചയമായിട്ടും ഉപദ്രവിക്കപ്പെടുന്നു. ന്യാസങ്ങൾ അധികംചെയ്യുന്നതിൽ അധികഫലം. പറഞ്ഞിട്ടുള്ളന്യാസം ഉപേക്ഷിക്കരുത്. അധികം ആചരിക്കുന്നത് ഇഷ്ടംപോലെയുമാകാം— ഏതെങ്കിലുംമന്ത്രത്തിന്ന അംഗങ്ങൾ പറയപ്പെട്ടിട്ടില്ലെങ്കിൽ ആമന്ത്രാക്ഷരംകൊണ്ടുതന്നെ അംഗങ്ങൾ കല്പിക്കയുംവേണം. [മേരുതന്ത്രം]

പീഠന്യാസഃ.

തതസ്തുയോഗപീഠസ്യസമ്യങ്ന്യാസമാചരേത്
ആധാരശക്തിംപ്രകൃതിംതഥാകൂർമ്മമനന്തകം
വരാഹപൃഥിവീക്ഷീരസിന്ധുംദ്വീപംചരത്നജം
മണിമണ്ഡപംകല്പപാദപംമണിവേദികാം
രത്നപീഠംതഥൈതാനിമന്ത്രീഹൃദ്യേവവിന്യസേൽ
(ഇതിയാമളേ)

ഇപ്രകാരം മാനസപൂജ കഴിച്ചതിന്റെശേഷം ഇഷ്ടദേവതാ സ്വരൂപനായി ഭവിച്ചിട്ടു ദേവതയുടെ മൂലമന്ത്രം നൂറെട്ടു ജപിച്ചു നിഖിലസമ്പൽപ്രാപ്തിക്കായിക്കൊണ്ടു ആ ജപംദേ വതയ്ക്കായിസമർപ്പിക്കണം.

കലശസ്ഥാപനവിധിഃ.

അസ്ത്രേണ ഭൂമിംസംശോധ്യ സാമാന്യാർഘ്യോദകേനച
സചതുരസ്രബിന്ദുഷട്കോണവൃത്തചതുരസ്രമണ്ഡലം
സംലിഖ്യമൂലമന്ത്രേണദേവതാനാമകീർത്തയേൽ
പൂജയേൽകലശാധാര മണ്ഡലായനമോ നമഃ
ആധാരംസ്ഥാപയേത്തത്രക്ഷാളിതംഫഡിതിമന്ത്രതഃ
യജേദ്ദശകലാഭിസ്തു വ്യാപ്തംവഹ്നിമണ്ഡലം
പ്രക്ഷാള്യകലശംതത്ര സ്ഥാപയേദ്ദേവതാധിയാ
സൂര്യബിംബമാവാഹ്യതത്രകലാദ്വാദശസംയുതം
ക്ഷീരാദ്യനപാനസാകംഭോ മൂലമന്ത്രേണപൂരയേൽ
ചന്ദ്രബിംബംയജേത്തത്രകലാഷോഡശസംയുതം
താരകാദ്യൈസ്ത്രിമന്ത്രൈർബിംബത്രിതയമുച്ചരേൽ
തിഥിമന്ത്രസമായുക്തംഹേതിപഞ്ചമൂലകൈഃ
മന്ത്രൈഃസംരക്ഷ്യാവകുണ്ഠ്യസംവീക്ഷ്യാമൃതീഭവേൽ
പൂജയേദ്ഗന്ധപുഷ്പാദ്യൈർദ്ദേവതാബുദ്ധിതോ
മന്ത്രനാമാനന്തരേവച കലശാബ്ജാദിമന്ത്രകൈഃ

ഓം അസ്ത്രായഫട്-എന്നുചൊല്ലി സാമാന്യാർഘ്യജലം കൊണ്ടു ഭൂമിയെ പ്രോക്ഷിച്ചിട്ടു ഗന്ധപുഷ്പംകൊണ്ടു ഷട്കോ ണംവരച്ചു അതിൽപുറമേ വൃത്തംവീശി അതിന്റെപുറമേ ച തുരശ്രമെഴുതി മൂലമന്ത്രംജപിച്ചു * ഇഷ്ടദേവതാകലശാധാ രമണ്ഡലായനമഃ-എന്നു മണ്ഡലംപൂജിച്ചു ഫട്,-എന്നുച്ച രിച്ചു കലശാധാരംകഴുകി മൂലമന്ത്രംജപിച്ചു * ഇഷ്ടദേവതാക ലശാധാരം സ്ഥാപയാമിനമഃ-എന്നു ആധാരംസ്ഥാപിച്ചു. മം വഹ്നിമണ്ഡലായ ദശകലാത്മനേനമഃ- എന്നു ആധാരം പൂജിച്ചു ഫട്, എന്നുച്ചരിച്ചു കലശംകഴുകി പുഷ്പമാല്യാദി കൊണ്ടു മൂലമന്ത്രംചൊല്ലി * ഇഷ്ടദേവതാകലശം സ്ഥാപയാ

---

* അഹിംസാപരമംപുഷ്പം പുഷ്പമിന്ദ്രിയനിഗ്രഹം
ദയാപുഷ്പംധർമ്മപുഷ്പം ജ്ഞാനപുഷ്പംതപോമയം
ഇത്യഷ്ടകുസുമൈഃപുഷ്പൈഃപൂജയേൽപരദേവതാം
[ഇതി മാനസോപചാരപൂജാ.]

* അതാതുദേവതയുടെ പേർചേർത്തുചൊല്ലുക.

ത്മനേനമഃ, എന്നുകലശംസ്ഥാപിച്ച് ഓം സൂൎയ്യമണ്ഡലായദ്വാ
ദശകലാത്മനേനമഃ, എന്നുപൂജിച്ച് മൂലമന്ത്രം ചൊല്ലി ശുദ്ധ
ജലംകൊണ്ടു കലശംനിറച്ച് ഓം ഉം സോമമണ്ഡലായഷോ
ഡശകലാത്മനേനമഃ, എന്നുജലംപൂജിച്ച് —

ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നൎമ്മദേ സിന്ധുകാവേരി ജലേസ്മിൻ സന്നിധിം കുരു

എന്നുചൊല്ലി അങ്കുശമുദ്രകൊണ്ടു സൂൎയ്യമണ്ഡലത്തിൽ
നിന്നും തീൎത്ഥങ്ങളെ ആവാഹിച്ച് വഷട്, എന്നുരക്ഷിച്ച് ഹും, എ
ന്നു അവകുണ്ഠനംചെയ്തു മൂലമന്ത്രം ചൊല്ലി ധേനുമുദ്ര
കൊണ്ടുതന്നെ അമൃതീകരിച്ച് പിന്നെയും മൂലമന്ത്രമുച്ചരിച്ച് * ഇ
ഷ്ടദേവതാകലശാമൃതായനമഃ - എന്നുഗന്ധപുഷ്പാദികളെക്കൊ
ണ്ടുപൂജിച്ച് മത്സ്യമുദ്രകൊണ്ടു അടച്ചുപിടിച്ച് ഓം കലശസ്യമു
ഖേത്യാദി, ജപിക്കുക.

മന്ത്രം.

ഓം കലശസ്യമുഖേ വിഷ്ണുഃ കണ്ഠേ രുദ്രസ്സമാശ്രിതഃ
മൂലേ തസ്യ സ്ഥിതോ ബ്രഹ്മാ മദ്ധ്യേ മാതൃഗണാഃ സ്മൃതാഃ
കുക്ഷൌ തു സാഗരാഃ സൎവ്വേ സപ്തദ്വീപാ വസുന്ധരാ
ഋഗ്വേദോഥ യജുൎവ്വേദഃ സാമവേദോഹ്യഥൎവ്വണഃ
അംഗൈശ്ച സഹിതാഃ സൎവ്വേ കലശാംബുസമാശ്രിതാഃ

കലശമുഖത്തിൽ വിഷ്ണുവും, കണ്ഠത്തിൽ രുദ്രനും, മൂല
ത്തിൽ ബ്രഹ്മാവും, മദ്ധ്യേ ഉമാ, കാൎത്ത്യായനി, ഗൌരി ഇത്യാദി
മാതൃക്കളും, ഉദരത്തിൽ എഴു സമുദ്രങ്ങളും, എഴുദ്വീപുകളോടുകൂ
ടിയ ഭൂമിദേവിയും, ജലത്തിൽ ജ്യോതിഷം, വ്യാകരണം, ശി
ക്ഷാ, കല്പം ഇത്യാദി അംഗങ്ങളോടുകൂടിയ ഋക്, യജുസ്സ്,
സാമം, അഥൎവ്വണം മുതലായവേദങ്ങളും സ്ഥിതിചെയ്യുന്നു.

ഇത്യനേന മൂലമന്ത്രേണ മന്ത്രയേദഷ്ടധാ ഘടം
കുംഭമുദ്രാം പ്രദൎശ്യാഥ ഭാവയേദ്ദേവതാത്മകം

ഇപ്രകാരം മേൽപ്പറഞ്ഞ ശ്ലോകമന്ത്രങ്ങളെ ജപിച്ച പി
ന്നീടു ഇഷ്ടദേവതയുടെ മൂലമന്ത്രം എട്ടുരുജപിക്കണം. [അ
നന്തരം †കലശമുദ്ര പിടിച്ചുകാണിച്ചു കലശംദേവതാസ്വ
രൂപമായിട്ടു വിചാരിക്കണം എന്നുസിദ്ധാന്തസാരംപറയുന്നു

ശംഖസ്ഥാപനവിധിഃ.

വൃത്തന്ത്വാവേഷ്ടിതംസമ്യക് ത്രികോണംചന്ദനാംഭസാ
തദ്ബഹിശ്ചതുരസ്രംച വിദദ്ധ്യാദഗ്രതോ ഗുരോ
സ്വപൂജ്യശംഖനിധൎത്ഥേ പാൎശ്വമണ്ഡലാധാരമേണ ബാ

തദ്വഹ്നൗ തജ്ജാതീപ്രഭൃതിഭിരഥയാഗയോനൗ ത്രിധാ യാ
ഗന്ധപുഷ്പാദിഭിസ്തത്രപൂജയേദിഷ്ടദേവതാം
ഷഡംഗാനി ച സംപൂജ്യമന്ത്രായതന്മൂലമന്ത്രതഃ
അഷ്ടകൃത്വസ്തതശ്ചാർഘ്യം ചരൗ ദദ്യാദ്ധേനുമുദ്രയാ
അസ്ത്രമന്ത്രേണ സംരക്ഷ്യ കവചേനാവകുണ്ഠയേൽ
ഗരുഡമുദ്രാം ച ബോധയേൽതത്സമുദ്രയാ

അനന്തരം കലശത്തിന്റെ വലത്തും തന്റെ ഇടത്തുമായി "അസ്ത്രായഫട്", എന്നുചൊല്ലി സാമാന്യാർഘ്യജലംകൊണ്ടു ഭൂമിയെ പ്രോക്ഷിച്ചിട്ടു മത്സ്യമുദ്രപിടിച്ചു ജലഗന്ധംചേർത്ത് ത്രികോണവും, അതിന്റെ പുറമെ വൃത്തവും, അതിനു പുറമെ ചതുരശ്രവുംവരച്ച് * "ഓം ഇഷ്ടദേവതാശംഖാധാരമണ്ഡലായനമഃ" എന്നു ഗന്ധപുഷ്പങ്ങളെക്കൊണ്ടു മണ്ഡലംപൂജിച്ചു ചതുരശ്രത്തിന്റെ അഗ്നികോണിൽ "ഓം ഹൃദയായനമഃ" എന്നും നിരൃതികോണിൽ "ശിരസേസ്വാഹാ" എന്നും വായുകോണിൽ "ശിഖായൈവഷട്" എന്നും ഈശകോണിൽ "കവചായഹും" എന്നും അതിന്റെ പുറമെ കിഴക്ക് "നേത്രത്രയായവൌഷട്" എന്നും അഷ്ടദിക്കുകളിൽ "അസ്ത്രായഫട്" എന്നും പൂജിച്ച് "ഫട്" എന്നുച്ചരിച്ച് ശംഖുകാൽകഴുകി * "ഇഷ്ടദേവതാശംഖാധാരം സ്ഥാപയാമിനമഃ" എന്നു മൂലമന്ത്രംചൊല്ലി സ്ഥാപിച്ച് "മം ധർമ്മപ്രദദശകലാത്മനേ വഹ്നിമണ്ഡലായ ഇഷ്ടദേവതാശംഖാധാരായനമഃ" എന്നു ശംഖുകാൽ പൂജിച്ച് കിഴക്കെ തുടങ്ങി പ്രദക്ഷിണാകാരമായി അഗ്നികലകളെ പൂജിക്കുക.

മന്ത്രം.

"യം ധൂമ്രാർച്ചിഷേനമഃ — രം ഉഷ്മായൈനമഃ — ലം ജ്വലിന്യൈനമഃ — വം ജ്വാലിന്യൈനമഃ — ശം വിസ്ഫുലിംഗിന്യൈനമഃ — ഷം സുശ്രിയൈനമഃ — സം സുരൂപായൈനമഃ — ഹം കപിലായൈനമഃ — ളം ഹവ്യവാഹായൈനമഃ — ക്ഷം കവ്യവാഹായൈനമഃ"

അനന്തരം "ഫട്" എന്ന മന്ത്രംകൊണ്ടു ശംഖുകഴുകി "ഇഷ്ടദേവതാശംഖം സ്ഥാപയാമിനമഃ" എന്നു ശംഖുകാലിന്മേൽ ശംഖു സ്ഥാപിച്ചു "അം അർഘ്യപ്രദദ്വാദശകലാത്മനേ സൂര്യമണ്ഡലായ ഇഷ്ടദേവതാശംഖപാത്രായനമഃ" എന്നു ശംഖുപൂജിച്ചു ശംഖിൽ ഷട്കോണവും ബിംബവും

* അതാതു ഇഷ്ടദേവതയുടെ പേർചേർത്തു ഉച്ചരിക്കുക.

ധ്യാനിച്ചിട്ട ഷട്കോണങ്ങളിൽ ഹ്രാം ഹൃദയായനമഃ, ഓം ശിരസെ സ്വാഹാ ഓം ശിഖായൈവഷട്, ഓം കവചായ ഹും, ഓം നേത്രത്രയായവൌഷട്, ഓം അസ്ത്രായഫട് എന്ന പൂജിച്ച് കിഴക്കെതുടങ്ങി പ്രദക്ഷിണാകാരമായി സൂൎയ്യന്റെ പന്ത്രണ്ടുകലകളും പൂജിക്കുക.

കലാമന്ത്രം.

കം ഭം തപിന്യൈനമഃ—ഖം ബം താപിന്യൈനമഃ ഗം ഫം ധൂമ്രായൈനമഃ—ഘം പം മരീച്യൈനമഃ— ങം നം ജ്വാലിന്യൈനമഃ—ചം ധം രുച്യൈനമഃ—ഛം ദം സുഷുമ്നായൈനമഃ—ജം ഥം ഭോഗദായൈനമഃ— ഝം തം വിശ്വായൈനമഃ—ഞം ണം ബോധിന്യൈനമഃ—ടം ഢം ധാരിണ്യൈനമഃ—ഠം ഡം ക്ഷമായൈനമഃ—

അനന്തരം മൂലമന്ത്രം ചൊല്ലി

ക്ഷം—ഹം—സം—ഷം—ശം—വം—ലം—രം— യം—മം ഭം—ബം—ഫം—പം—നം—ധം—ദം—ഥം—തം—ണം—ഢം ഡം—ഠം—ടം—ഞം ഝം—ജം—ഛം—ചം—ങം—ഘം—ഗം—ഖം—കം—അഃ—അം—ഔം—ഓം—ഐം—ഏം—ൡം—ഌം—ൠം—ഋം—ഊം—ഉം—ഈം—ഇം—ആം—അം—എന്ന ലിപി പ്രതിലോമമായിട്ട ഉച്ചരിച്ച് ഇഷ്ടദേവതാരൂപം അമൃതേന പൂരയാമി നമഃ—എന്ന മന്ത്രംകൊണ്ട ശംഖ് നിറച്ച് ഉം സംകാമപ്രദഷോഡശകലാത്മനേ ചന്ദ്രമണ്ഡലായനമഃ എന്ന ഗന്ധപുഷ്പംകൊണ്ട ശംഖിലെജലം പൂജിച്ച ചന്ദ്രന്റെ പതിനാറുകലകളും പൂജിക്കുക.

കലാമന്ത്രം.

അം. അമൃതായൈ നമഃ.—ആം. മാനദായൈ നമഃ.
ഇം. പൂഷായൈ നമഃ.—ഈം. പുഷ്ട്യൈ നമഃ.
ഉം. തുഷ്ട്യൈ നമഃ.—ഊം. രത്യൈ നമഃ.
ഋം. ധൃത്യൈ നമഃ.—ൠം. ശശിന്യൈ നമഃ.
ഌം ചന്ദ്രികായൈനമഃ.—ൡം. കാന്ത്യൈ നമഃ.
ഏം. ജ്യോത്സ്നായൈ നമഃ.—ഐം. ശ്രീയൈ നമഃ.
ഓം. പ്രീത്യൈ നമഃ—ഔം. അംഗദായൈ നമഃ
അം. പൂൎണ്ണായൈ നമഃ.—അഃ. പൂൎണ്ണാമൃതായൈനമഃ

എന്നിങ്ങനെ പ്രത്യേകിച്ച പ്രാണപ്രതിഷ്ഠകഴിച്ച് പാദ്യാൎഘ്യാദികളെക്കൊണ്ട് പൂജിക്കുക.

അനന്തരം ഗന്ധപുഷ്പാദികളിട്ട—

പുനരാചമനീയപാത്രം ശുദ്ധജലംകൊണ്ടു നിറയ്ക്കണമെന്നു മേരുതന്ത്രം പറയുന്നു.

അഥ പാത്രമാനം.

തലപ്രമാണമർഘ്യസ്യ പാത്രം വേദാംഗുലോച്ഛ്രിതം
വസ്വംഗുലായാമവിസ്തം നേത്രാംഗുലപരിച്ഛ്രിതം

അർഘ്യപാത്രത്തിന്റെ (അടപ്പല്ല) ഉള്ളംകൈവിസ്താരവും, നാലുവിരൽപൊക്കവും വേണ്ടതാകുന്നു— അഥവാ വസുവിരൽവിസ്താരവും രണ്ടുവിരൽപൊക്കവും. ആകാമെന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

വസ്വംഗുലംവിഹീനഞ്ച പാത്രം നൈവ പ്രകാരയേൽ

എട്ടുവിരൽ വിസ്താരത്തിൽ കുറഞ്ഞ ഒരു പാത്രവും ഉപയോഗിച്ചുകൂടാ എന്നു മഹാകാലസംഹിതയിൽ പറയുന്നു.

വർദ്ധയേൽ പ്രോക്ഷണീപാത്രം തസ്യാന്യൂനം ന കാരയേൽ

ഇതിവാക്യേന പാദ്യപാത്രാദികളെല്ലാം അർഘ്യപാത്രംപോലെതന്നെ എന്നും, പ്രോക്ഷണീപാത്രം ഇതിൽനിന്നും കൂടിയിരിക്കേണ്ടതല്ലാതെ കുറഞ്ഞിരിക്കരുതെന്നും ഗ്രഹിക്കുക.

അഥ അർഘ്യാദിപാത്രഫലം.

സർവ്വകാമപ്രദം സൗവർണ്ണം രൗപ്യം മോക്ഷപ്രദം
സൗഭാഗ്യം താമ്രപാത്രേണ . . . . . . . .

അർഘ്യാദികളുടെ പാത്രങ്ങൾ സ്വർണ്ണമായിരുന്നാൽ അഖിലാഭീഷ്ടങ്ങളും, വെള്ളിയാണെങ്കിൽ ദീർഘായുസ്സും നല്ല പുത്രന്മാരും, ചെമ്പാണെങ്കിൽ സൗഭാഗ്യവും ഫലം എന്നു മേരുതന്ത്രത്തിൽ പറയുന്നു.

പാത്രസ്ഥാപനവിധിഃ.

തൽപാർശ്വേ പാദ്യദാനഞ്ച തല്പാർശ്വേഽർഘ്യപ്രദാനകം
ആചമനന്തു തല്പാർശ്വേ തൽപാർശ്വേ മധുപർക്കകം
പുനരാചമനീയം ച സ്നാനീയം തൽക്രമാന്ന്യസേൽ

പ്രോക്ഷണീപാത്രത്തിന്റെ ഇടത്തു ഇടത്തായിട്ടു ക്രമപ്രകാരം "പാദ്യാ,ർഘ്യാ,ചമനീയ,മധുപർക്ക,പുനരാചമനീയ സ്നാനീയ" പാത്രങ്ങൾ സ്ഥാപിക്കുക.

സാമാന്യാർഘ്യോക്തവിധിനാ കുര്യാൽ പാദ്യാദിപാത്രകം

പാദ്യാദിപാത്രങ്ങൾ മേൽ സാമാന്യാർഘ്യത്തിന്നു പറയപ്പെട്ടപ്രകാരം സ്ഥാപിക്കണമെന്നു "സിദ്ധാന്തസാരം" പറയുന്നു.

ഇഹ ത്വം സന്നിധേഹീതി ദ്വിതീയയാസ്യ സന്നിധൌ
സ്ഥിതാം ദേവം തോഷയേച്ച സന്നിധാപന മുദ്രയാ
സന്നിരോധം തതഃ കുര്യാൻമൂലമുച്ചാര്യ ദേവതാം
സംബുദ്ധ്യന്താം സമുച്ചാര്യ സന്നിരുദ്ധാ ഭവേതി ച
ദ്വിരുച്ചരൻ കൃപാപൂർണ്ണാം ഭക്തിയോഗനിരോധിതാം
പ്രതിമായാം സ്ഥിതീഭൂതാം ദേവതാമിതി ചിന്തയേൽ
സമ്മുഖീകരണം കുര്യാൻ മൂലമുച്ചാര്യ ദേവതാം
സംബുദ്ധ്യന്താം വദേൽ പശ്ചാൽ സമ്മുഖോ ഭവ ഇത്യപി
ധ്യായേത് സമ്മുഖം ദേവം സുപ്രസന്നാനനാംബുജം
സമ്മുഖീകരണീമുദ്രാം ദർശയേദിതി തൽസ്മൃതം
തതോऽവകുണ്ഠനം കുര്യാൻ മൂലമുച്ചാര്യ ദേവതാം
സംബുദ്ധ്യന്താമവകുണ്ഠിതോ ഭവേതി പ്രദർശയേൽ
അവകുണ്ഠനമുദ്രാം ച പ്രദർശ്യ ചിന്തയേദിതി
ഭക്ത്യാ സംമോഹിതം ദേവം വിസ്മയോൽഫുല്ലലോചനം
സകലീകരണം ചൈവ ദേവസ്യ ഹൃദയാദിഷു
ഷഡംഗമന്ത്രാൻ വിന്യസ്യ മൂലമുച്ചാര്യ ദേവതാം
സംബുദ്ധ്യന്താം ച സകലീകൃതോ ഭവ വദേത്തതഃ
ധ്യായേദംഗാനി ദേവേശേ പ്രതിഷ്ഠാന്യംഗദേവതാഃ
ബദ്ധ്വാ സമ്യഗ്ധേനുമുദ്രാം ദേവമൂർദ്ധ്നി പ്രവർഷണം
ജായതേ ചാമൃതസ്യേതി ധ്യായന്നഷ്ടകേന ച
ത്രിഃ സിഞ്ചേന്മൂലമന്ത്രേണ മൂലം സംബോധനാന്തം ച
ദേവ നാമാമൃതീകൃതഃ ഭവേതി ച വദേദിതം
അമൃതീകരണം സ്മൃതം പരമീകരണം വക്ഷ്യേ
മഹാമുദ്രാം ച ബന്ധയേൽ ഉച്ചാര്യ ന്മൂലമന്ത്രം ച
പൂർവ്വൽ പരമാകൃതി കൃതോ ഭവേതി ച പ്രോക്ത്വാ
ധ്യായേദ്ദേവസ്യ മസ്തകേ പരമാമൃതവൃഷ്ടിം ച

[ഇതി മേരുതന്ത്രേ]

അനന്തരം മൂർത്ത്യാദിയിൽ ആവാഹനാദികളെ ചെയ്യണം. അതിന്റെ വിധമാണ്.

1 മൂലമന്ത്രം മൂന്നുരു ജപിച്ച് ഇഷ്ടദേവൻ സ്വർഗ്ഗലോകത്തിൽനിന്നും സൂക്ഷ്മരൂപത്തോടുകൂടി വന്നിട്ട് മൂർത്തിയിൽ ഇരിക്കുന്നതായി വിചാരിച്ച് ദേവനെ സ്വസ്ഥാനത്തിൽനിന്നും സുഷുമ്നാ നാഡി വഴിയായി മൂക്കിന്റെ സുഷിരത്തിൽ വരുത്തി തന്റെ കയ്യിലിരിക്കുന്ന പുഷ്പാഞ്ജലിയിൽ സ്ഥാപിച്ച് പുഷ്പം ദേവന്റെ ശിരസ്സിൽ സമർപ്പിച്ച് ആവാഹനീമുദ്ര പിടിച്ചുകാണി

ച്ച മൂലമന്ത്രം ചൊല്ലി ദേവന്റെ തേജസ്സ് പ്രതിമയിൽ സ്ഥാപിക്കണം. ഇതു് „ആവാഹനം."

2 അനന്തരം സംസ്ഥാപനീമുദ്രപിടിച്ചു് കാണിച്ച മൂലമന്ത്രം ചൊല്ലി „ഇഷ്ടദേവതേ! ഇഹതിഷ്ഠ തിഷ്ഠ" എന്നുച്ചരിച്ചു് ഇഷ്ടദേവത പ്രതിമയിൽ സ്ഥിരയായിഭവിച്ചു എന്നുവിചാരിച്ചു്; സകലആവരണ ദേവതകളോടുകൂടിയവനായി, ഭക്തികൊണ്ടു് നിഷ്പ്രയാസേന ലഭിക്കുന്നവനായിരിക്കുന്ന ഹേ ദേവനാഥാ! ഞാൻ എത്രവരെ അങ്ങയെപൂജിക്കുന്നുവോ അത്രവരെ അവിടുന്നു് സുസ്ഥിരനായി ഭവിക്കേണമേ! എന്നുപ്രാർത്ഥിക്കുക. ഇതു് „സംസ്ഥാപനം."

3 അനന്തരം സന്നിധാപനീമുദ്രപിടിച്ചുകാണിച്ചു് മൂലമന്ത്രം ചൊല്ലി „ഇഷ്ടദേവതേ! ത്വം ഇഹ സന്നിധേഹി സന്നിധേഹി" എന്നു് ഉച്ചരിച്ചു് തന്റെ സന്നിധാനത്തിൽ ദേവൻ സ്ഥിതിചെയ്യുന്നതായി വിചാരിച്ചു ആ മുദ്രകൊണ്ടു തന്നെ ദേവനെ സന്തോഷിപ്പിക്കുക. ഇതു് „സന്നിധാപനം."

4 അനന്തരം സന്നിരോധനീമുദ്രപിടിച്ചുകാണിച്ചു മൂലമന്ത്രം ചൊല്ലി „ഇഷ്ടദേവതേ! സന്നിരുദ്ധാഭവ സന്നിരുദ്ധാഭവ" എന്നുച്ചരിച്ചു യോഗപരിപൂർണ്ണയായിരിക്കുന്ന ഇഷ്ടദേവതയെ ഭക്തിയോഗംകൊണ്ടുതടഞ്ഞു് പ്രതിമയിൽ സ്ഥിരയാക്കിയതായി വിചാരിക്കുക. ഇതു് „സന്നിരോധനം."

5 അനന്തരം സമ്മുഖീകരണീമുദ്രപിടിച്ചുകാണിച്ചു് മൂലമന്ത്രം ചൊല്ലി „ഇഷ്ടദേവതേ സമ്മുഖീകൃതാഭവ" എന്നുച്ചരിച്ചു് ഇഷ്ടദേവൻ പ്രസന്നനായി തനിക്കു് അഭിമുഖനായിട്ടു് സ്ഥിതിചെയ്യുന്നതായ്വിചാരിക്കുക. ഇതു് „സമ്മുഖീകരണം."

6 അനന്തരം അവകുണ്ഠനീമുദ്രപിടിച്ചുകാണിച്ചു് മൂലമന്ത്രം ചൊല്ലി „ഇഷ്ടദേവതേ! അവകുണ്ഠിതാഭവ" എന്നുച്ചരിച്ചു ദേവൻ ഭക്തികൊണ്ടു സമ്മോഹിച്ചു വിസ്മയത്തോടുകൂടി കണ്ണുകളെ വികസിപ്പിച്ചു നോക്കുന്നതായി വിചാരിക്കുക. ഇതു് „അവകുണ്ഠനം."

7 അനന്തരം ഇഷ്ടദേവന്റെ ഹൃദയാദി സ്ഥാനങ്ങളിൽ „ഓം ഹൃദയായനമഃ, ഇത്യാദി ഷഡംഗമന്ത്രം ന്യസിച്ചു് മൂലമന്ത്രം ചൊല്ലി „ഇഷ്ടദേവതേ! സകലീകൃതാഭവ" എന്നുച്ചരിച്ചു് അവയവിയായിരിക്കുന്ന ഇഷ്ടദേവന്റെ അംഗങ്ങൾ അവയവങ്ങളും സ്ഥിരങ്ങളായിഭവിച്ചു എന്നു വിചാരിക്കുക. ഇതു് „സകലീകരണം."

8 അനന്തരം ദേവന്റെ ശിരസ്സിന്മുകളിൽ ധേനുമുദ്ര പിടിച്ചുകാണിച്ചു അമൃതവർഷം ഉണ്ടാകുന്നു എന്നു വിചാരിച്ചു മൂലമന്ത്രംകൊണ്ടു മൂന്നുപ്രാവശ്യം അർഘ്യജലം പ്രോക്ഷിച്ചു പിന്നെയും ധേനുമുദ്ര പിടിച്ചുകാണിച്ചു മൂലമന്ത്രം ചൊല്ലി "ഇഷ്ടദേവതേ! അമൃതീകൃതോഭവ" എന്നുച്ചരിക്കുക. ഇതു് "അമൃതീകരണം"

9 അനന്തരം ഇഷ്ടദേവന്റെ ശിരസ്സിന്മേൽ മഹാമുദ്ര പിടിച്ചു കാണിച്ചു മൂലമന്ത്രം ചൊല്ലി "ഇഷ്ടദേവതേ! പരമീകൃതോഭവ" എന്നുച്ചരിക്കുക. ഇതു് "പരമീകരണം."

[ഇനി മുദ്രകളെ പറയുന്നു.]

അഥ ആവാഹനാദി

മുദ്രാലക്ഷണാനി

ഹസ്താഭ്യാമഞ്ജലിം ബദ്ധ്വാനാമികാമൂലപർവ്വണി
അംഗുഷ്ഠൗ നിക്ഷിപേൽ സേയം മുദ്രാ ത്വാവാഹനീ മതാ
അധോമുഖീ ത്വിയം ചേൽ സ്യാൽ സ്ഥാപിനീതി നിഗദ്യതേ
ഉച്ഛ്രിതാംഗുഷ്ഠമുഷ്ട്യോസ്തു സംയോഗാൽ സന്നിധാപനീ
അന്തഃപ്രവേശിതാംഗുഷ്ഠാ സൈവ സംരോധിനീ മതാ
ഉത്താനമുഷ്ടിയുഗളാ സമ്മുഖീകരണീ ഭവേൽ
സവ്യഹസ്തകൃതാ മുഷ്ടിർ ദീർഘാധോമുഖതർജ്ജനീ
അവകുണ്ഠനമുദ്രേയമഭിതോ ഭ്രാമിതാ സതീ
ദേവതാംഗേ ഷഡംഗാനാം ന്യാസഃ സ്യാൽ സകലീകൃതിഃ
അന്യോന്യാഭിമുഖാശ്ലിഷ്ടകനിഷ്ഠാനാമികാ പുനഃ
തഥാ തർജ്ജനീമദ്ധ്യാ ധേനുമുദ്രാമൃതപ്രദാ
അന്യോന്യഗ്രഥിതാംഗുഷ്ഠാ പ്രസാരിതപരാംഗുലിഃ
മഹാമുദ്രേയമുദിതാ . . . . . . .
പ്രയോജയേദിമാ മുദ്രാ ദേവതാഹ്വാനകർമ്മണി ॥

(ഇതി ലക്ഷണസംഗ്രഹേ)

1 രണ്ടു കൈകളും കൂപ്പി വിടുർത്തി അണിവിരൽ മൂലത്തിൽ പെരുവിരലുകൾ ചേർത്തു കാണിക്കുന്നതു് "ആവാഹനീ"മുദ്ര.

2 ഇതു തന്നെ കമഴ്ത്തി കാണിക്കുന്നതു് "സംസ്ഥാപനീ"മുദ്ര.

3 കൈ രണ്ടും ചുരുട്ടി പെരുവിരൽ നിവർത്തി കൂട്ടിപ്പിടിച്ചു കാണിക്കുന്നതു് "സന്നിധാപനീ"മുദ്ര.

4 ഇതു തന്നെ പെരുവിരൽ രണ്ടും ഉള്ളിൽ കടത്തിപ്പിടിച്ചു കാണിക്കുന്നതു് "സന്നിരോധിനീ"മുദ്ര.

5. ഇതു തന്നെ മലൎത്തിപ്പിടിച്ചു കാണിക്കുന്നതു "സംരൂപീകരണീ" മുദ്ര.

6. ഇടത്തുകൈ ചുരുട്ടി കമഴ്ത്തി ചൂണ്ടാണി വിരൽ നിവൎത്തിച്ചുറ്റും കറക്കികാണിക്കുന്നതു "അവകുണ്ഠന" മുദ്ര.

7. ഹൃദയാദിസ്ഥാനങ്ങളിൽ ഷഡംഗ മുദ്രകളെക്കൊണ്ടു ഷഡംഗമന്ത്രങ്ങൾ ന്യസിക്കുന്നതു "സകലീകരണീ" മുദ്ര.

8. കൈപ്പുടം രണ്ടും പരസ്പരം അഭിമുഖമായി കൂട്ടി വിരലുകൾ കോൎത്തുപിടിച്ചു കമഴ്ത്തി വലത്തുകൈ ചെറുവിരലും ഇടത്തുകൈ അണിവിരലും, ഇടത്തുകൈ ചെറുവിരലും വലത്തുകൈ അണിവിരലും, വലത്തുകൈ ചൂണ്ടാണിവിരലും ഇടത്തുകൈ നടുവിരലും, ഇടത്തുകൈ ചൂണ്ടാണി വിരലും വലത്തുകൈ നടുവിരലും തമ്മിൽ കൂട്ടിപ്പിടിച്ചു കാണിക്കുന്നതു "ധേനു" മുദ്ര.

9. കൈപ്പുടം രണ്ടും മേലോട്ടു അഭിമുഖമായി പിടിച്ചു പെരുവിരൽ രണ്ടും കൂട്ടിപ്പിണച്ചു മറ്റു വിരലുകൾ വിടുൎത്തിപ്പിടിച്ചു കാണിക്കുന്നതു "മഹാമുദ്ര".

ഇപ്രകാരം പറയപ്പെട്ട ഒമ്പതു മുദ്രകൾ ദേവതാവാഹന കൎമ്മത്തിൽ പ്രയോഗിക്കേണ്ടതാകുന്നു. ചിരകാലം സ്ഥാപിക്കുന്നതു പ്രതിമയാണെങ്കിൽ * പ്രാണപ്രതിഷ്ഠ കഴിക്കേണം.

വിധായ ദേവതാമൂൎത്തൌ മൂലന്യാസമശേഷതഃ
ആസനാദിപ്രസൂനാന്താനുപചാരാൻ സമൎപ്പയേൽ

അനന്തരം ദേവമൂൎത്തിയിൽ മൂലമന്ത്രത്തിന്റെ ന്യാസങ്ങൾ അശേഷം ന്യസിച്ചു "ആസനം" മുതൽ "പുഷ്പം" വരെയുള്ള ഉപചാരങ്ങൾ സമൎപ്പിക്കേണം.

ഉപചാര സംഖ്യ.

ഗന്ധം പുഷ്പം തഥാ ധൂപം ദീപം നൈവേദ്യമേവ ച
ഏതേ പഞ്ചോപചാരാസ്സ്യുഃ കൈവല്യഫലദായിനഃ

ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം ഇങ്ങനെ ഉപചാരങ്ങൾ അഞ്ചു്. ഇതുകൾ മോക്ഷപ്രാപ്തിയെ നല്കുന്നവകളാകുന്നു എന്നു "നവരത്നാകര"ത്തിൽ പറയുന്നു.

പാദ്യമൎഘ്യം തഥാ സ്നാനം മധുപൎക്കാചമം തഥാ
ഗന്ധാദയോ നൈവേദ്യാന്താ ഉപചാരാ ദശക്രമാൽ

പാദ്യം, അൎഘ്യം, സ്നാനം, മധുപൎക്കം, ആചമനം, ഗന്ധം,

---

* പ്രാണപ്രതിഷ്ഠാമന്ത്രം ഒടുവിൽ.

പുഷ്പം, ധൂപം, ദീപം, നൈവേദ്യം ഇപ്രകാരം ഉപചാരങ്ങൾ പത്ത് എന്ന മഹാകാലസംഹിതയിൽ പറയുന്നു.

പാദ്യമർഘ്യാചമനീയം സ്നാനം ചതഥാസ്വക്രമാൽ
ഗന്ധംപുഷ്പഞ്ചധൂപഞ്ച ദീപംനൈവേദ്യമേവച
പുനരാചമനീയഞ്ച ദശൈതാന്യുപചാരകം

പാദ്യം, അർഘ്യം, ആചമനം, സ്നാനം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, പുനരാചമനീയം ഇപ്രകാരം ഉപചാരങ്ങൾ പത്ത് എന്നു "സംഹിത"യിൽ പറയുന്നു.

പാദ്യമർഘ്യാചമംസ്നാനം പുനരാചമനീയകം,
ഗന്ധാക്ഷതപ്രസൂനാനി ധൂപദീപനിവേദ്യകം.
താംബൂലാന്താദ്വാദശപ്രോക്താ ഉപചാരാഃപ്രപൂജനേ.

പാദ്യം, അർഘ്യം, ആചമനം, സ്നാനം, പുനരാചമനം, ഗന്ധം, അക്ഷതം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, താംബൂലം എന്നിങ്ങനെ ഉപചാരങ്ങൾ പന്ത്രണ്ടാണ് എന്നു "കല്പതന്ത്രാവലി"യിൽ പറയുന്നു.

ആസനംസ്വാഗതംപാദ്യമർഘ്യമാചമനീയകം
മധുപർക്കാചമസ്നാന വസനാഭരണാനി ച
സുഗന്ധസുമനോധൂപ ദീപനൈവേദ്യവന്ദനം
പ്രയോജയേദർച്ചനായാ മുപചാരാംസ്തുഷോഡശ.

ആസനം, സ്വാഗതം, പാദ്യം, അർഘ്യം, ആചമനം, മധുപർക്കം, ആചമനീയം, സ്നാനം, വസ്ത്രം, ആഭരണം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, വന്ദനം എന്നിങ്ങനെ ഉപചാരങ്ങൾ പതിനാറെന്ന് "ദേവതന്ത്രോത്തര"ത്തിൽ പറയുന്നു.

ആസനംസ്വാഗതംപാദ്യ മർഘ്യാചമനീയകം
സ്നാനംവാസോപവീതംച ഗന്ധപുഷ്പംച ധൂപകം
ദീപമന്നംചതർപ്പണം മാല്യാനുലേപനംചൈവ
നമസ്കാരംവിസർജ്ജനം— . . . . . .

ഇങ്ങിനെ ഉപചാരങ്ങൾ പതിനെട്ടെന്നു "...."ത്തിൽ പറയുന്നു.

ആസനാഭ്യഞ്ജനതൈല മുദ്വർത്തനനിരീക്ഷണേ
സമ്മാർജ്ജനംസർപ്പിരാദ്യൈഃ സ്നപനാവാഹനേതഥാ
പാദ്യാർഘ്യാചമനീയേച സ്നാനീയമധുപർക്കകൌ
പുനരാചമനീയംച വസ്ത്രംയജ്ഞോപവീതകം
അലങ്കാരഃഗന്ധപുഷ്പ ധൂപദീപൌതഥൈവച •

താംബൂലാനി ച നൈവേദ്യം പുഷ്പമാലാ തഥൈവ ച
ആന്ദോളനച്ഛത്രേ ച ചാമരം വ്യജനം തഥാ
ആദർശദർശനഞ്ചൈവ നൃത്യാദ്യോപ്യനന്തരം
ഗീതവാദ്യവിതാനാനി സ്തുതിഹോമപ്രദക്ഷിണം
ദന്തകാഷ്ഠപ്രദാനം ച തഥാ ദേവവിസർജനം
ഉപചാരാസ്ത്വമീ ജ്ഞേയാ ഷട്ത്രിംശത്സുരപൂജനേ.

ഇങ്ങനെ മുപ്പത്താറ് ഉപചാരങ്ങൾ എന്നു ൧ സുന്ദരീരഹസ്യത്തിൽ പറയുന്നു.

ഏകംപഞ്ചഷഡഷ്ടൗ ച ദശ,ദ്വാദശ,ഷോഡശ,
ചതുർവിംശതി സംഖ്യാകാ ദ്വാത്രിംശച്ചതുരധികാഃ
ഷട്ത്രിംശച്ച ചതുഃഷഷ്ടിരുപചാരാഃ പ്രകീർത്തിതാഃ ൨

ഒന്ന്, അഞ്ച്, ആറ്, എട്ട്, പത്ത്, പന്ത്രണ്ട്, പതിനാറ്, ഇരുപത്തിനാല്, മുപ്പത്തിരണ്ട്, മുപ്പത്താറ്, അറുപത്തിനാല്, ഇത്ര സംഖ്യകളുണ്ട് എന്നു ൨ ഉപചാരദർപ്പണത്തിൽ പറയുന്നു.

ധ്യാനമാവാഹനം ചൈവ സ്വാഗതം ദേവ്യുദീരണം
ആസനം പാദ്യമർഘ്യം ച തഥൈവാചമനീയകം
മധുപർക്കം തതഃ സ്നാനം വസ്ത്രം ഗന്ധസ്സുമാക്ഷതാഃ
ഭൂഷണം ചോപവീതം ച പുഷ്പം ധൂപഃ പ്രദീപകഃ
ഭോജനം ചൈവ പാനീയം ദക്ഷിണാരാർത്തികം തഥാ
താംബൂലം പുഷ്പാഞ്ജലിഃ പ്രോക്താ പ്രദക്ഷിണനമസ്കൃതീ

ഇത്രയും ഉപചാരങ്ങൾ സാധാരണങ്ങളാകുന്നു എന്നു ൨ ദർപ്പണത്തിൽ പറയുന്നു.

ഉപചാരേഷു സർവ്വേഷു യത്കിഞ്ചിദ്ദുർല്ലഭം ഭവേത്
തത്സർവ്വം മനസാ ധ്യാത്വാ പുഷ്പൈഃ കേവലൈഃ കല്പയേത്

എല്ലാ ഉപചാരങ്ങളിൽവെച്ചും എതെങ്കിലും ഒന്നു കിട്ടാതെ വന്നാൽ അതിനെ മനസ്സുകൊണ്ടു വിചാരിച്ചു പുഷ്പം സമർപ്പിച്ചാൽ മതി എന്ന് ൧ കുലോഡ്ഡീശതന്ത്രത്തിൽ പറയുന്നു.

അഥ ഉപചാരസമർപ്പണവിധിഃ.

ദേവസ്യ വാമഭാഗേ തു ദദ്യാൻമൂലേന ചന്ദനം
പുഷ്പം ദക്ഷിണതോ ദേയം വസ്ത്രം ചാഗ്രേ നിവേദനം
ഷഡ്വിധം ചാസനം പ്രോക്തം ദേവതാപ്രീതികാരകം
ദേവതോഷത്തെച്ചെയ്യുന്നതായ ആസനം ആറുവിധമാകുന്നു

൧ പുഷ്പം=സുഗന്ധപുഷ്പങ്ങളെക്കൊണ്ടുണ്ടാക്കിയതു്
൨ ദാരുമയം=ചന്ദനാദികളെക്കൊണ്ടുണ്ടാക്കിയതു്.

"സ്വാഹാ" എന്ന മന്ത്രംകൊണ്ടുതന്നെ ആചമനവും സമർപ്പിക്കണമെന്നു ശാരദാതിലകത്തിൽ പറയുന്നു.

ആത്മമന്ത്രം സമുച്ചാര്യ പശ്ചാദ്ദ്രവ്യം സമർച്ചയേൽ
സംപ്രദാനം തദന്തേതു ത്യാഗാർത്ഥകപദാന്തരം.
ഏവം ക്രമേണ ദേവേശി ഉപചാരാൻ പ്രകല്പയേൽ.

ആദ്യം മൂലമന്ത്രവും പിന്നീട് ദേവതയുടെ ചതുർത്ഥ്യന്തമായിട്ടും ഒടുവിൽ "നമഃസ്വാഹാസ്വാഹാ" ഇത്യാദി സമർത്ഥപദവും ചേർത്ത് ഉച്ചരിച്ച് ഉപചാരങ്ങൾ സമർപ്പിക്കണമെന്ന് കുലസാരത്തിൽ പറയുന്നു.

സ്നാനവാസോലങ്കരണം ഗന്ധപുഷ്പം സമർപ്പയേൽ.

സ്നാനം, വസ്ത്രം, ഭൂഷണം, ഗന്ധം, പുഷ്പം—എന്നിവ "നമഃ" എന്ന മന്ത്രംകൊണ്ടു സമർപ്പിക്കണമെന്ന് നിബന്ധത്തിൽ പറയുന്നു.

## വസ്ത്രലക്ഷണം.

അച്ഛിദ്രമമലഹീനമപി സദശമനുദ്ധൃതം
കാർപ്പാസജം വാ കൗശേയം രാങ്കവം വാ വിശിഷ്യതേ.

ദ്വാരങ്ങളോടും അഴുക്കുകളോടും കൂടാത്തതും, കരയോടുകൂടിയതും; കാർപ്പാസത്തിലെ നൂൽ, പുഴുക്കൂട്ടിലെ നൂൽ, മാൻരോമം എന്നിവകളിൽവച്ച് ഏതെങ്കിലും ഒന്നുകൊണ്ടുണ്ടാക്കിയതുമായ വസ്ത്രം ശ്രേഷ്ഠമാകുന്നു.

വിഷ്ണുവിനു മഞ്ഞപ്പട്ടും—ശിവൻ, സരസ്വതി, പക്ഷിനാഥൻ ഇത്യാദികൾക്കു വെള്ളവസ്ത്രവും; ശക്തി, സൂര്യൻ, വിഘ്നൻ, ഭൗമൻ, സൌഗതൻ ഇത്യാദികൾക്ക് ചുവപ്പുവസ്ത്രവും, ഭൈരവൻ തുടങ്ങിയുള്ളവർക്ക് കറുത്തവസ്ത്രവും, താധാദികൾക്കു നീലവസ്ത്രവും ഇഷ്ടമാകുന്നു.

തൈലാദിദൂഷിതാന്യംഗേ സച്ഛിദ്രാദ്യുപഭുക്തകേ
പരകീയാച്ചദാരിദ്ര്യം ജീർണ്ണാദായുഃക്ഷയോഭവേൽ.
ശ്മശാനാദിപതിതേ മലിനാൽ കാന്തിഹീനതാ.

വസ്ത്രം എണ്ണമുതലായതു വീണു ദുഷിച്ചാൽ രോഗവും, ദ്വാരത്തോടുകൂടിയതായിരുന്നാൽ ഉപദ്രവവും, അന്യനുള്ളതായിരുന്നാൽ ദാരിദ്ര്യവും, പഴകിപ്പോയിരുന്നാൽ അല്പായുസ്സും, വന്നിരുന്നാൽ ആപത്തും, മുഷിഞ്ഞിരുന്നാൽ കാന്തിനാശവും ഫലം.

## അഥ ഗന്ധഃ.

സംഘൃഷ്ടഃ പരിമളഃ ക്ഷോദജഃ പാനീസംഭവഃ
ക്ലിഷ്ടസാരാദിധാനാശ്ച ഗന്ധഃ പഞ്ചവിധോമതഃ.

സംഘർഷജം=അരച്ച ചന്ദനം മുതലായത്.
പരിമലം=സുഗന്ധദ്രവ്യങ്ങൾ മർദ്ദിച്ചു ചേർത്തത്.
ക്ഷോദജം=പച്ചക്കർപ്പൂരം മുതലായത് പൊടിച്ചു ചേർത്തത്.
പ്രാണിസംഭവം=കസ്തൂരി തുടങ്ങിയുള്ളവ ചേർത്തത്.
കൃഷ്ണസാരം=അത്തർ മുതലായവ ചേർത്തത്.

എന്നിങ്ങനെ ഗന്ധം അഞ്ചുവിധമുണ്ട്. എന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

അഥ കർദ്ദമഃ.

യക്ഷം, ദൈവം, ച ഗാന്ധർവ്വം കർദ്ദമത്രിതയം മതം
ധർമ്മാർത്ഥമോക്ഷകാമാനാം സാധനം ദേവതാപ്രിയം.

യക്ഷം, ദൈവം, ഗാന്ധർവ്വം—എന്നിങ്ങനെ കർദ്ദമം മൂന്നുവിധം. ഇതു ദേവതയ്ക്കു സമർപ്പിച്ചാൽ ധർമ്മാർത്ഥ, കാമ, മോക്ഷങ്ങൾ സിദ്ധിക്കുമെന്ന് സിദ്ധാന്തസാരത്തിൽ പറയുന്നു.

കസ്തൂരാഗരു കക്കോല കർപ്പൂരസമഭാഗികൈഃ
പ്രിയോ ദേവതാനാം വിജ്ഞേയോ യക്ഷകർദ്ദമഃ
സഘുസൃണചന്ദനയുക്തോ ദേവകർദ്ദമ ഉച്യതേ.
പടീരഘുസൃണോപേതഃ പങ്കോ വിജ്ഞേയോ ഗന്ധർവ്വകർദ്ദമഃ.

കസ്തൂരി, തക്കോലം, കാരകിൽ, പച്ചക്കർപ്പൂരം എന്നിവ ചേർത്തുണ്ടാക്കുന്നതു യക്ഷകർദ്ദമം. ഇതു ദേവന്മാർക്കു പ്രീതികരമാകുന്നു. ഇതിൽതന്നെ ഗോരോചന ചേർത്താൽ ദേവകർദ്ദമമാകുന്നു. ദേവകർദ്ദമത്തിൽ ചന്ദനംകൂടി ചേർത്താൽ ഗന്ധർവ്വകർദ്ദമം. എന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

അഥ പുഷ്പഭേദാഃ.

പുഷ്പം പഞ്ചവിധം പ്രോക്തം പരം ചാപരമേവ ച
ഉത്തമം മദ്ധ്യമം ഹീനം തേഷാം വക്ഷ്യാമി ലക്ഷണം
പരം സുവർണ്ണപുഷ്പം സ്യാത്സർവ്വദാ യോഗ്യമേവ ഹി
അപരം രജതം പുഷ്പം താമ്രജം ച പ്രകീർത്തിതം
സദാ യോഗ്യം ഭവേദപി ത്രിവർഷം ചൈകവർഷകം
തുളസീ കേതകീ പത്മം കരവീരം ച മാലതീ
ചൈതാന്യുത്തമാന്യാഹുർമ്മദ്ധ്യമാനി തഥാപരേ
മല്ലികാ കുന്ദ മന്ദാര തഗരാർജ്ജുനകിംശുകാഃ
പാരിജാതമശോകം ച ബില്വം ജംബുകമേവ ച.
ഏതദ്ഭിന്നം സുവർണ്ണം ച സുഗന്ധാഹീനമുച്യതേ

പരം, അപരം, ഉത്തമം, മദ്ധ്യമം, ഹീനം എന്നിങ്ങനെ പുഷ്പം അഞ്ചുവിധമുണ്ട്. അവയുടെ ലക്ഷണം പറയുന്നു.

സ്വൎണ്ണം കൊണ്ടുണ്ടാക്കിയ പുഷ്പം പരമപുഷ്പമാകുന്നു. ഇത് ഒരിക്കലും നിൎമ്മാല്യമാകുന്നതല്ല. ഇതു കഴുകി എന്നും ആവൎത്തിച്ചു പൂജിക്കുന്നതിനും തരക്കേടില്ല.

വെള്ളി ചെമ്പ് ഇവകളെക്കൊണ്ടു ഉണ്ടാക്കുന്നതായ പൂക്കൾ അപരപുഷ്പങ്ങളാകുന്നു. ഇതു സ്വൎണ്ണപുഷ്പം പോലെ എപ്പോഴും യോഗ്യമാണെങ്കിലും മൂന്നു വൎഷത്തിലധികം ഉപയോഗിക്കുന്നതു യുക്തമല്ല.

തുളസിയില, കൈതപ്പൂവ്, താമരപ്പൂവ്, കണവീരപ്പൂവ് പിച്ചകപ്പൂവ് എന്നിവയെല്ലാം ഉത്തമപുഷ്പങ്ങളാകുന്നു. ഇവ മൂന്നു വൎഷം വരെ ഉപയോഗിക്കാമെന്നു പക്ഷാന്തരമുണ്ട്.

മുല്ലപ്പൂവ്, കുരുക്കുത്തിമുല്ലപ്പൂവ്, മന്ദാരപ്പൂവ്, തകരപ്പൂവ്, നീൎമാതളത്തിൻപൂവ്, പ്ലാശിൻപൂവ്, പാരിജാതപ്പൂവ്, അശോകപ്പൂവ്, കൂവളത്തില, ചെമ്പകപ്പൂവ് ഇവ മുതലായവ മദ്ധ്യമപുഷ്പങ്ങളാകുന്നു. ഇവ ഒരു വൎഷം വരെ ഉപയോഗിക്കാമെന്നു പക്ഷാന്തരമുണ്ട്.

ഇതുകളിൽനിന്നന്യങ്ങളും, നല്ലനിറവും മണവുമുള്ള പൂക്കളും ഹീനങ്ങളാകുന്നു, എന്നു [illegible]തന്ത്രത്തിൽ പറയുന്നു.

അഥ നിഷിദ്ധപുഷ്പാണി.

നാൎപ്പയേദ്ഭൂമിപതിതം കോരകം ക്രിമിഭക്ഷിതം
അംഗലഗ്നം സമാഘ്രാതം ഗ്ലാനം പൎയ്യുഷിതം തഥാ,
ഉഗ്രഗന്ധമഗന്ധം ച ക്രിമികേശാദിദൂഷിതം
അശുദ്ധപാത്രപാണ്യംഗവാസസംമിശ്രിതം ത്യജേൽ.
ആനീതം തന്നിഷിദ്ധം സ്യാൽ . . . . . . . .

താഴെ വീണു കിടക്കുന്നതോ, മൊട്ടായിട്ടുള്ളതോ, പുഴു മുതലായതു കടിച്ചതോ, ദേഹത്തിൽ പററിയതോ, മണത്തതോ, മുഷിഞ്ഞതോ, തലേദിവസം കൊണ്ടുവന്നതോ, അധികം മണമുള്ളതോ, തീരെ മണമില്ലാത്തതോ, പുഴു, തലമുടി എന്നിവകളെക്കൊണ്ടു ദൂഷിച്ചതോ, അശുദ്ധമായ പാത്രത്തിലോ, കയ്യിലോ, മററവയവങ്ങളിലോ മുണ്ടുകളിലോ വച്ചു കൊണ്ടുവന്നതോ, നിന്ദിതന്മാരാൽ കൊണ്ടുവരപ്പെട്ടതോ ആയ പുഷ്പം സദാ നിഷിദ്ധമാകുന്നു. ഇപ്രകാരമുള്ള പുഷ്പംകൊണ്ടു ദേവനെ പൂജിക്കരുതെന്നു മന്ത്രതന്ത്രത്തിൽ പറയുന്നു.

പുഷ്പാഗ്രേ ബ്രഹ്മമഹാദേവാഃ സവ്വേദേവാഃ സ്ഥിതാഃ പരേ.
തസ്മാൽപുഷ്പൈർയ്യജേദ്ദേവം നിത്യംഭക്തിയുതോനരഃ

പൂക്കളെക്കൊണ്ടു എല്ലാദേവന്മാരും സന്തോഷിക്കുന്നു. പൂവിൽഎല്ലാദേവന്മാരു ഇരിക്കുന്നു. വളരെപറയുന്നതുകൊണ്ടു ഒരു പ്രയോജനവുമില്ലാ. പുഷ്പം എന്നുച്ചരിക്കുന്നതുതന്നെ അതിപ്രശസ്തമാകുന്നു. പൂക്കളുടെചുവട്ടിൽ ബ്രഹ്മാവും, നടുവിൽവിഷ്ണുവും, അറ്റത്തുമേൽ ശിവനും, ഇതുകളിൽ മറ്റെല്ലാദേവന്മാരും സ്ഥിതിചെയ്യുന്നു. ആയതിനാൽ മനുഷ്യനായിട്ടുള്ളവൻ ഭക്തിയോടുകൂടി എല്ലായ്പ്പോഴും പൂക്കളെക്കൊണ്ടു ദേവനെ പൂജിക്കണം. എന്നു യാമളതന്ത്രത്തിൽ പറയുന്നു.

സവ്വൈഃപുഷ്പൈഃ സദാ പൂജാ വിഹിതാവിഹിതൈരപി
കർത്തവ്യാ സവ്വദാ നൂനം ഭക്തിയോഗേന കാരണം
ദേവീപൂജാ സദാ ശസ്താ ജലജൈഃ സ്ഥലജൈരപി
വിഹിതൈർവ്വാനിഷിദ്ധൈർവ്വാ ഭക്തിയുക്തേനചേതസാ

വിഹിതങ്ങളായുമവിഹിതങ്ങളായുമിരിക്കുന്ന എല്ലാപ്പൂക്കളെക്കൊണ്ടും എല്ലായ്പോഴും എല്ലാദേവന്മാരേയും പൂജിക്കണം. ഈവിഷയത്തിൽ ഭക്തിതന്നെയാണ് മുഖ്യകാരണം. അപ്രകാരംതന്നെനിഷിദ്ധാനിഷിദ്ധങ്ങളേയും ജലത്തിങ്കലും സ്ഥലത്തിങ്കലും ഉണ്ടാകുന്നവയായുമിരിക്കുന്ന എല്ലാവക പുഷ്പങ്ങളെക്കൊണ്ടും എല്ലാദേവിമാരേയും എല്ലായ്പോഴും ഭക്തിയോടുകൂടിയിരിക്കുന്ന മനസ്സോടുകൂടി പൂജിക്കാമെന്നു ക്രിയാസാരത്തിൽപറയുന്നു.

പുഷ്പാഭാവേപ്രവാളൈർവ്വാ തദഭാവേ ച കോരകൈഃ
തദഭാവേഫലൈഃപത്രൈഃ തദഭാവേ തൃണാങ്കുരൈഃ

പൂവും കിട്ടാതെ ഇരുന്നാൽ ഇളന്തളിരുകളെക്കൊണ്ടും, അതും ലഭിക്കാതെയിരുന്നാൽ മൊട്ടുകളെക്കൊണ്ടും, അതും കിട്ടാത്തപക്ഷം കായ്, കനി, ഇല എന്നിവകളെക്കൊണ്ടും, അതുകളുടെയും അഭാവം സിദ്ധമായിരിക്കുമ്പോൾ പുൽക്കുരുന്നുകളെക്കൊണ്ടും പൂജിക്കാമെന്നു മേരുതന്ത്രത്തിൽപറയുന്നു.

അക്ഷതൈർവ്വാജലൈർവ്വാപി തദഭാവേ തു സർഷപൈഃ
സർവ്വേഷാമപ്യലാഭേ തു മാനസം പൂജനം ചരേൽ.

മേൽപറഞ്ഞവ ഒന്നുംതന്നെ കിട്ടാത്തപക്ഷം അക്ഷതംകൊണ്ടും, അതുംകിട്ടാത്തപക്ഷം ജലംകൊണ്ടും, ജലവും കിട്ടിയില്ലാ എങ്കിൽ വെൺകടുകുകൊണ്ടും, അതുകളുടെയും അലാഭം സിദ്ധമായിരിക്കും വിഷയത്തിൽ കേവലം മനസ്സുകൊണ്ടും

പൂജിക്കണമെന്നു മാലിനീമന്ത്രത്തിൽ പറയുന്നു.

അഥആവരണപൂജാക്രമഃ,

അഥപുഷ്പോപചാരാന്തേ കുൎയ്യാദാവരണാൎച്ചനം

പുഷ്പോപചാരം കഴിഞ്ഞതിൽപിന്നീട് ആവരണപൂജ ചെയ്യണം.

പ്രഥമംമന്ത്രമുച്ചാൎയ്യ ശ്രീപൂൎവ്വംപാദുകാംപദം
ദ്വിതീയാന്തംസമുച്ചാൎയ്യ പൂജയാമീതിപൂജയേൽ

ആദ്യം മൂലമന്ത്രംചൊല്ലി 'ഓം ശ്രീപാദുകാം പൂജയാമി' എന്നു പൂജിക്കണം എന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

തതശ്ചമൂലമന്ത്രേണ ത്രിവാരംപൂജയേൽസുധീഃ
ഗൃഹീതാജ്ഞാംമഹാദേവ്യാഃ പരിവാരാൻസമൎച്ചയേൽ
ഷഡംഗൈഃപ്രഥമഃകല്പോ ഗുരുഭിസ്തുദ്വിതീയകഃ
പരിവാരസ്തൃതീയഃ സ്യാല്ലോകപാലൈശ്ചതുൎത്ഥകഃ
തദസ്ത്രൈഃപഞ്ചമഃപ്രോക്ത ഇതിസാമാന്യതഃക്രമഃ

അനന്തരം ബുദ്ധിമാനായിരിക്കുന്ന പൂജകൻ മൂലമന്ത്രംകൊണ്ടുമേൽപ്പറഞ്ഞപ്രകാരം മൂന്നുപ്രാവശ്യം പൂജിച്ച് ‡മഹാദേവിയുടെ കല്പനയെ സ്വീകരിച്ച് പരിവാരങ്ങളെപൂജിക്കണം.

ആവരണപൂജാക്രമം സാധാരണമായി അഞ്ചുപ്രകാരമായിട്ടു തന്ത്രജ്ഞന്മാരാൽ പറയപ്പെട്ടിരിക്കുന്നു. അവയിൽ ഒന്നാമത്തേത് ഷഡംഗങ്ങളെക്കൊണ്ടും, രണ്ടാമത്തേത് ഗുരുക്കളെക്കൊണ്ടും, മൂന്നാമത്തേത് പരിവാരങ്ങളെക്കൊണ്ടും, നാലാമത്തേത് ലോകപാലന്മാരെക്കൊണ്ടും, അഞ്ചാമത്തേത് ആയവരുടെ അസ്ത്രങ്ങളെക്കൊണ്ടും ആകുന്നു. എന്നു സോമജംഗാവലിയിൽ പറയുന്നു.

പാദ്യാദിനാതഥാപശ്ചാൽ പൂജയേദംഗദേവതാഃ

അനന്തരംഅപ്രകാരം പാദ്യം, അൎഘ്യം, ഇത്യാദ്യുപചാരങ്ങളെക്കൊണ്ട് അംഗദേവതകളെ പൂജിക്കണമെന്നു യാമലതന്ത്രത്തിൽപറയുന്നു.

...തദന്തേകോണകേചൈവ ഹൃദയാദീതിപൂജയേൽ
നേത്രമഗ്രേദിശാസ്വസ്ത്രം ധ്യാതവ്യാഅംഗദേവതാഃ
തുഷാരസ്ഫടികശ്യാമ നീലകൃഷ്ണാരുണാൎച്ചിഷഃ
വരദാഭയധാരിണ്യഃ പ്രധാനതനവസ്ത്രിയഃ

‡ മഹാദേവീ സ്ഥാനത്തിൽ ഇഷ്ടദേവതയുടെ പേർ.

അഗ്നീശാസുരവായവ്യമധ്യദിക്ഷു ക്രമാൽസ്ഥിതാഃ

"ഓം ഹൃദയായനമഃ" എന്നു അഗ്നികോണിലും, "ഓം ശിരസേസ്വാഹാ" എന്നു ഈശകോണിലും, "ഓം ശിഖായൈവഷട്" എന്നു നിരൃതികോണിലും, "ഓം കവചായഹും" എന്നു വായുകോണിലും, "ഓം നേത്രത്രയായവൌഷട്" എന്നു മുൻവശത്തും, "ഓം അസ്ത്രായഫട്" എന്നു എല്ലാദിക്കുകളിലും* പൂജിക്കണം.

ക്രമപ്രകാരം മേൽപറഞ്ഞ സ്ഥാനങ്ങളിൽ വരമുദ്ര, അഭയമുദ്ര, എന്നിവകളെ ധരിക്കുന്നവരായി, മഞ്ഞ, സ്ഫടികം, ശ്യാമളം, നീലം, കറുപ്പ്, ചുമപ്പ് എന്നീ നിറങ്ങളോടുകൂടിയവരായി, പ്രധാനമായിരിക്കുന്ന ശരീരത്തോടുകൂടിയവരായി, അംഗദേവതകളായിരിക്കുന്ന സ്ത്രീകൾ സ്ഥിതിചെയ്യുന്നതായിട്ട് ധ്യാനിക്കണമെന്ന് "മേരുതന്ത്ര"ത്തിൽ പറയുന്നു.

അഭീഷ്ടസിദ്ധിം മേ ദേഹി ശരണാഗതവത്സല!
ഭക്ത്യാ സമർപ്പയേ തുഭ്യം പ്രഥമാവരണാർച്ചനം
ഇതി പുഷ്പാഞ്ജലിം ദത്വാ പ്രണമേത് ഭക്തിതഃ
പ്രത്യാവരണമേവം ഹി തത്തന്നാമ്നാ സമർപ്പയേൽ.

ശരണം പ്രാപിക്കുന്നവരിൽ വാത്സല്യമുള്ളവനായ ഹേ സ്വാമിൻ! ഞാൻ ഭക്തിയോടുകൂടി അങ്ങേക്കായിക്കൊണ്ട് ഒന്നാമത്തെ ആവരണപൂജ സമർപ്പിക്കുന്നു. അങ്ങ് എന്റെ എല്ലാ അഭീഷ്ടങ്ങളെയും സാധിച്ചുതരണമേ. എന്നു പ്രാർത്ഥിച്ച് പുഷ്പാഞ്ജലി സമർപ്പിച്ച് ഭക്തിസമേതം നമസ്കരിക്കണം. ഇപ്രകാരം എല്ലാ ആവരണങ്ങളും അതാതിന്റെ നാമധേയത്തോടുകൂടി സമർപ്പിക്കണമെന്നു "ഉല്ലാസയാഗ"ത്തിൽ പറയുന്നു.

ദ്വിതീയാവരണം.

"ഓം ശ്രീഗുരുഭ്യോനമഃ" എന്നു വായുകോണിൽ "ഓം ശ്രീപരമഗുരുഭ്യോനമഃ"—മുൻവശത്ത് "ഓം ശ്രീപരാപരഗുരുഭ്യോനമഃ"—ഈശകോണിൽ "ഓം ശ്രീപരമേഷ്ഠിഗുരുഭ്യോനമഃ"— വായുകോൺമുതൽ ഈശാനകോൺവരെ പൂജിച്ചു പൂർവ്വോക്തപ്രകാരം രണ്ടാമത്തെ ആവരണം സമർപ്പിക്കണം. എന്നു "ദീക്ഷാപ്രയോഗ"ത്തിൽ പറയുന്നു.

---

* ഇപ്രകാരം പൂജിക്കുന്നതിനു മുമ്പുതന്നെ അംഗദേവതകളെ ധ്യാനിക്കണം.

തേജസ്സുകൾക്കു അധിപനായി, സൎവ്വസാക്ഷിയായി, നല്ലരത്നാഭരണങ്ങളോടുകൂടിയവനായി, വെള്ളനിറമുള്ള ശക്തിയെന്ന ആയുധത്തെ ധരിക്കുന്നവനായി, ചുവന്നിരിക്കുന്ന അവയവങ്ങളോടും, കണ്ണുകളോടും കൂടിയവനായി, †മേഷമാകുന്ന വാഹനത്തോടു കൂടിയവനായി, രക്തവൎണ്ണനായിരിക്കുന്ന അഗ്നിയെ ഞാൻസേവിക്കുന്നു എന്നരണ്ടാമത്തെശ്ലോകംചൊല്ലി അഗ്നിയെധ്യാനിച്ചു അഗ്നികോണിൽ ഓം അഗ്നയേനമഃ എന്നും,—

പ്രേതങ്ങൾക്കു അധിപനായി, പോത്തിന്റെമേൽ ഇരിക്കുന്നവനായി, കയ്യിൽകാലദണ്ഡം എന്ന ആയുധത്തെ ധരിക്കുന്നവനായി, അതിഭയങ്കരനായി, പേടിയെഉണ്ടാക്കുന്ന അനേകം കിങ്കരന്മാരാൽ ചുറ്റപ്പെട്ടവനായി, കറുത്തനിറത്തോടു കൂടിയവനായിരിക്കുന്ന യമധൎമ്മനെ ഞാൻധ്യാനിക്കുന്നു എന്നമൂന്നാമത്തെ ശ്ലോകംചൊല്ലി യമനെധ്യാനിച്ചു തെക്കെ ദിക്കിൽ ഓം യമായനമഃ എന്നും,—

രാക്ഷസന്മാൎക്കധിപനായി, ശവമാകുന്ന ആസനത്തിൽ ഇരിക്കുന്നവനായി, കയ്യിൽ വാൾ ധരിക്കുന്നവനായി; പിംഗവൎണ്ണങ്ങളായ താടിരോമങ്ങളോടും, പുരികമദ്ധ്യഭാഗങ്ങളോടുംകൂടിയവനായി, ചുമപ്പുകറുപ്പുനിറത്തോടു കൂടിയവനായിരിക്കുന്ന നിരൃതിയെ ഞാൻധ്യാനിക്കുന്നു എന്നനാലാമത്തെശ്ലോകംചൊല്ലി നിരൃതിയെധ്യാനിച്ചു നിരൃതികോണിൽ ഓം നൈരൃതായനമഃ എന്നും—

ജലജന്തുക്കൾക്കധിപനായി, മിന്നലിനെ പോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന കൈകളോടു കൂടിയവനായി, മകരമെന്നമത്സ്യത്തിങ്കൽ സ്ഥിതിചെയ്യുന്നവനായി, തൂങ്ങിക്കിടക്കുന്ന വയറോടുകൂടിയവനായി, വെളുത്ത ശരീരത്തോടു കൂടിയവനായിരിക്കുന്ന വരുണനെ ഞാൻധ്യാനിക്കുന്നു എന്നഅഞ്ചാമത്തെ ശ്ലോകംചൊല്ലി വരുണനെധ്യാനിച്ചു പടിഞ്ഞാറു ഓം വം വരുണായനമഃ എന്നും;—

പ്രാണങ്ങൾക്കധിപനായി, സൎവ്വശ്രേഷ്ഠനായി, മാൻപുറത്തു ഇരിക്കുന്നവനായി, രക്തവൎണ്ണമുള്ള §അംകുശം എന്ന ആയുധത്തെ ധരിക്കുന്നവനായി, ലോകമെങ്ങും അതിവേഗേന സഞ്ചരിക്കുന്നവനായി, ചുമപ്പുകറുപ്പുനിറത്തോടു കൂടിയവനായിരിക്കുന്ന വായുവിനെ ഞാൻ

---

† ആട്  § തോട്ടി

ധ്യാനിക്കുന്നു എന്ന ആറാമത്തെ ശ്ലോകം ചൊല്ലി വായുവിനെ ധ്യാനിച്ച് വായുകോണിൽ "യം വായവേ നമഃ" എന്നും,—

യക്ഷന്മാൎക്കധിപനായി നരസിംഹാസനങ്ങളിൽ ഇരിക്കുന്നവനായി, വെള്ളനിറമുള്ള ഗദയെ ധരിക്കുന്നവനായി, കുഷ്ഠത്താൽ ഭിന്നങ്ങളായിരിക്കുന്ന ശരീരത്തോടുകൂടിയവനായി, വെള്ളനിറമുള്ളവനായി, ചിത്രിണി എന്ന ഭാൎയ്യാസമേതനായിരിക്കുന്ന കുബേരനെ ഞാൻ ധ്യാനിക്കുന്നു എന്ന ഏഴാമത്തെ ശ്ലോകം ചൊല്ലി കുബേരനെ ധ്യാനിച്ച് വടക്ക് "സം കുബേരായ നമഃ" എന്നും,—

വിശ്വകൎമ്മാധിപനായി, മുക്കണ്ണനായി, നെററിത്തടത്തിങ്കൽ ചന്ദ്രനോടും, ശിരസ്സിൽ ജടാമകുടത്തോടും, കയ്യിൽ ത്രിശൂലത്തെയും ധരിക്കുന്നവനായി; §വൃഷഭവാഹനത്തോടു കൂടിയവനായിരിക്കുന്ന ഈശനെ ഞാൻ ധ്യാനിക്കുന്നു എന്ന എട്ടാമത്തെ ശ്ലോകം ചൊല്ലി ഈശനെ ധ്യാനിച്ച് ഈശകോണിൽ "ഹം ഈശായ നമഃ" എന്നും,—

എല്ലാലോകങ്ങൾക്കും അധിപനായി എല്ലാവൎക്കും ഗുണത്തെ ചെയ്യുന്നവനായി, എല്ലായ്പോഴും വേദപാഠം ചെയ്യുന്നവനായി, ‡ഹംസവാഹനത്തിന്മേൽ ഇരിക്കുന്നവനായി, കയ്യിൽ ചെന്താമരയെ ധരിക്കുന്നവനായി, പ്രസിദ്ധനായിരിക്കുന്ന ബ്രഹ്മാവിനെ ഞാൻ ധ്യാനിക്കുന്നു എന്ന ഒമ്പതാമത്തെ ശ്ലോകം ചൊല്ലി ബ്രഹ്മാവിനെ ധ്യാനിച്ചു മുകളിൽ "ആം ബ്രഹ്മണേ നമഃ" എന്നും,—

സൎപ്പങ്ങൾക്ക് അധിപനായി, പത്തികളുടെ രത്നങ്ങളെക്കൊണ്ടു അലങ്കരിക്കപ്പെട്ടവനായി, ശിരസ്സിങ്കൽ ചക്രത്തെ ധരിക്കുന്നവനായി, മടിച്ചുയൎന്നിരിക്കുന്നവനായി, വിശേഷവ്യാപകനായി, ഗൌരവൎണ്ണനായിരിക്കുന്ന ആദിശേഷനെ ഞാൻ ധ്യാനിക്കുന്നു എന്ന പത്താമത്തെ ശ്ലോകം ചൊല്ലി അനന്തനെ ധ്യാനിച്ചു അധോഭാഗത്തിൽ "അം അനന്തായ നമഃ" എന്നും ജപിച്ചു പൂജിക്കണമെന്നു മന്ത്രതന്ത്രത്തിൽ പറയുന്നു,

വജ്രം ശക്തിം ദണ്ഡമസിം പാശമങ്കുശകം ഗദാം
ശൂലം ചക്രം പത്മമേഷാമായുധാനി ക്രമാദിമേ॥

ഇതുകൾ ക്രമപ്രകാരം ലോകപാലന്മാരുടെ ആയുധങ്ങളാകുന്നു.

"വം വജ്രായ നമഃ, ശം ശക്തയേ നമഃ, ദം ദണ്ഡായ നമഃ,

§ കാള. ‡ അരയന്നം.

പിടിച്ചുകാണിക്കുന്നതു് ദീപമുദ്ര. കൈ തവിരൽമുമ്പുറംകൊണ്ടു അണിവിരൽപുറം തൊട്ടുപിടിച്ചുകാണിക്കുന്നതു് നൈവേദ്യമുദ്ര. എന്നിപ്രകാരം ക്രമതന്ത്രം മുതലായുള്ള തന്ത്രങ്ങളിൽ പറയുന്നു.

അഷ്ടോത്തര ശതം വാപി
ജപേൻ മൂല മതന്ദ്രിതാ
ദേവസ്യ ദക്ഷിണേ ഹസ്തേ
തോയം ദത്വാ സമർപ്പയേൽ.

അനന്തരം അതന്ദ്രിതനായി ഇഷ്ടദേവതയുടെമൂലമന്ത്രം യഥാവിധിയതത്രോ, നൂററെട്ടോളംജപിച്ചു് ദേവന്റെ വലത്തു കയ്യിൽ ജലദാനംചെയ്തു് ജപംസമർപ്പിക്കണം. എന്നുമേരുതന്ത്രത്തിൽ പറയുന്നു.

തതശ്ച ദേവതാം ഭക്ത്യാ
പരിക്രമ്യ നമേൽ സുധീഃ

അനന്തരം ബുദ്ധിമാനായിരിക്കുന്ന പൂജകൻ ഭക്തിയോടുകൂടി ദേവനെ വലത്തുവച്ചു് നമസ്കരിക്കണമെന്നു [illegible]തന്ത്രത്തിൽ പറയുന്നു.

നമസ്കാരം.

പത്ഭ്യാം കരാഭ്യാം ജാനുഭ്യാം
ശിരസാ വചസാ ദൃശാ
പഞ്ചാംഗോയം പ്രണാമഃ
സ്യാൽപൂജാസുപ്രവരാവിമൌ.

കൈ, മുട്ടുകാൽ, ശിരസ്സ്, വാക്ക്, കണ്ണ് എന്നിവകളെക്കൊണ്ടു ചെയ്യുന്ന നമസ്കാരം പഞ്ചാംഗമാകുന്നു. അഷ്ടാംഗനമസ്കാരം, പഞ്ചാംഗനമസ്കാരം എന്നിരണ്ടും പൂജകളിൽ ശ്രേഷ്ഠങ്ങളാകുന്നുഎന്നു കല്പലതയിൽപറയുന്നു.

ഭൂമൌ നിപത്യ യഃ കുര്യാൽ
കൃഷ്ണായ നതിം സുധീഃ
സഹസ്ര ജന്മജം പാപം
ത്യക്ത്വാ വൈകുണ്ഠമാപ്നുയാൽ

യാതൊരു ബുദ്ധിമാൻ കൃഷ്ണദേവനെ കണ്ടമാത്രയിൽത്തന്നെ വടിപോലെ ഭൂമിയിൽപതിച്ചിട്ടു നമസ്കാരംചെയ്യുമോ അവൻ ആയിരംജന്മങ്ങളിൽനിന്നുണ്ടായിട്ടുള്ള പാപത്തെ ഉപേക്ഷിച്ചു് സാക്ഷാൽ വൈകുണ്ഠലോകം പ്രാപിക്കുമെന്നു കല്പവല്ലിയിൽപറയുന്നു.

പരമാണൂനി യാവന്തി ലലാടേ പുരുഷസ്യ ഹി
പാർത്ഥിവാനി ഭവന്തീഹ നാമതോയധൃതസ്യ ച

താവന്ത്യബ്ദാന്യപി വിപ്രേന്ദ്ര
സ്വർഗ്ഗലോകേ മഹീയതേ

വിഷ്ണുഭഗവാനെ നമസ്കരിക്കുന്നവനായ പുരുഷന്റെ നെററിയിൽ പാർത്ഥിവങ്ങളായിരിക്കുന്ന എത്ര പരമാണുക്കൾ (മൺപൊടികൾ) പററുന്നുവോ അത്രയും വർഷം അവൻ സ്വർഗ്ഗലോകത്തിൽ ദേവന്മാരാൽ പൂജിക്കപ്പെടുന്നു എന്ന് വിഷ്ണുധർമ്മത്തിൽ പറയുന്നു. *

ഇതി പ്രകാരാന്തരേണ സപ്രമാണസവ്യാഖ്യ

സംക്ഷിപ്തപൂജാവിധിഃ

സമാപ്തഃ

---

☞ * അധികം രണ്ടാംഭാഗത്തിൽ കണ്ടുകൊൾക.

അൎഘ്യം ചതുൎത്ഥ്യാ ദാതവ്യം പഞ്ചമ്യാചമനീയകം
ഷഷ്ഠ്യാ സ്നാനംപ്രദാതവ്യം സപ്തമ്യാവസ്ത്രമേവച
യജ്ഞോപവീതമഷ്ടമ്യാ നവമ്യാ ചന്ദനലേപനം
പുഷ്പം ദശമ്യാ ദാതവ്യം ഏകാദശ്യാ തു ധൂപകം
ദ്വാദശ്യാ ദീപകംദദ്യാൽ ത്രയോദശ്യാ നിവേദനം
ചതുൎദ്ദശ്യാ നമസ്കാരം പഞ്ചദശ്യാ പ്രദക്ഷിണം
ഉദ്വാസനന്തു ഷോഡശ്യാ ഉപചാരാംസ്തു ഷോഡശ
ദക്ഷിണാഞ്ച യഥാശക്തി ഷോഡശ്യാ സുപ്രീയതെ
പുനഃപ്രദക്ഷിണം കൃത്വാ ജപംകുൎയ്യാൽസമാഹിതഃ
യഥാശക്തിജപിത്വാതു സൂക്തംതന്നിവേദയേൽ

പുരുഷസൂക്തത്തിലെ ഋക്കുകളിൽ:—

൧-ാമത്തെതുകൊണ്ടു ആവാഹനവും ൨-ാമത്തെതുകൊണ്ടു ആസനവും ൩-ാമത്തെതു കൊണ്ടു പാദ്യവും ൪-ാമത്തെതുകൊണ്ടു അൎഘ്യവും ൫-ാമത്തെതുകൊണ്ടു ആചമനീയവും ൬-ാമത്തെതുകൊണ്ടു സ്നാനവും ൭-ാമത്തെതുകൊണ്ടു വസ്ത്രവും ൮-ാമത്തെതുകൊണ്ടു യജ്ഞോപവീതവും ൯-ാമത്തെതുകൊണ്ടു ചന്ദനവും ൧൦-ാമത്തെതുകൊണ്ടു പുഷ്പവും ൧൧-ാമത്തെതുകൊണ്ട് ധൂപവും ൧൨-ാമത്തെതുകൊണ്ടു ദീപവും ൧൩-ാമത്തെതുകൊണ്ടു നൈവേദ്യവും ൧൪-ാമത്തെതുകൊണ്ടു നമസ്കാരവും ൧൫-ാമത്തെതുകൊണ്ടു പ്രദക്ഷിണവും ൧൬-ാമത്തെതുകൊണ്ടു ഉദ്വാസനവും യഥാശക്തിദക്ഷിണയും സമൎപ്പിക്കണം.

സ്നാനം, വസ്ത്രം, നൈവേദ്യം ഇതുകൾ സമൎപ്പിച്ചാൽ പിന്നീട് ആചമനവുംസമൎപ്പിക്കണം.

അനന്തരം വലത്തുവച്ച് ശക്തിക്കുതക്കവണ്ണം [illegible] ജപിച്ച് ആജപം ദേവനായിക്കൊണ്ടു സമൎപ്പിക്കണം.

ഇതി ലഘുപൂജാരീതി

സൎവ്വസമ്പൂൎണ്ണപൂജാപദ്ധതി

ശുഭമസ്തു.

യും, താമരപ്പൂനിറത്തോടുകൂടിയവളായും, മഹർഷികളാൽ ദർശി
ക്കപ്പെടുന്നവളായും, ഇരിക്കുന്ന ദേവിയെ ഞാൻ വിശേഷി
ച്ചും പൂജിക്കുന്നു.

5 അൎഘ്യം. ‘കാംസോസ്മിതാം ശ്രീ’

“ദധിദൂർവാക്ഷതായുക്തം ഗന്ധതോയസമന്വിതം
അൎഘ്യം ഗൃഹാണ ഭോ! ദേവി! മയാ ഭക്ത്യാ നിവേദിതം”.

അല്ലയോ ദേവി! തൈർ, കറുക, അക്ഷതം, ചന്ദനം, ജ
ലം എന്നിവകളോടുകൂടിയിരിക്കുന്നതും അൎഘ്യം ഗ്രഹിക്കേണമേ.

6 ആചമനം. ‘ചന്ദ്രാം പ്രഭാസാം ശ്രീ.’

“നാനാരത്നപ്രഭാം ദേവീം! നാരായണസമന്വിതാം.
നാരായണീം മഹാലക്ഷ്മീം വന്ദേഹം വിഷ്ണുവല്ലഭാം!”.

വജ്രം, വൈഡൂര്യം മുതലായ പലവിധ രത്നങ്ങളുടെ ശോ
ഭപോലെ ഇരിക്കുന്ന ശോഭയോടുകൂടിയവളായും, ലോകക്ഷേമാ
ർത്ഥം മനുഷ്യാവതാരമെടുക്കുന്ന എല്ലാ ദേവന്മാരോടുംകൂടി മനുഷ്യാ
വതാരമെടുക്കുന്നവളായും, പൂജ്യന്മാരായിട്ടുള്ളവരെ രക്ഷി
ക്കുന്നവളായും, ജഗദ്വ്യാപിനിയായും ജഗച്ശ്രേഷ്ഠയായുമിരി
ക്കുന്ന ദേവിയെ ഞാൻ നമസ്കരിക്കുന്നു.

7 * സ്നാനം ആദിത്യവർണ്ണേ ശ്രീ.

ദധിമധ്വാജ്യസംയുക്തം ശർക്കരാദി, സമന്വിതം
ഗംഗോദകം സമാനീതം ഗൃഹാണ സുരേശ്വരി.

അല്ലയോ ദേവനായികേ! തൈർ, തേൻ, നെയ്യ്, പാൽ,
പഞ്ചസാര എന്നിവകളോടുകൂടി ഞാൻ കൊണ്ടുവന്നിട്ടുള്ള
ഈ ഗംഗാജലം സ്വീകരിക്കണമേ.

8 വസ്ത്രം. ഉപൈതുമാം ശ്രീ.

ശുദ്ധതാമഗ്നിസംകാശം സ്വർണ്ണകഞ്ചുകമുത്തമം
പീതാംബരം സോത്തരീയം ഗൃഹാണ പരമേശ്വരി!

അത്യധികകാന്തിയോടു കൂടിയവളായും, ഐശ്വര്യ
സ്വഭാവമായും ഇരിക്കുന്ന ഹേ ദേവി! അനേകമുത്തുമണി
കളും, നവരത്നങ്ങളും ചേർത്തുതുന്നിക്കെട്ടപ്പെട്ടിരിക്കുന്നതും ഏററ
വും പ്രകാശിച്ചുകൊണ്ടിരിക്കുന്നതും, ശ്രേഷ്ഠമായ റൌക്കയോടും
മേൽവസ്ത്രത്തോടു കൂടിയ പത്തിപ്പുടവയും സ്വീകരിക്കണമേ.

* ആപോഹിഷ്ഠേതി മന്ത്രം കൊണ്ട് മലാപകർഷസ്നാനം
ഹിരണ്യവർണ്ണാം ഇത്യാദി ഋക്കു മന്ത്രംകൊണ്ടു പഞ്ചാമൃത
സ്നാനം എന്നറിക.

അക്ഷയയായ മഹാദേവി! മുസലിതങ്ങളും കൂടാതെ ഉടയാത്തതുകളാ യും, ശുഭങ്ങളായും, മുത്തുമണികൾപോലെ പ്രകാശിച്ചുകൊ ണ്ടിരിക്കുന്നതുകളുമായ ഈ അക്ഷതങ്ങളെ സ്വീകരിച്ചുകൊൾവി ളും കളങ്കരഹിതയായ ബ്രഹ്മവിദ്യേ തേ നമഃ.

14 പുഷ്പം. "ധനസ്യകാമശ്രീ"

"മന്ദാരപാരിജാതാദി-പാടലീകേതകാനി ച
ജാതീചമ്പകപുഷ്പാണി ഗൃഹാണാമാനിദുശോഭനേ"

ഹേ! കല്യാണി! മന്ദാരം, പാരിജാതം, താതിരി, കൈത, പി ച്ചി, ചെമ്പകം മുതലായ ഈ പൂക്കളെ ഗ്രഹിക്കേണമേ

15 ആവരണപൂജാ.

കിഴക്ക്—"ഓം ഹൃദയായനമഃ" തെക്ക്—"ഓം ശിര സേ സ്വാഹാ" പടിഞ്ഞാറ്—"ശിഖായൈ വഷട്" വടക്ക് "ഓം കവചായ ഹും" കിഴക്ക്—"ഓം നേത്രത്രയായ വൌഷ ട്" സർവ്വദിക്കുകളിലും "ഓം അസ്ത്രായ ഫട്",—കിഴക്ക്—"ഓം ബ്രാം ബ്രാഹ്മ്യൈ നമഃ" തെക്കെ കിഴക്ക്—"ഓം മാം മാഹേ ശ്വര്യൈ നമഃ" തെക്ക്—"ഓം കൌം കൌമാര്യൈ നമഃ" തെക്കെപടിഞ്ഞാറ്— "ഓം വൈം വൈഷ്ണവ്യൈ നമഃ" പ ടിഞ്ഞാറ്—"ഓം വാം വാരാഹ്യൈ നമഃ" വടക്കെപടിഞ്ഞാ റ്—"ഓം ഇം ഇന്ദ്രാണ്യൈ നമഃ" വടക്ക്—"ഓം ചാം ചാമുണ്ഡാ യൈ നമഃ" വടക്കെകിഴക്ക് "ഓം മം മഹാലക്ഷ്മ്യൈ നമഃ"— കിഴക്കു തുടങ്ങി എട്ടുദിക്കുകളിലും "ഓം ഇം ഇന്ദ്രായ നമഃ, ഓം അം അഗ്നയേ നമഃ, ഓം യം യമായ നമഃ, ഓം നിം നിരൃത യേ നമഃ, ഓം വം വരുണായ നമഃ, ഓം വാം വായവേ നമഃ, ഓം സോം സോമായ നമഃ, ഓം ഈം ഈശാനായ നമഃ"

16 ധൂപം. "കർദ്ദമേന ശ്രീ".

ദശാംഗം ഗുഗ്ഗുലൂ ധൂപം ചന്ദനാഗരുസംയുതം
സമർപ്പിതം മയാ ഭക്ത്യാ മഹാലക്ഷ്മി! പ്രഗൃഹ്യതാം

എല്ലാവരാലും പൂജിക്കപ്പെടുന്നവളും, എല്ലാവരാലും അതിശയമായി ദർശിക്കപ്പെടുന്നവളുമായ ഹേ! ദേവി! ദശാംഗ ദ്രവ്യങ്ങളും, ഗുൽഗുലു, ചന്ദനം, അകിൽ മുതലായ സുഗന്ധദ്ര വ്യങ്ങളും ചേർന്നു പുകക്കപ്പെട്ടതും, ഭക്തിയോടുകൂടി ഞാൻ സമർപ്പിക്കുന്നതുമായ ഈ ധൂപം സ്വീകരിക്കേണമേ.

17 ദീപം. ആപഃസൃജന്തു ശ്രീ.

"ഘൃതവർത്തിസമായുക്തം മഹാതേജോ മഹോജ്ജ്വലം
ദീപം ദാസ്യാമി ദേവേശി സുപ്രീതാ ഭവ സർവ്വദാ"

ദേ. അപവിത്രങ്ങളായസ്ഥലം. ഭൂതങ്ങളിൽ നിന്നും, പ്രേതങ്ങളിൽനിന്നും പിശാചുക്കളിൽ നിന്നും, ദേവന്മാരിൽ നിന്നും, മനുഷ്യരിൽ നിന്നും, മററുള്ളഭയങ്ങളിൽ നിന്നുംഎന്നെ എല്ലാപ്പോഴും രക്ഷിക്കേണമേ! എന്നുപ്രാർത്ഥിച്ചുപൂജസമാപിക്കുക. *

ഇതി ബാഹ്യപൂജാരത്നേ ദേവീപൂജാ
സംപൂർണ്ണം.

---

ശ്രീ.

# പുരുഷസൂക്തം

ഉത്തരാനുവാകം.

ശ്രീഗണേശായ നമഃ.

അദ്ഭ്യസ്സംഭൃതഃ പൃഥിവ്യൈ രസാച്ച
വിശ്വകർമ്മണസ്സമവർത്തതാധി
തസ്യ ത്വഷ്ടാ വിദധദ്രൂപമേതി
തത്പുരുഷസ്യ വിശ്വമാജാനമഗ്രേ. 1

വിശേ: ഭാ: സം:—ഈ കാണുന്ന ബ്രഹ്മാണ്ഡം ജലത്തിൽനിന്നുമുണ്ടായി. ഇതിൽപെട്ട ദേവ, മനുഷ്യ, മൃഗ, പക്ഷ്യാദിപ്രാണികൾ ഭൂമിയിലെ അന്നരസംകൊണ്ടു് വൃദ്ധിയെ പ്രാപിച്ചു. അവരവരുടെ കർമ്മാനുസരണം ഭഗവാനാൽ സൃഷ്ടിക്കപ്പെട്ട യോഗ്യതകൾക്കനുരൂപമായി വൃദ്ധിക്ഷയങ്ങളേയും പ്രാപിച്ചു. പരമാത്മാവു് ഇതിനെ സൃഷ്ടിച്ചുരക്ഷിക്കേണ്ടതിനായ ഇതിൽ അന്തര്യാമിയായി വ്യാപിക്കുകയും ചെയ്തു. ആകയാൽ ഈ ജഗത്ത് പരമാത്മാവിന്റെ ശേഷമാണ് ഉത്ഭവിച്ചതെന്നു ഞാൻ ആദ്യമായിട്ടുതന്നെ അറിയുന്നു.

വിദ്യാ: ഭാ: സം:—വിരാട്പുരുഷസ്വരൂപമെന്ന പേർ പറയപ്പെട്ട ഈ ബ്രഹ്മാണ്ഡം, ജലഭൂമികളെക്കൊണ്ടു് ഉണ്ടായി. ഇതിൽ കീഴ്‌നാലംശം ഭൂമിയും, മേലംശം ജലവുമാകുന്നു. ഇവരണ്ടും കൂടിച്ചേർന്നാണ് അണ്ഡമുണ്ടായതു്. ഈ അണ്ഡം സർവ്വേശ്വരങ്കൽനിന്നുമുണ്ടായി. സർവ്വേശ്വരൻ എന്നുപറയുന്ന

* അധികം വേണ്ടുന്നവർ ഭാഗവതാദികല്പത്തിൽ കണ്ടുകൊൾക.

വൻ ഈ ബ്രഹ്മാണ്ഡത്തിന്റെ അഭിമാനിയായി നില്ക്കുന്നോ പുരുഷനാകുന്നു. ആ സർവ്വേശ്വരൻ അണ്ഡത്തിലുള്ള ലോകങ്ങളെ എല്ലാം സൃഷ്ടിച്ച്, അതുകളിൽ താൻ ദേവമനുഷ്യാദിരൂപനായിട്ടാവിർഭവിച്ചു. ചരാചരത്തോടുകൂടിയ ഈ ജഗത്ത് സൃഷ്ടിക്കുന്ന കാലത്തിൽതന്നെ അനേകമായിട്ടു ജനിച്ചു.

വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താൽ
തമേവം വിദ്വാനമൃത ഇഹ ഭവതി
നാന്യഃ പന്ഥാ വിദ്യതേഽയനായ. 2

വിശേ: ഭാ: സം:— സകലജഗത്തിനും കാരണഭൂതമായ പ്രകൃതിമണ്ഡലത്തിനും അപ്പുറം ശുദ്ധസത്വമയമായിരിക്കുന്ന ശ്രീവൈകുണ്ഠത്തിൽ കോടിസൂര്യസമാനനായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന സാക്ഷാൽ പരമപുരുഷനെ ഞാൻ അറിഞ്ഞു. (എന്നു വേദപുരുഷൻ പറയുന്നു.) ഇപ്രകാരം യാവനൊരുത്തൻ ഈ ശ്രീപതിയെ ഉപായോപേയമായി അറിയുന്നുവോ, അവൻ ഈ ജന്മത്തിൽതന്നെ മോക്ഷത്തെ പ്രാപിക്കുന്നവനായി ഭവിക്കുന്നു. മോക്ഷം പ്രാപിക്കുന്നതിനു ഇതിൽനിന്നും അപരമായിട്ടു വേറെ മാർഗ്ഗവുമില്ലാ.

പ്രജാപതിശ്ചരതി ഗർഭേ അന്തഃ
അജായമാനോ ബഹുധാ വിജായതേ
തസ്യ ധീരാഃ പരിജാനന്തി യോനിം
മരീചീനാം പദമിച്ഛന്തി വേധസഃ 3

വിശേ: ഭാ: സം:— സിദ്ധോപായനായ പരമപുരുഷൻ തന്നിൽ അദ്വേഷത്തെയും ആഭിമുഖ്യത്തെയും ഉണ്ടാക്കുവാനായി സകലപ്രാണികളുടെയും ഉള്ളിൽ അന്തര്യാമിയായി സഞ്ചരിക്കുന്നു. താൻ ഈ ലോകത്തിൽ അവതരിക്കുന്നതുകൊണ്ട് മറ്റൊരു പ്രയോജനവുമില്ലെങ്കിലും തന്റെ ദിവ്യവിഗ്രഹത്തെ ഇവർക്ക് അനുഭവിക്കുന്നതിനുവേണ്ടി യുഗംതോറും നൃസിംഹ, രാമ, കൃഷ്ണാദ്യനേകാവതാരങ്ങളെ ചെയ്യുന്നു. ആ ശ്രീപതിയുടെ അവതാരങ്ങൾ ആശ്രിതജനങ്ങളെ രക്ഷിക്കുവാനാകുന്നു എന്നു ജ്ഞാനികൾ മാത്രമേ അറിയുന്നുള്ളൂ. ആയവർ നിത്യസൂരികൾ വസിക്കുന്ന പരമപദത്തെ ഇച്ഛിച്ച് അതിനായി ശ്രീപതിയുടെ അവതാരരഹസ്യങ്ങളെയും അറിയുന്നു.

വിദ്യാ: ഭാ: സാ:— ബ്രഹ്മാണ്ഡത്തിന് അഭിമാനിയായി

നിൽക്കുന്ന പുരുഷൻ അതിൻമദ്ധ്യത്തിങ്കൽ ദേവമനുഷ്യാദിശരീരത്തെ പരിഗ്രഹിച്ച് സഞ്ചരിക്കുന്നു. അദ്ദേഹം തന്റെ സ്വരൂപപ്രച്ഛാദനമാകയാൽ ഉല്പത്തിരഹിതനാകുന്നു. എങ്കിലും മായയെ സ്വീകരിച്ച് അനേകരൂപമായി ജനിക്കുന്നു. അദ്ദേഹത്തിന്റെ യഥാർത്ഥസ്വരൂപം ജ്ഞാനികൾ അറിയുന്നു. അത്രിമുതലായ ഋഷിശ്രേഷ്ഠന്മാർ ഇദ്ദേഹത്തെ ആരാധിച്ചുകൊണ്ടുതന്നെ ലോകത്തെ സൃഷ്ടിപ്പാനായിക്കൊണ്ട് അനുഗ്രഹിക്കുന്നു.

യോ ദേവേഭ്യ ആതപതി യോ ദേവാനാം പുരോഹിതഃ
പൂർവ്വോ യോ ദേവേഭ്യോ ജാതോ നമോ രുചായ ബ്രാഹ്മയേ. 4

വിശ: ഭാ: സം:—യാതൊരു പരമാത്മാവ് നിത്യസൂരികൾക്കെല്ലാമൊന്ന് ആശ്രിതരുടെ സർവ്വപാപങ്ങളും നശിപ്പിച്ച് സ്വാരാജ്യപദത്തെ ദാനംചെയ്ത് അവർ ചെയ്യുന്ന ഉപചാരങ്ങളെയും താൻമുന്നിട്ടുനിന്നു അംഗീകരിക്കുന്നുവോ, ജാജ്വല്യമാനമായിരിക്കുന്ന ദിവ്യവിഗ്രഹത്തോടുകൂടിയ ആ പരമാത്മാവിന്നായ്ക്കൊണ്ടു നമസ്കാരം.

വിദ്യു: ഭാ: സം:—യാതൊരു സർവ്വേശ്വരൻ ദേവതകളുടെ ഹൃദയകമലങ്ങളിൽ പ്രവേശിച്ച് അന്തര്യാമിയായി പ്രകാശിക്കുന്നുവോ, യാവനൊരുത്തൻ ദേവഗുരുവായിരിക്കുന്ന ബൃഹസ്പതിയായി ഭവിക്കുന്നുവോ, യാവനൊരുത്തൻ ദേവന്മാരിൽനിന്നു മുൻപു ജനിച്ചവനായ ബ്രഹ്മാവായിട്ടു ഭവിക്കുന്നുവോ, ആ സ്വയംപ്രകാശസ്വരൂപമായിരിക്കുന്ന സ്വരൂപത്തിന്നായ്ക്കൊണ്ടു നമസ്കാരം.

രുചം ബ്രാഹ്മം ജനയന്തഃ ദേവാ അഗ്രേ തദബ്രുവൻ
യസ്ത്വൈവം ബ്രാഹ്മണോ വിദ്യാത്തസ്യ ദേവാ അസൻ വശേ 5

വിശ: ഭാ: സം:—ഭഗവൽ കൈങ്കര്യപ്രവർത്തനത്തെ ഇച്ഛിച്ചവരായ പ്രയോജനാന്തരങ്ങളോടുകൂടാത്തവരായിരിക്കുന്ന നിത്യസൂരികൾ, ശ്രീപതിക്ക് എതിരായിനിന്ന് കൈങ്കര്യത്തെ പ്രാർത്ഥിച്ച് ഭഗവത്സംബന്ധിനിയായിരിക്കുന്ന പ്രീതിയെ ജനിപ്പിക്കുന്നു. ബ്രഹ്മജ്ഞാനിയായിരിക്കുന്ന ഏവനൊരുത്തൻ ഇപ്രകാരം കൈങ്കര്യപ്രധാനനായി അറിയുന്നുവോ, അവന്, ബ്രഹ്മാവുതുടങ്ങീട്ടുള്ള സകലദേവന്മാരും സ്വാധീനന്മാരായി ഭവിക്കും.

വിദ്യാ: ഭാ: സം:—സൃഷ്ടികാലത്തിൽ ദേവന്മാർ ബ്രഹ്മസ്വരൂപമറിഞ്ഞ് അതിനെ സംബോധിച്ചുപറഞ്ഞു. ആ

രുമെന്നാൽ—അല്ലയോ പരമാത്മാവേ! അങ്ങയുടെസ്വരൂപം യാവനൊരുത്തൻ അറിയുന്നുവോ? അവനു് ബ്രഹ്മാവു് തുടങ്ങിട്ടുള്ളദേവന്മാർ സ്വാധീനന്മാരായിട്ടുഭവിക്കും. ബ്രഹ്മജ്ഞാനിതന്നെ പരബ്രഹ്മമാകയാലും, താൻതന്നെ ദേവന്മാക്കു അന്തൎയ്യാമിയാകയാലും തന്റെ സ്വാധീനത്തിൽ അവർ ഇരിക്കുമെന്നുസാരം.

ഹ്രീശ്ചതേലക്ഷ്മീശ്ചപത്ന്യൌ അഹോരാത്രേപാൎശ്വേ ,
നക്ഷത്രാണിരൂപം അശ്വിനൌവ്യാത്തം
ഇഷ്ടംമനിഷാണ അമുംമനിഷാണ 6
സൎവ്വംമനിഷാണ . . . . . . .

വിശേ: ഭാ: സം:—ശ്രീദേവി, ലക്ഷ്മീദേവി എന്നിരണ്ടുപേരും അങ്ങയുടെ ഭാൎയ്യമാരാകുന്നു. ഇവർ ഇരുവരും അങ്ങയുടെ ഇരുപുറവും എല്ലാപ്പോഴും സ്ഥിതിചെയ്യുന്നു. നക്ഷത്രംപോലെ പ്രകാശിച്ചുംകൊണ്ടിരിക്കുന്നു അങ്ങയുടെ ദിവ്യവിഗ്രഹം ഏററവും അഴകോടുകൂടിയതായിട്ടു ഭവിക്കുന്നു. അങ്ങയുടെ തിരുമുഖം അശ്വിനീദേവകളെപ്പോലെ അതിസുന്ദരമായിരിക്കുന്നു. ഇപ്രകാരമിരിക്കുന്നദിവ്യവിഗ്രഹത്തോടുകൂടിയ അങ്ങയുടെവിഷയത്തിൽ ഞാൻ പ്രാൎത്ഥിച്ചകൈവല്യവും മററു എല്ലാഇഷ്ടങ്ങളും തന്നരുളേണമേ.

വ്യാ: ഭാ: സം:—ലജ്ജക്കു് അഭിമാനിനിയായിരിക്കുന്ന ദേവതയും, ഐശ്വൎയ്യത്തിന്നു അഭിമാനിനിയായിരിക്കുന്ന ദേവതയും അങ്ങേക്കു ഭാൎയ്യമാരായിരിക്കുന്നു. പകലും രാത്രിയും അങ്ങയുടെ ശരീരത്തിന്റെ ഇരുവശങ്ങളായിട്ടുഭവിക്കുന്നു. നക്ഷത്രങ്ങൾ ശരീരമായിട്ടും, അശ്വിനീദേവകൾമുഖമായിട്ടും ഭവിക്കുന്നു. ഞാൻപ്രാൎത്ഥിച്ച തത്വജ്ഞാനവും, ഇഹലോകത്തിലുണ്ടാകുന്ന പശു, ധനം മുതലായ എല്ലാവറെറയും തന്നരുളേണമേ.

ഇതിലഘുപൂജാരത്നേ
പുരുഷസൂക്തം ഉത്തരാനുവാകം
സമ്പൂൎണ്ണം.

# ശ്രീ

# നാരായണസൂക്തം.



സഹസ്രശീർഷം ദേവം വിശ്വാക്ഷം വിശ്വശംഭുവം
വിശ്വം നാരായണം ദേവമക്ഷരം പരമം പ്രഭും
വിശ്വതഃ പരമാന്നിത്യം വിശ്വം നാരായണം ഹരിം
വിശ്വമേവേദം പുരുഷസ്തദ്വിശ്വമുപജീവതി
പതിം വിശ്വസ്യാത്മേശ്വരം ശാശ്വതം ശിവമച്യുതം
നാരായണം മഹാജ്ഞേയം വിശ്വാത്മാനം പരായണം
നാരായണഃ പരം ബ്രഹ്മ തത്ത്വം നാരായണഃ പരഃ
നാരായണഃ പരോ ജ്യോതിരാത്മാ നാരായണഃ പരഃ
യച്ച കിഞ്ചിജ്ജഗത്യസ്മിൻ ദൃശ്യതേ ശ്രൂയതേപി വാ
അന്തർബ്ബഹിശ്ച തത്സർവ്വം വ്യാപ്യ നാരായണഃ സ്ഥിതഃ
അനന്തമവ്യയം കവിം സമുദ്രേന്തം വിശ്വശംഭുവം
പത്മകോശപ്രതീകാശം ഹൃദയം ചാപ്യധോമുഖം
അധോ നിഷ്ട്യാ വിതസ്ത്യാന്തേ നാഭ്യാമുപരി തിഷ്ഠതി
ഹൃദയം തദ്വിജാനീയാദ്വിശ്വസ്യായതനം മഹത്
സന്തതം ശിരാഭിസ്തു ലംബത്യാകോശസന്നിഭം
തസ്യാന്തേ സുഷിരം സൂക്ഷ്മം തസ്മിൻ സർവ്വം പ്രതിഷ്ഠിതം
തസ്യ മദ്ധ്യേ മഹാനഗ്നിർവ്വിശ്വാർച്ചിർവ്വിശ്വതോമുഖഃ
സോഗ്രഭുഗ്വിഭജന്തിഷ്ഠന്നാഹാരമജരഃ കവിഃ
സന്താപയതി സ്വം ദേഹമാപാദതലമസ്തകഃ
തസ്യ മദ്ധ്യേ വഹ്നിശിഖാ അണീയോർദ്ധ്വാ വ്യവസ്ഥിതഃ
നീലതോയദമദ്ധ്യസ്ഥാ വിദ്യുല്ലേഖേവ ഭാസ്വരാ
നീവാരശൂകവത്തന്വീ പീതാ ഭാസ്വത്യണൂപമാ
തസ്യാഃ ശിഖായാ മദ്ധ്യേ പരമാത്മാ വ്യവസ്ഥിതഃ
സ ബ്രഹ്മ സ ശിവഃ സ്സ ഹരിഃ സ്സേന്ദ്രഃ സ്സോക്ഷരഃ പരമസ്സ്വരാട്.

[ഇത്യേകാദശോനുവാകഃ]

സഹസ്രശീർഷം=ആയിരം തലയുള്ളവനും — ദേവം=പ്രകാശിച്ചുകൊണ്ടിരിക്കുന്നവനും — വിശ്വാക്ഷം=എല്ലാവറ്റെയും കാണുന്നവനും — വിശ്വശംഭുവം=എല്ലാവറ്റിനും മോക്ഷം ചെയ്യുന്നവനും — വിശ്വം=എല്ലാ വസ്തുക്കൾക്കും ആത്മാവാ

കോശപ്രതീകാശം=താമരമൊട്ടിന്നു സമാനമായി— അധോമുഖം=തലകീഴായുമിരിക്കുന്ന— ഹൃദയംചാപി=ഹൃദയവും— തിഷ്ഠതി=ഇരിക്കുന്നു. തൽ=ആ-ഹൃദയം=ഹൃദയമെന്ന-വിശ്വസ്യ=ജഗത്സ്വരൂപനായിരിക്കുന്ന നാരായണന്റെ— മഹൽ=ശ്രേഷ്ഠമായിരിക്കുന്ന— ആയതനം=ഇരിപ്പിടമായിട്ട്— വിജാനീയാൽ=അറിയേണം. ആകോശസന്നിഭം=അല്പം മലർന്നിരിക്കുന്ന താമരമൊട്ടിന്നു സമാനമായിരിക്കുന്ന ആ ഹൃദയം—

സന്തതം=എല്ലായ്പോഴും— സിരാഭിഃ=ഞരമ്പുകളോടുകൂടി— ലംബതി=തൂങ്ങിനില്ക്കുന്നു. തസ്യ=ആ ഹൃദയപദ്മത്തിന്റെ— അന്തേ=നടുവിൽ— സൂക്ഷ്മം=സ്വല്പമായ— സുഷിരം=ദ്വാരവും— അസ്തി=ഉണ്ട്. തസ്മിൻ=ആ ദ്വാരത്തിൽ— സർവ്വം=എല്ലാവററിന്നും ഈശ്വരനായിരിക്കുന്നവൻ—

പ്രതിഷ്ഠിതം=ഇരിക്കുന്നു. വിശ്വാർച്ചിഃ=എല്ലായിടത്തും ജ്വാലകളോടുകൂടിയവനും— വിശ്വതോമുഖഃ=എല്ലായിടത്തും മുഖങ്ങളോടുകൂടിയവനും— മഹാൻ=ശ്രേഷ്ഠനായുമിരിക്കുന്ന അഗ്നി=വൈശ്വാനരസ്വരൂപൻ— തസ്യ=ആ ഹൃദയപദ്മത്തിന്റെ— മദ്ധ്യേ=നടുവിൽ— വർത്തതേ=ഇരിക്കുന്നു. സഃ=ആ വൈശ്വാനരാഗ്നിയാകട്ടെ— അജരഃ=ജരയില്ലാത്തവനായി— കവിഃ=ഭേദിച്ചുംകൊണ്ട്— ആഹാരം=ഭക്ഷിക്കപ്പെടുന്നതിനെ— വിഭജൻ=മൂന്നായിതിരിച്ച്— അഗ്രഭുൿ=ആദ്യം താൻ ഭക്ഷിക്കുന്നു.

സ്വം=തന്റെ— ദേഹം=ശരീരത്തെ— ആപാദതലമസ്തകഃ=ഉള്ളംകാൽമുതൽ തലവരെ— സന്താപയതി=ചൂടിനെ ഉണ്ടാക്കുന്നു. തസ്യ=ആ അഗ്നിയുടെ— മദ്ധ്യേ=നടുവിൽ— അണീയോർദ്ധ്വാ=അത്യല്പയായും മേല്പോട്ടുപൊങ്ങുന്നതായുമിരിക്കുന്ന— വഹ്നിശിഖാ=അഗ്നിജ്വാല— വ്യവസ്ഥിതാ= ഇരിക്കുന്നു. നീലതോയദമദ്ധ്യസ്ഥാ=കാർമേഘത്തിൻ നടുവിൽ ഇരിക്കുന്നതും— ഭാസ്വരാ=അതിതേജസ്സുള്ളതുമായ— വിദ്യുല്ലേഖാഇവ=മിന്നൽപിണരെന്നപോലെയും— നീവാരശൂകവൽ=നെൽനിരപോലെ— തന്വീ=നേർത്തതായും— പീതാഭാ=സ്വയംപ്രകാശമായും— അണൂപമാ=സമാനത്തോടുകൂടാത്തതായും— സ്യാൽ=ശോഭിക്കും. തസ്യാഃശിഖായാഃ=ആ അഗ്നിജ്വാലയുടെ— മദ്ധ്യേ=നടുവിൽ— പരമാത്മാ=പരമാത്മാവു— വ്യവസ്ഥിതഃ=ഇരിക്കുന്നു. സഃ=അവൻ=ശിവഃ=ശിവനെന്നമൂർത്തി. സഃ=അവൻ— ഇന്ദ്രഃ=ഇന്ദ്രനെന്നമൂർത്തി.

സത്തമൻ — അത്യന്തം ഉത്തമൻ. ഗുണശ്രേഷ്ഠ ൻ — സ്വരൂപാനന്ദത്തിന്നവശ്യൻ.*

ഇതി ലഘുപൂജാക്രമേ
നാരായണസൂക്തം
സമാപ്തം.

# അഥ ഭൂസൂക്തം.

ഭൂമിർഭൂമ്നാ ദ്യൗർവരിണാന്തരിക്ഷം മഹിത്വാ
ഉപസ്ഥേ തേ ദേവ്യദിതേഽഗ്നിമന്നാദമന്നാദ്യായാദധേ (ക.)

വിശേ: ഭാ: സം:— [ക] ഭൂമിദേവി എന്നു പറയുന്നതു ഭൂമിക്കുള്ള അധിഷ്ഠാതൃദേവതയാകുന്നു. ക്ഷമ എന്നു പറയുന്നതു് അന്യന്മാർ തന്നെ എത്രതന്നെ ഉപദ്രവിച്ചാലും തന്റെ അവരെ ഉപദ്രവിക്കാതെ പൊറുത്തിരിക്കുന്നതാകുന്നു. ആ ഭൂമിദേവി ഭൂമിമുതൽ കീഴിലുള്ള ലോകങ്ങളും, സ്വർഗ്ഗം മുതൽ മേലുള്ള ലോകങ്ങളും, നടുവിലുള്ള അന്തരീക്ഷം എന്നീ മൂന്നു ലോകങ്ങളോടു ഒന്നിച്ചുകൂടിയവളായിരിക്കുന്നു. (അതുകളിൽ ആധാരശക്തിയായിരുന്നു് ആ ലോകങ്ങളെയും അതുകളിലായി അവിടെയുള്ള വസ്തുക്കളെയും കീഴ്പോട്ടു വീഴാതെ ധരിച്ചുകൊണ്ടിരിക്കുന്നു.) അതാതുകളിൽ വസിക്കുന്ന പ്രാണികൾ മലവിസർജ്ജനം ചെയ്യുക, വെട്ടുക, കുഴിക്കുക, ചവിട്ടുക, ചാടുക, ഓടുക മുതലായ അനേകവിധങ്ങൾ ചെയ്താലും അതു യാവതും ക്ഷമിച്ചു്, അവൎക്കു വേണ്ടതു ആഹാരവും, ഇഷ്ടം പോലെ ക്രീഡിക്കുന്നതിന്നുള്ള സ്ഥലവും കൊടുത്തു് സംരക്ഷിക്കുന്നു. ഇപ്രകാരമിരിക്കുന്ന ഭൂമിദേവിയെ തനിക്കു പരമേശ്വരിയിൽ ഭക്തിയുണ്ടാകുന്നതിന്നുവേണ്ടി പ്രാർത്ഥിച്ചുകൊള്ളുന്നു.

[ഖ] അല്ലയോ ഭൂമിദേവി! അവിടുത്തേക്കു് വ്യാപിക്കൽ, മേന്മ, മഹത്വം എന്നീ ഗുണങ്ങൾ മൂന്നും ഉണ്ടു്. അവയിൽ വ്യാപിക്കൽ എന്ന ഗുണത്തോടു കൂടിയവളായി ഭൂമിയിൽ പ്രവേശിച്ചു അവിടെയുള്ള പ്രാണികൾക്കു യഥേഷ്ടമായി സഞ്ചാരത്തെ കൊടുത്തതാൽ പരപ്പോടു കൂടിയ ഭൂമിയായി ഭവിക്കുന്നു. മേന്മ എന്ന ഗുണത്തോടുകൂടിയവളായി അന്തരീക്ഷ

ശ്രീ

# അഥ രുദ്രാദ്ധ്യായഃ.



ഓം നമസ്തേ രുദ്ര മന്യവ ഉതോത ഇഷവേ നമഃ
നമസ്തേ അസ്തു ധന്വനേ ബാഹുഭ്യാമുത തേ നമഃ ൧.

അല്ലയോ രുദ്ര! അവിടുത്തെ കോപത്തിനായ്ക്കൊണ്ട് നമസ്കാരം. (അവിടുത്തെ കോപം ശത്രുക്കളിൽതന്നെ പ്രസരിക്കട്ടെ, ഞങ്ങളിൽ വേണ്ടാ.) പിന്നെ അങ്ങടെ ബാണത്തിനായ്ക്കൊണ്ടും നമസ്കാരം. അപ്രകാരംതന്നെ അങ്ങടെ വില്ലിനായ്ക്കൊണ്ടും നമസ്കാരം. അങ്ങടെ അമ്പ്, വില്ല് എന്നിവകളോടുകൂടിയ ഇരുകൈകൾക്കായ്ക്കൊണ്ടും നമസ്കാരം. (ഇതുകളെല്ലാം ശത്രുക്കളിലാണ് പ്രവർത്തിക്കേണ്ടത്, ഞങ്ങളിലല്ലാ എന്ന് സാരം.)

യാ ത ഇഷുഃ ശിവതമാ ശിവം ബഭൂവ തേ ധനുഃ
ശിവാ ശരവ്യാ യാ തവ തയാ നോ രുദ്ര മൃഡയ ൨.

അല്ലയോ രുദ്ര! അവിടുത്തെ യാതൊരു ബാണം ശാന്തമായി ഭവിച്ചുവോ? അപ്രകാരംതന്നെ അങ്ങടെ യാതൊരു വില്ല് ശാന്തമായി ഭവിച്ചുവോ? അപ്രകാരംതന്നെ അങ്ങടെ യാതൊരു ആവനാഴി ശാന്തമായി ഭവിച്ചുവോ? അതുകളെക്കൊണ്ട് ഞങ്ങളെ സുഖിപ്പിക്കണമേ. [ശരവ്യാശബ്ദത്തിന്] പ്രയോഗം സാധുവാകാത്തതിനാൽ ഇതുകൾക്ക് ശാന്തത്വം.

യാ തേ രുദ്ര ശിവാ തനൂരഘോരാ പാപകാശിനീ
തയാ നസ്തനുവാ ശന്തമയാ ഗിരിശന്താഭിചാകശീഹി ൩.

അല്ലയോ രുദ്ര! അങ്ങടെ യാതൊരു മൂർത്തി ഹിംസാരൂപമായിരിക്കുന്ന അനിഷ്ടത്തെ പ്രകാശിപ്പിക്കാത്തതായും, ഞങ്ങളെ ഹിംസിക്കാത്തതായും ഭക്തന്മാരായ ഞങ്ങളെ അനുഗ്രഹിക്കുന്നതായിട്ടും ഭവിക്കുന്നുവോ? കൈലാസത്തിൽ ഇരുന്നുംകൊണ്ട് നിത്യവും പ്രാണികൾക്കെല്ലാം സുഖത്തെ ചെയ്യുന്നവനേ! ഏറ്റവും സുഖത്തെ ഉണ്ടാക്കുന്നതായ അവിടുത്തെ ആ മൂർത്തിയെ പ്രകാശിപ്പിച്ചു ഞങ്ങളെ സുഖികളാക്കിച്ചെയ്യണമേ.

യാമിഷും ഗിരിശന്ത ഹസ്തേ ബിഭർഷ്യസ്തവേ
ശിവാം ഗിരിത്ര താം കുരു മാ ഹിംസീഃ പുരുഷം ജഗത് ൪.

യെ ധരിച്ചു] ആയിരം കണ്ണുകളോടുകൂടിയവനായി [പിന്നീട്ട അവൻ തന്നെ പർജ്ജന്യ [ഗർജ്ജിക്കുന്ന] മേഘരൂപത്തിനെ ധരിച്ചു] വൃഷ്ടികർത്താവായിരിക്കുന്ന ആദിത്യന്നായിക്കൊണ്ട് നമസ്കാരം. കൂടാതെ യാതൊരു ഈശ്വരന്റെ ഭൃത്യരൂപന്മാരായിരിക്കുന്ന പ്രാണികൾ ഉണ്ടോ അവരെ എല്ലാവരെയും ഞാൻ നമസ്കരിക്കുന്നു.

പ്രമുഞ്ചധന്വനസ്ത്വമുഭയോരാർത്നിയോർജ്യാം
യാശ്ചതേഹസ്തഇഷവഃപരാതാഭഗവോവപ ൯൭

അല്ലയോ മഹദൈശ്വര്യസമ്പന്നനായിരിക്കുന്നവനേ! അങ്ങ് അങ്ങയുടെ വില്ലിന്റെ രണ്ടുകോടികളിലും അവസ്ഥിതയായിരിക്കുന്ന ഞാണിനെ മോചിച്ചാലും [അഴിച്ചുവിച്ചാലും] അങ്ങയുടെ തൃക്കയ്യിൽ യാതൊരു ബാണങ്ങളുണ്ടോ അവകളിനെയും ഉപേക്ഷിക്കേണമേ.

അവതത്യധനുസ്ത്വംസഹസ്രാക്ഷശതേഷുധേ
നിശീര്യശല്യാനാംമുഖാശിവോനഃസുമനാഭവ ൯൮

ഇന്ദ്രരൂപനും ആയിരം കണ്ണുകളോടുകൂടിയവനായി നൂറ് ആവനാഴികളോടുകൂടിയവനായിരിക്കുന്ന ഹേ രുദ്ര! അങ്ങ് വില്ലിന്റെ രണ്ടു അഗ്രങ്ങളിലും കെട്ടിയിരിക്കുന്ന ഞാൺ അഴിച്ചുവച്ച് ബാണങ്ങളുടെ അഗ്രങ്ങളെ (ഇരുമ്പുമുതലായതുകൊണ്ട് ഉണ്ടാക്കി പിടിപ്പിക്കപ്പെട്ടവ) ആവനാഴികളിൽ താഴ്ത്തി ഇട്ട് ഞങ്ങളെക്കുറിച്ച് അനുഗ്രഹത്തോടുകൂടിയവനായി ശാന്തനായിട്ടു ഭവിക്കേണമേ.

വിജ്യംധനുഃകപർദിനോവിശല്യോബാണവാം ഉത
അനേശന്നസ്യേഷവആഭുരസ്യനിഷംഗഥിഃ ൯൯

ജടാജൂടത്തോടുകൂടിയ ആ രുദ്രന്റെ വില്ല് ഞാണോടുകൂടാത്തതായി ഭവിക്കട്ടെ. അവന്റെ ആവനാഴിയും വെളിയിൽ ബാണാഗ്രങ്ങളോടുകൂടാത്തതായി ഭവിക്കട്ടെ. ഇവന്റെ ബാണങ്ങളും പിളർക്കുവാനായിക്കൊണ്ട് അസമർത്ഥങ്ങളായി ഭവിക്കട്ടെ. ഇവന്റെ ബാണധിയും [ബാണങ്ങളെ ധരിക്കുവാൻമാത്രം] കുറഞ്ഞതൊന്നു സമർത്ഥമായി ഭവിക്കട്ടെ. [ഇവന്റെ വാൾഉറ വാളിനെ ധരിക്കുവാനായിട്ടു തന്നെ സമർത്ഥമായിഭവിക്കട്ടെ.]

യാതേഹേതിർമീഢുഷ്ടമഹസ്തേബഭൂവതേധനുഃ
തയാസ്മാൻവിശ്വതസ്ത്വമയക്ഷ്മയാപരിബ്ഭുജ

അതിശയേന കാമങ്ങളെ അഭിവർഷിക്കുന്നവനായ ഹേ രുദ്രാ! അങ്ങയുടെ തൃക്കയ്യിൽ യാതൊരു ചാപം മുതലായ ആയു

രാകുന്നു. ഇവരെയാണ് സ്തായുക്കൾ എന്നു പറയുന്നത്—(പ്ര
കടചോരന്മാർ=വെട്ടിക്കൊള്ളക്കാരാണെന്ന് ഏതാനുമാ
ളുകൾ പറയുന്നു)—നിചേരവേനമഃ=ചരണശീലനായി
രിക്കുന്ന രുദ്രനായിട്ടുള്ള നമസ്കാരം *(യജമാനന്റെ വിശ്വ
സ്തനായിനിന്ന് അദ്ദേഹത്തിന്റെ വീട്ടിൽതന്നെ എപ്പോഴാ
ണ് ഇവന്റെ പണം എടുക്കുവാൻ തരം കിട്ടുന്നത്—എ
ന്ന് ഏതു വിചാരത്തോടുകൂടി നടക്കുന്നവൻ, നിചേരുഃ=കട, ക
മ്പോളം മുതലായ സ്ഥലങ്ങളിൽ ചുറ്റിനടന്ന് ആരുമറിയാ
തെ വല്ലതും എടുത്തുകൊണ്ടുപോകണമെന്നുള്ള ഏക
വിചാരത്തോടുകൂടി നടക്കുന്നവൻ. പരിചരൻ—തദ്ദേയ രൂപ
നായിരിക്കുന്ന രുദ്രനായിട്ടുള്ള നമസ്കാരം-ആരണ്യാനാം
പതയേനമഃ=ആരണ്യന്മാരുടെ പാലകനായിട്ടുള്ള നമസ്കാ
രം.*[ആരണ്യന്മാർ എന്നുപറയുന്നവർ വഴിപോക്കരുടെ
ദ്രവ്യം പിടിച്ചു പറിച്ചു അവരെ ഉപദ്രവിക്കണമെന്നുള്ള വി
ചാരത്തോടുകൂടി എപ്പോഴും കാട്ടിൽ ഒളിച്ചിരിക്കുന്നകള്ള
ന്മാരാകുന്നു.] സൃകാവിഭ്യോ ജിഘാംസദ്ഭ്യോനമഃ=സൃകാവി
കളായും ജിഘാംസന്തുക്കളായുമിരിക്കുന്ന രുദ്രന്മാർക്കായിട്ടു
ള്ള നമസ്കാരം ...[വജ്രംകൊണ്ടു തന്റെ ദേഹത്തെ രക്ഷിക്കു
ന്ന പുരുഷൻ സൃകാവി ... [മറ്റുള്ളവരെ കൊല്ലുവാൻ ആഗ്രഹി
ച്ചുകൊണ്ടിരിക്കുന്ന കള്ളന്മാർ ജിഘാംസന്തുക്കൾ] മുഷ്ണ
താംപതയേനമഃ=മുഷ്ണന്തുക്കളുടെ പാലകനായിരിക്കുന്ന രുദ്ര
നായിട്ടുള്ള നമസ്കാരം.] [മുഷ്ണന്തുക്കൾ= കൃഷിക്കാരാ
യിരുന്ന് യജമാനന്റെ ധാന്യങ്ങളെ അപഹരിക്കുന്നവർ]
അസിമദ്ഭ്യോ നക്തം ചരദ്ഭ്യോനമഃ=ഖഡ്ഗപാണികളായി
രാത്രിയിൽ സഞ്ചരിക്കുന്ന കള്ളന്മാരുടെ പാലകനായിട്ടുള്ളവന്
നമസ്കാരം.പ്രകൃന്താനാംപതയേനമഃ=ജനങ്ങളെ കൊന്നു ദ്ര
വ്യം അപഹരിക്കുന്നവരുടെ പാലകനായിട്ടുള്ളവന്നമസ്കാരം.
ഉഷ്ണീഷിണേ ഗിരിചരായനമഃ=ഉഷ്ണീഷിയായും ഗിരിചരനാ
യുമിരിക്കുന്ന രുദ്രനായിട്ടുള്ള നമസ്കാരം-[ഉഷ്ണീഷി=വലിയ
ഗൃഹസ്ഥനെപ്പോലെ തലപ്പാവും വെച്ചുകെട്ടി ഗ്രാ
മങ്ങളിൽ ഇറങ്ങി സഞ്ചരിച്ച് മോഷ്ടിക്കുവാൻ തരം നോക്കി
നടക്കുന്നവൻ] [ഗിരിചരൻ=മലകളിൽവച്ച് മുതലായ്യകൊ
ണ്ടുവരാൻപോകുന്നവരോട് മുതലായ്യ പിടിച്ചു പറി
ക്കുവാൻ തരം നോക്കി നടക്കുന്നകള്ളൻ]—കുലുഞ്ചാനാംപ
തയേനമഃ=ഗൃഹക്ഷേത്രാദികളെ അപഹരിക്കുന്നവരുടെ പാ
ലകനായിരിക്കുന്ന രുദ്രനായിട്ടുള്ള നമസ്കാരം—ഇഷുമദ്ഭ്യ

വ്യാപിക്കുന്നവൻ— അജിരൻ= വഴി നടക്കുവാൻ സമർത്ഥൻ
ശീഘ്രിയൻ= വേഗം നടക്കുന്നവൻ [ധൃതിയുള്ളവൻ]— ശീഭ്യൻ=
ഒഴുക്കുള്ള സ്ഥലത്ത് ഇരിക്കുന്നവൻ (ഒഴുക്കുള്ള സ്ഥലത്തുനി
ന്നുണ്ടാകുന്നവൻ) ഊർമ്മ്യൻ= തിരമാലകളോടുകൂടിയവൻ— (സമുദ്ര
ത്തിൽ നിന്നുണ്ടാകുന്നവൻ) അവസ്വന്യൻ= വെള്ളത്തിന്ന് ഇളക്കമി
ല്ലാത്ത സ്ഥലത്ത് ഇരിക്കുന്നവൻ (കുളം കിണറ് മുതലായതിൽ
ഇറങ്ങിയിരിക്കുന്നവൻ) സ്രോതസ്യൻ= ഒഴുക്കുള്ള സ്ഥലത്തു ഇറ
ങ്ങിനിൽക്കുന്നവൻ— ദ്വീപ്യൻ= ദ്വീപിൽ വസിക്കുന്നവൻ—
[തുരുത്തുകളിൽ പാർക്കുന്നവൻ.]

ഇതി പഞ്ചമോനുവാകഃ സമാപ്തഃ.



അഥ ഷഷ്ഠോനുവാകഃ.

നമോ ജ്യേഷ്ഠായ ച കനിഷ്ഠായ ച നമഃ പൂർവ്വജായ ചാപ
രജായ ച നമോ മദ്ധ്യമായ ചാപഗല്ഭായ ച നമോ ജഘന്യായ
ച ബുധ്നിയായ ച നമഃ സോഭ്യായ ച പ്രതിസര്യായ ച ന
മോ യാമ്യായ ച ക്ഷേമ്യായ ച നമ ഉർവ്വര്യായ ച ഖല്യായ ച ന
മഃ ശ്ലോക്യായ ചാവസാന്യായ ച നമോ വന്യായ ച കക്ഷ്യാ
യ ച നമഃ ശ്രവായ ച പ്രതിശ്രവായ ച നമ ആശുഷേണായ
ചാശുരഥായ ച നമഃ ശൂരായ ചാവഭിന്ദതേ ച നമോ വർമ്മി
ണേ ച വരൂഥിനേ ച നമോ ബില്മിനേ ച കവചിനേ ച നമഃ
ശ്രുതായ ച ശ്രുതസേനായ ച

ജ്യേഷ്ഠായ കനിഷ്ഠായ ച നമഃ= ജ്യേഷ്ഠനായും കനിഷ്ഠനായു
മിരിക്കുന്ന രുദ്രനായിക്കൊണ്ട് നമസ്കാരം.* ജ്യേഷ്ഠൻ= വിദ്യാ
ശൌര്യാദികളെ കൊണ്ട് അധികനായിരിക്കുന്നവൻ— കനി
ഷ്ഠൻ= അല്പൻ [വിദ്യാഭ്യാസം മുതലായതുള്ളില്ലാത്തവൻ] പൂർവ്വ
ജൻ= ലോകത്തിന്റെ ആദിയിൽ ബ്രഹ്മാവായിട്ട് ജനിച്ചവൻ
അപരജൻ= യുഗാവസാനത്തിങ്കൽ സംഹാര രുദ്രനായിട്ട് അ
വതരിക്കുന്നവൻ— മദ്ധ്യമൻ= മദ്ധ്യകാലത്തിങ്കൽ ദേവൻ, മനു
ഷ്യൻ, പശു, പക്ഷി, ഇത്യാദി രൂപേണ അവതരിക്കുന്നവൻ—
അപഗല്ഭൻ= ബാലൻ (കുട്ടി) ജഘന്യൻ= പശുക്കളുടെ പി
ന്നിൽ പശുക്കിടാവ് രൂപേണ ജനിക്കുന്നവൻ— ബുധ്നിയ
ൻ= മരങ്ങളുടെ ചുവട്ടിൽ കൊമ്പ് മുതലായ രൂപത്തോടുകൂടി
ജനിക്കുന്നവൻ— സോഭ്യൻ= പുണ്യപാപങ്ങളുടെ കൂടിയമ

* ഇപ്രകാരം തന്നെ വേറെയുള്ളതെല്ലാം.

നഭ്യൻ — പ്രതിസൎയ്യൻ=വിവാഹാദിയിങ്കൽ കയ്യിൽ കെട്ടുന്ന രക്ഷാപ്രദാനത്തിന്നുയോഗ്യനായുള്ളവൻ — യാമ്യൻ=യമധൎമ്മന്റെ പട്ടണത്തിൽ പാപിശിക്ഷകനായിരിക്കുന്നവൻ — ഉൎവൎയ്യൻ=ഉൎവര — സകലസസ്യങ്ങളോടുകൂടിയഭൂമി അതിനെ അനുഗ്രഹിക്കുന്നവൻ — [ധാന്യവിശേഷരൂപേണ അവതരിക്കുന്നവൻ] — ഖല്യൻ=ധാന്യമെതിക്കായ്ക്കൂട്ടിയിട്ടിരിക്കുന്നദേശം അതിനെ രക്ഷിക്കുന്നവൻ — [കളംഭൂമിയായ രൂപത്തോടുകൂടി അവതരിക്കുന്നവൻ] ശ്ലോക്യൻ=വൈദികമന്ത്രങ്ങളെ പ്രതിപാദിക്കുന്നവൻ — അവസാന്യൻ=വേദാന്തത്തെ പ്രതിപാദിക്കുന്നവൻ — വന്യൻ=കാട്ടിൽ വൃക്ഷാദിരൂപേണ അവതരിക്കുന്നവൻ — കക്ഷ്യൻ=ഉണങ്ങിയകാട്ടിൽ ലതാദിരൂപേണ അവതരിക്കുന്നവൻ — ശ്രവൻ=ശബ്ദിക്കപ്പെടുന്നവൻ [ശബ്ദസ്വരൂപൻ] — പ്രതിശ്രവൻ=പ്രതിധ്വനിസ്വരൂപൻ — ആശുഷേണൻ=ശീഘ്രഗാമിനിയായിരിക്കുന്ന സേനയോടുകൂടിയവൻ [വേഗത്തിൽ വിചാരിക്കുന്നസ്ഥലത്ത് ഓടി എത്തുന്ന കാലാൾപ്പടയോടുകൂടിയവൻ] — ആശുരഥൻ=വേഗത്തിൽ ഓടുന്ന തേരോടുകൂടിയവൻ — ശൂരൻ=യുദ്ധത്തിങ്കൽ ധൈൎയ്യമുള്ളവൻ — അവഭിന്ദൻ=ശത്രുക്കളെ പ്രഹരിക്കുന്നവൻ — വൎമ്മി=കഞ്ചുകമുള്ളവൻ (യുദ്ധത്തിങ്കൽ ശത്രുക്കളുടെ ബാണം മുതലായതു ഏല്ക്കാതെയിരിപ്പാൻ ഇരുമ്പ് മുതലായതുകൊണ്ട് ഉണ്ടാക്കീട്ടുള്ള ചട്ടയോടുകൂടിയവൻ) — വരൂഥി=ഗൃഹത്തോടുകൂടിയവൻ (രഥത്തെ മറച്ചുകെട്ടുന്നവൻ) — ബില്മി=ബില്മത്തോടുകൂടിയവൻ [യുദ്ധത്തിങ്കൽ ഉപയോഗിക്കേണ്ട ഇരുമ്പുതൊപ്പി മുതലായതോടുകൂടിയവൻ] — കവചി=ദേഹത്തെ രക്ഷിക്കുന്ന പലവിധത്തിലുള്ള ഉടുപ്പുമുതലായതോടുകൂടിയവൻ — ശ്രുതൻ=വേദങ്ങളിൽ പ്രസിദ്ധനായിട്ടുള്ളവൻ — ശ്രുതസേനൻ=വേദങ്ങളിൽ പ്രസിദ്ധയായിരിക്കുന്ന സേനയോടുകൂടിയവൻ.

ഇതി ഷഷ്ഠാനുവാകഃ സമാപ്തഃ.



അഥ സപ്തമാനുവാകഃ.

നമോ ദുന്ദുഭ്യായ ചാഹനന്യായ ച നമോ ധൃഷ്ണവേ ച പ്രമൃശായ ച നമോ ദൂതായ ച പ്രഹിതായ ച നമോ നിഷംഗിണേ ചേഷുധിമതേ ച നമസ്തീക്ഷ്ണേഷവേ ചായുധിനേ ച നമഃ സ്വായുധായ ച സുധന്വനേ ച നമഃ സ്രുത്യായ ച പഥ്യായ ച നമഃ കാട്യായ ച നീപ്യായ ച നമഃ സൂദ്യായ ച സ

ദ്രോഹത്തെ നശിപ്പിക്കുക— എന്നുള്ളതു് യാതൊന്നോ അതു ഹേതുവായിട്ടു് 'മുദ്ര'യെന്നു പറയപ്പെടുന്നു. ഇതു് എല്ലാകർമ്മഫലങ്ങളെയും സാധിപ്പിക്കുന്നതുമാകുന്നു. എന്നു 'യാമലതന്ത്രം' പറയുന്നു.

മോദയന്തി ഗ്രഹാദിഭ്യഃ പാപൌഘം ദ്രാവയന്തി ച

ഗ്രഹാദികളെ സന്തോഷിപ്പിക്കുക എന്നുള്ളതു ഹേതുവായിട്ടും, പാപസംഘാതത്തെ നശിപ്പിക്കുക എന്നുള്ളതു ഹേതുവായിട്ടും 'മുദ്ര'യെന്നു പറയപ്പെടുന്നു എന്നു 'മേരുതന്ത്ര'ത്തിൽ പറയുന്നു.

അർച്ചായാം ച ജപേ ചൈവ ധ്യാനേ കാമ്യേ ച കർമ്മണി
സ്നാനേ ചാവാഹനേ ശംഖേ പ്രതിഷ്ഠായാം ച രക്ഷണേ
നൈവേദ്യേ ച തഥാന്യത്ര . . . . . .
സ്ഥാനേ മുദ്രാ പ്രദർശിതവ്യാസ്സ്വസ്വലക്ഷണലക്ഷിതാഃ

പൂജ, ജപം, ധ്യാനം, കാമ്യകർമ്മം, സ്നാനം, ആവാഹനം, ശംഖ്, പ്രതിഷ്ഠ, രക്ഷണം, നൈവേദ്യം എന്നീ സ്ഥാനങ്ങളിലും, അപ്രകാരംതന്നെ മററു സ്ഥാനങ്ങളിലും അതാതു ലക്ഷണത്തോടുകൂടിയ മുദ്രകൾ പിടിച്ചു കാണിക്കേണ്ടതാകുന്നു എന്നു 'യാമലതന്ത്രം' പറയുന്നു.

### 1. ശംഖമുദ്രാലക്ഷണം.

വാമാംഗുഷ്ഠം തു സംഗൃഹ്യ ദക്ഷിണേന തു മുഷ്ടിനാ
കൃത്വോത്താനം തതോ മുഷ്ടിമംഗുഷ്ഠം തു പ്രസാരയേൽ
വാമാംഗുല്യസ്തഥാ ശ്ലിഷ്ടാ സംയുക്താസ്സുപ്രസാരിതാഃ
ദക്ഷിണാംഗുഷ്ഠസംസ്പൃഷ്ടാ മുദ്രൈഷാ ശംഖസംജ്ഞിതാ

വലത്തെ കൈമുഷ്ടികൊണ്ടു് ഇടത്തെ കൈ തള്ളവിരൽ പിടിച്ചു് വലത്തെ കൈവിരൽ തമ്മിൽ കൂടി ചുരുട്ടിപ്പിടിച്ചു് അതിനുള്ളിൽ ഇടത്തെ കൈ തള്ളവിരൽ കടത്തി വലത്തെ കൈ മുഷ്ടി മലർത്തി തള്ളവിരൽ നിവർത്തി ഇടത്തെ കൈ നാലുവിരലും കൂട്ടി നിവർത്തി വലത്തെ കൈ തള്ളവിരലോടുകൂടി ചേർത്തുപിടിച്ചു കാണിക്കുന്നതു ശംഖമുദ്ര.

### 2. ചക്രമുദ്രാലക്ഷണം.

ഹസ്തൌ തു സമ്മുഖൌ കൃത്വാ സംലഗ്നൌ സുപ്രസാരിതൌ
കനിഷ്ഠാംഗുഷ്ഠകൌ ലഗ്നൌ മുദ്രൈഷാ ചക്രസംജ്ഞിതാ

കൈപ്പടങ്ങൾ രണ്ടും വിടർത്തി പരസ്പരം അഭിമുഖമായി ചേർത്തുപിടിച്ചു് വലത്തെ കൈ ചെറുവിരലും ഇടത്തെ കൈ പെരുവിരലും; വലത്തെ കൈ പെരുവിരലും ഇടത്തെ കൈ ചെറുവി

രലും തമ്മിൽ തമ്മിൽ തൊടുമാറു് രണ്ടുപ്രാവശ്യം തിരിച്ചുമറിച്ചും കാണിക്കുന്നതു് ചക്രമുദ്ര.

3. ഗദാമുദ്രാലക്ഷണം.

അന്യോന്യാഭിമുഖാശ്ലിഷ്ടകൃതാംഗുഷ്ഠിതാംഗുലീ
അംഗുല്യൌ മദ്ധ്യമേ ഭൂയഃ സംലഗ്നേ സുപ്രസാരിതേ
ഗദാമുദ്രേയമാഖ്യാതാ വിഷ്ണോഃ സന്തോഷവൎദ്ധിനീ

കൈരണ്ടും തമ്മിൽതമ്മിൽ അഭിമുഖമായി ചേൎത്ത് വിരലുകൾ പരസ്പരം കോൎത്ത് ചുരുട്ടിപ്പിടിച്ച് നടുവിരലുകൾരണ്ടും നിവൎത്തി ചേൎത്തുപിടിച്ചു കാണിക്കുന്നതു് ഗദാമുദ്ര. [ഇതു് വിഷ്ണുവിന്റെ സന്തോഷത്തെ വൎദ്ധിപ്പിക്കുന്നതാകുന്നു.]

4. പത്മമുദ്രാലക്ഷണം.

ഹസ്തൌ തു സംമുഖൌ കൃത്വാ സംനതപ്രോന്നതാംഗുലീ
തലാന്തൎമ്മിളിതാംഗുഷ്ഠൌ കൃത്വൈഷാ പത്മമുദ്രികാ

കൈരണ്ടും തമ്മിൽ മേൽ അഭിമുഖമാകുംവണ്ണം ഊൎദ്ധ്വമുഖമാക്കി തള്ളവിരൽരണ്ടും ഉള്ളംകൈമദ്ധ്യത്തിൽ ചേൎത്തുപിടിച്ചു കാണിക്കുന്നതു് പത്മമുദ്ര.

5. ഗരുഡമുദ്രാലക്ഷണം.

ഹസ്തൌ തു വിമുഖൌ കൃത്വാ ഗ്രഥയിത്വാ കനിഷ്ഠികേ
മിഥസ്തൎജ്ജനികേ ശ്ലിഷ്ടേ ശ്ലിഷ്ടാവംഗുഷ്ഠകൌ തഥാ
മദ്ധ്യമാനാമികേ ദ്വേ തു ദ്വൌ പക്ഷാവിവ ചാലയേൽ
ഏഷാ ഗരുഡമുദ്രാഖ്യാ വിഷ്ണോഃ സന്തോഷവൎദ്ധിനീ

കൈരണ്ടും വിമുഖങ്ങളാക്കി ചെറുവിരലുകളിരണ്ടും കൂട്ടിപ്പിണച്ച്, ചൂണ്ടാണിവിരൽരണ്ടും നിവൎത്തിച്ചേൎത്ത്, തള്ളവിരൽരണ്ടും താഴ്ത്തി കൂട്ടിച്ചേൎത്ത് അണിവിരലും നടുവിരലും രണ്ടുചിറകുകൾ എന്നപോലെ ഇളക്കിപ്പിടിച്ചു കാണിക്കുന്നതു് ഗരുഡമുദ്ര. [ഇതു് വിഷ്ണുവിന്റെ സന്തോഷത്തെ വൎദ്ധിപ്പിക്കുന്നതാകുന്നു.]

അണിവിരലും, നടുവിരലും, തള്ളവിരലും ചേൎത്ത് മററു രണ്ടു വിരലും നിവൎത്തിപ്പിടിച്ചു കാണിക്കുന്നതു മൃഗീമുദ്ര.

ചെറുവിരൽ നിവൎത്തി മററുവിരലുകൾ ചേൎത്തു് പിടിച്ചു കാണിക്കുന്നതു ഹംസീമുദ്ര.

എല്ലാവിരലും ചേൎത്തുപിടിച്ചു കാണിക്കുന്നതു് സൂകരീമുദ്ര.

ഇതി ലഘുപൂജാൎത്ഥാ മുദ്രാലക്ഷണാഃ സമാപ്താഃ.

* (ധേനുമുദ്ര, യോനിമുദ്ര, ത്രിഖണ്ഡാദിമുദ്ര, ഷഡംഗമുദ്ര, മാതൃകാമുദ്ര, ആവാഹനാദിമുദ്ര, ഉപചാരമുദ്ര മുതലായ അനേകം മുദ്രകൾ സപ്രമാണപൂജാവിധിയിൽ പറഞ്ഞുകഴിഞ്ഞു.)

ദേവി! സാലാക്ഷവൃന്ദവേദ്യസ്വരൂപകരി
പ്രാണശക്തിഃ പരാനഃ

ഓം, ആം, ഹ്രീം, ക്രോം, അം, യം, രം, ലം, വം, ശം, ഷം, സം, ഹം, ക്ഷം; അഃ, ക്രോം, ഹ്രീം, ആം—ഹംസഃ സോഹം മമ പ്രാണാ ഇഹ പ്രാണാഃ

ഓം, ആം, ഹ്രീം, ക്രോം, അം, യം, രം, ലം, വം, ശം, ഷം, സം, ഹം, ക്ഷം; അഃ, ക്രോം, ഹ്രീം, ആം ഹംസഃ സോഹം മമ ജീവ ഇഹ സ്ഥിതഃ

ഓം, ആം, ഹ്രീം, ക്രോം, അം, യം, രം, ലം, വം, ശം, ഷം, സം, ഹം, ക്ഷം; അഃ, ക്രോം, ഹ്രീം, ആം—ഹംസഃ സോഹം മമ സർവേന്ദ്രിയാണി;

ഓം, ആം, ഹ്രീം, ക്രോം, അം, യം, രം, ലം, വം, ശം, ഷം, സം, ഹം, ക്ഷം, അഃ, ക്രോം, ഹ്രീം, ആം—ഹംസഃ സോഹം മമ വാങ്മനശ്ചക്ഷുഃ ശ്രോത്രജിഹ്വാഘ്രാണപ്രാണാ ഇഹാഗത്യ സുഖം ചിരം തിഷ്ഠന്തു സ്വാഹാ.

ഇതി ലഘുപൂജാന്തർഗ്ഗത പ്രാണപ്രതിഷ്ഠാമന്ത്രഃ
സമാപ്തഃ.



ശ്രീ.

# അഷ്ടോത്തരശത നാമാവലീ.



☞ ഇനി പറയുന്ന മന്ത്രങ്ങളുടെ ആദ്യം "ഓം" കാരവും അവസാനം "നമഃ" ശബ്ദവും ചേർത്ത് ഉച്ചരിക്കണമെന്നോർക്കുക.

### 1. ഗണപതി.

ഓം വിഘ്നേശ്വരായ നമഃ—വിശ്വവരദായ—വിശ്വചക്ഷുഷേ—ജഗത്പ്രഭവേ—ഹിരണ്യരൂപായ—സർവ്വാത്മനേ—ജ്ഞാനരൂപായ—ജഗന്മയായ—ഊർദ്ധ്വരേതസേ—മഹാബാഹവേ—അമേയായ—അമിതവിക്രമായ—വേദവേദ്യായ—മഹാകാലായ—വിദ്യാനിധയേ—അനാമയായ—സർവ്വജ്ഞാ

യ — സർവ്വഗായ — ശാന്തായ — ഗജാസ്യായ — ചിത്രേശ്വരാ
യ — വിഗതജ്വരായ — വിശ്വമൂർത്തയേ — അമേയാത്മനേ —
വിശ്വാധാരായ — സനാതനായ — പ്രിയായ — മന്ത്രിണേ —
സത്വാധാരായ — സുരാധീശായ — സമസ്തസാക്ഷിണേ — നി
ർദ്വന്ദ്വായ — നിർല്ലോകായ — അമോഘവിക്രമായ — നിർമ്മ
ലായ — പുണ്യായ — കാമദായ — കാന്തിമതേ — കാമരൂപി
ണേ — കാമപോഷിണേ — കമലാക്ഷായ — ഗജാനനായ — സു
മുഖായ — ശർമ്മദായ — മൂഷികാധിപവാഹനായ — ശുദ്ധായ —
ദീർഘതുണ്ഡായ — ശ്രീപതയേ — അനന്തായ — മോഹവർജ്ജി
തായ — വക്രതുണ്ഡായ — ശൂർപ്പകർണ്ണായ — പരമായ — യോ
ഗീശായ — യോഗധാമ്നേ — ഉമാസുതായ — ആപദ്ധന്ത്രേ —
ഏകദന്തായ — മഹാഗ്രീവായ — ശരണ്യായ — സിദ്ധസേനാ
യ — സിദ്ധവേദായ — കരുണായ — സിദ്ധായ — ഭഗവതേ —
അവ്യഗ്രായ — വികടായ — കപിലായ — ഢുംഢിരാജായ —
ഉഗ്രായ — ഭീമോദരായ — ശുഭായ — ഗണാധ്യക്ഷായ — ഗണേ
ശായ — ഗണാരാധ്യായ — ഗണനായകായ — ജ്യോതിസ്സ്വരൂ
പായ — ഭൂതാത്മനേ — ധൂമ്രകേതവേ — അനുകൂലായ — കുമാര
ഗുരവേ — ആനന്ദായ — ഹേരംബായ — വേദസ്തുതായ — നാ
ഗയജ്ഞോപവീതിനേ — ദുർദ്ധർഷായ — ബാലദൂർവ്വാങ്കുരപ്രിയാ
യ — ഫാലചന്ദ്രായ — വിശ്വധാത്രേ — ശിവപുത്രായ — വിനാ
യകായ — ലീലാസേവിതായ — പൂർണ്ണായ — പരമസുന്ദരായ —
വിഘ്നാന്ധകാരായ — സിന്ദൂരവദനായ — നിത്യായ — വിഭവേ —
പ്രഥമപൂജിതായ — ദിവ്യപാദാബ്ജായ — ഭക്തമന്ദാരായ — ശൂര
മഹായ — രത്നസിംഹാസനായ — മണികുണ്ഡലമണ്ഡിതായ —
ഭക്തകല്യാണായ — അമേയായ — കല്യാണഗുരവേ — സഹസ്ര
ശീർഷ്ണേ — മഹാഗണപതയേ നമഃ.

## 2. വിഷ്ണു.

ഓം ശ്രീകൃഷ്ണായ നമഃ — കമലാനാഥായ — വാസുദേവാ
യ — സനാതനായ — വസുദേവാത്മജായ — പുണ്യായ — ലീ
ലാമാനുഷവിഗ്രഹായ — ശ്രീവത്സകൗസ്തുഭധരായ — യശോ
ദാവത്സലായ — ഹരയേ — ചതുർഭുജാത്തചക്രാസി — ഗദാശം
ഖാദ്യുദായുധായ — ദേവകീനന്ദനായ — ശ്രീശായ — നന്ദഗോ
പപ്രിയാത്മജായ — യമുനാവേഗസംഹാരിണേ — ബലഭദ്രപ്രി
യാനുജായ — പൂതനാജീവിതഹരായ — ശകടാസുരഭഞ്ജനായ
നന്ദവ്രജജനാനന്ദായ — സച്ചിദാനന്ദവിഗ്രഹായ — നവനീത

വിലിപ്താംഗായ — നവനീതനടായ — അനഘായ — നവനീ
തനവാഹാരായ — മുചുകുന്ദപ്രസാദകായ — ഷോഡശസ്ത്രീസ
ഹസ്രേശായ — ത്രിഭംഗിലലിതാകൃതയേ — ശുകവാഗമൃതാബ്ധീ
ന്ദവേ — ഗോവിന്ദായ — യോഗിനാംപതയേ — വത്സവാടച
രായ — അനന്തായ — ധേനുകാസുരഖണ്ഡനായ — തൃണീകൃ
തതൃണാവർത്തായ — യമളാർജ്ജുനഭഞ്ജനായ — ഉത്താലതാലഭേ
ത്രേ — തമാലശ്യാമളാകൃതയേ — ഗോപഗോപീശ്വരായ — യോ
ഗിനേ — കോടിസൂര്യസമപ്രഭായ — ഇളാപതയേ — പരംജ്യോ
തിഷേ — യാദവേന്ദ്രായ — യദൂദ്വഹായ — വനമാലിനേ — പീ
തവാസസേ — പാരിജാതാപഹാരകായ — ഗോവർദ്ധനാച
ലോദ്ധർത്രേ — ഗോപാലായ — സർവ്വപാലകായ — അജായ — നി
രഞ്ജനായ — കാമജനകായ — കഞ്ജലോചനായ — മധുഘ്നേ —
മഥുരാനാഥായ — ദ്വാരകാനായകായ — ബലിനേ — വൃന്ദാവ
നാന്തസഞ്ചാരിണേ — തുളസീദാമഭൂഷണായ — മുഷ്ടികാസു
രചാണൂരമല്ലയുദ്ധവിശാരദായ — സംസാരവൈരിണേ — കം
സാരയേ — മുരാരയേ — നരകാന്തകായ — സ്യമന്തകമണിഹ
ർത്രേ — നരനാരായണാത്മകായ — കുബ്ജാകൃഷ്ടാംബരധരായ —
മായിനേ — പരമപുരുഷായ — അനാദിബ്രഹ്മചാരിണേ — കൃ
ഷ്ണാവ്യസനകർഷകായ — ശിശുപാലശിരച്ഛേത്രേ — ദുര്യോധ
നകുലാന്തകായ — വിദുരാക്രൂരവരദായ — വിശ്വരൂപപ്രദർശകാ
യ — സത്യവാചേ — സത്യസങ്കല്പായ — സത്യഭാമാരതായ — ജ
യിനേ — സുഭദ്രാപൂർവ്വജായ — വിഷ്ണവേ — ഭീഷ്മമുക്തിപ്രദായകാ
യ — ജഗൽഗുരവേ — ജഗന്നാഥായ — വേണുനാദവിശാരദാ
യ — വൃഷഭാസുരവിധ്വംസിനേ — ബാണാസുരബലാന്തകാ
യ — യുധിഷ്ഠിരപ്രതിഷ്ഠാത്രേ — ബർഹിബർഹാവതംസകായ —
പാർത്ഥസാരഥയേ — അവ്യക്തായ — ഗീതാമൃതമഹോദധയേ —
കാളീയഫണിമാണിക്യരഞ്ജിതശ്രീപാദാംബുജായ — ദാമോ
ദരായ — യജ്ഞഭോക്ത്രേ — ദാനവേന്ദ്രവിനാശകായ — നാരാ
യണായ — പരബ്രഹ്മണേ — പന്നഗാശനവാഹനായ — ജല
ക്രീഡാസമാസക്തഗോപീവസ്ത്രാപഹാരകായ — പുണ്യശ്ലോ
കായ — തീർത്ഥപാദായ — വേദവേദ്യായ — ദയാനിധയേ — സ
ർവ്വതീർത്ഥാത്മകായ — സർവ്വഗ്രഹരൂപിണേ — പരാൽപരായ നമഃ.

## 3. ശിവൻ.

ഓം ശിവായ നമഃ — മഹേശ്വരായ — ശംഭവേ — പിനാ
കിനേ — ശശിശേഖരായ — വാമദേവായ — വിരൂപാക്ഷായ —

പതയേ—പ്രാജ്ഞായ—കൃപാലവേ—ഭക്തവത്സലായ—ഉ
മാസുതായ—കുമാരായ—ക്രൌഞ്ചഭേദനായ—സേനാന്യേ
—അഗ്നിജന്മനേ—വിശാഖായ—ശങ്കരാത്മജായ ശിവസ്വാ
മിനേ—ഗണസ്വാമിനേ—സർവ്വസ്വാമിനേ—സനാതനാ
യ—അനന്തശക്തയേ—അക്ഷോഭ്യായ—പാർവ്വതീപ്രിയനന്ദ
നായ—ഗംഗാസുതായ—ശരോത്ഭൂതായ—ആഹുതായ—
പാവകാത്മജായ—ജൃംഭായ—പ്രജൃംഭായ—ഉജ്ജൃംഭായ—കമ
ലാസനസംസ്തുതായ—ഏകവർണ്ണായ—ദ്വിവർണ്ണായ—ത്രിവർണ്ണാ
യ—സുമനോഹരായ—ചതുർവ്വർണ്ണായ—പഞ്ചവർണ്ണായ—പ്ര
ജാപതയേ—അഹസ്പതയേ—അഗ്നിഗർഭായ—ശമീഗർഭായ—
വിശ്വരേതസേ—സുരാരിഘ്നേ—ഹരിദ്വർണ്ണായ—ശുഭകരാ
യ—വാസവായ—വടുവേഷഭൃതേ—പൂഷ്ണേ—ഗഭസ്തയേ—ഗ
ഹനായ—ചന്ദ്രവർണ്ണായ—കലാധരായ—മായാധരായ—
മഹാമായിനേ—കൈവല്യായ—വിശ്വയോനയേ—അമേ
യാത്മനേ—തേജോനിധയേ—അനാമയായ—പരമേഷ്ഠി
നേ—പരബ്രഹ്മണേ—വേദഗർഭായ—വിരാട്സുതായ—പു
ലിന്ദകന്യാഭർത്രേ—മഹാസാരസ്വതവ്രതായ—ആശ്രിതാ
ഖിലദാത്രേ—ചോരഘ്നായ—രോഗനാശനായ—അനന്തമൂർത്ത
യേ—ആനന്ദായ—ശിഖണ്ഡികൃതകേതനായ—ഡംഭായ—
പരമഡംഭായ—മഹാഡംഭായ—വൃഷാകപയേ—കാരണോ
പാത്തദേഹായ—കാരണാതീതവിഗ്രഹായ—അനീശ്വരാ
യ—അമൃതായ—പ്രാണായ—പ്രാണായാമപരായ
ണായ—വിരുദ്ധഹന്ത്രേ—വീരഘ്നായ—രക്തശ്യാമഗളായ—
മഹതേ—സുബ്രഹ്മണ്യായ—ഗുഹായ—പ്രീതായ—ബ്രഹ്മണ്യാ
യ—ബ്രാഹ്മണപ്രിയായ—വംശവൃദ്ധികരായ—വേദവേദ്യാ
യ—അക്ഷയഫലപ്രദായനമഃ.

### ൫. ദേവ്യഷ്ടോത്തരപൂജാ.

ഓം ശ്രീശിവകരായൈ നമഃ—മഹാദേവ്യൈ—അംബികാ
യൈ—പരമേശ്വര്യൈ—ഈശ്വര്യൈ—അനീശ്വര്യൈ—
യോഗിന്യൈ—സർവ്വഭൂതേശ്വര്യൈ—ജയായൈ—വിജയാ
യൈ—ജയന്ത്യൈ—ശാംഭവ്യൈ—ശാന്ത്യൈ—ബ്രാഹ്മ്യൈ—
ബ്രഹ്മാണ്ഡധാരിണ്യൈ—മഹാരൂപായൈ—മഹാമായായൈ—
മാഹേശ്വര്യൈ—ലോകരക്ഷിണ്യൈ—ദുർഗ്ഗായൈ—ദുർഗ്ഗപാരാ
യൈ—ഭക്തചിന്താമണ്യൈ—മിത്രായൈ—[illegible]—[illegible]
സർവ്വസിദ്ധിപ്രദായൈ—മന്ത്രമൂർത്ത്യൈ—മഹാകാള്യൈ—സ

വ്മൂൎത്തിസ്വരൂപിണ്യൈ — വേദമൂൎത്ത്യൈ — വേദഭൂത്യൈ —
വേദാന്തായൈ — വ്യവഹാരിണ്യൈ — അനഘായൈ — ഭൈരവ
ത്യൈ — രൗദ്രായൈ — രുദ്രസ്വരൂപിണ്യൈ — നാരായണ്യൈ —
നാരസിംഹ്യൈ — നാഗയജ്ഞോപവീതിന്യൈ — ശംഖചക്ര
ഗദാധാരിണ്യൈ — ജടാമകുടശോഭിന്യൈ — അപ്രമാണാ
യൈ — പ്രമാണായൈ — ആദിമദ്ധ്യാവസാനായൈ — പുണ്യ
ദായൈ — പുണ്യോപചാരിണ്യൈ — പുണ്യകീൎത്ത്യൈ — സ്തു
തായൈ — വിശാലാക്ഷ്യൈ — ഗംഭീരായൈ — രൂപാന്വിതാ
യൈ — കാലരാത്ര്യൈ — അനൽപ്പസിദ്ധ്യൈ — കമലായൈ —
പദ്മവാസിന്യൈ — മഹാസരസ്വത്യൈ — മനസിദ്ധായൈ
മനോയോഗിന്യൈ — മാതംഗിന്യൈ — ചണ്ഡമുണ്ഡചാരി
ണ്യൈ — ദൈത്യദാനവവാസിന്യൈ — മഹാജ്യോതിഷായൈ
പരംജ്യോതിഷായൈ — ആത്മജ്യോതിഷായൈ — സൎവ്വജ്യോതി
സ്വരൂപിണ്യൈ — സഹസ്രമൂൎത്ത്യൈ — സൎവ്വായൈ — സൂ
ക്ഷ്മമൂൎത്തിസ്വരൂപിണ്യൈ — ആയുൎല്ലക്ഷ്മ്യൈ — വിദ്യാലക്ഷ്മ്യൈ
സൎവ്വലക്ഷ്മീപ്രദായൈ — വിചക്ഷണായൈ — ക്ഷീരാൎണ്ണവവാ
സിന്യൈ — വാഗീശ്വര്യൈ — വാക്സിദ്ധ്യൈ — ജ്ഞാനജ്ഞാ
നാഗാചാരായൈ — ബലായൈ — പരമേശ്വൎയ്യൈ — ഭാനുമ
ണ്ഡലവാസിന്യൈ — അവ്യക്തായൈ — വ്യക്തരൂപായൈ —
അവ്യക്തരൂപായൈ — അനന്തായൈ — ചന്ദ്രായൈ — ചന്ദ്രമണ്ഡ
ലവാസിന്യൈ — ചന്ദ്രമണ്ഡലമണ്ഡിതായൈ — ഭൈരവ്യൈ —
പരമാനന്ദായൈ — ശിവായൈ — അപരാജിതായൈ — ജ്ഞാ
നപ്രാപ്യൈ — ജ്ഞാനവത്യൈ — ജ്ഞാനമൂൎത്ത്യൈ — കലാവ
ത്യൈ — ശ്മശാനവാസിന്യൈ — മാത്രേ — പരമകല്പിന്യൈ —
ഘോഷവത്യൈ — ദാരിദ്ര്യഹാരിണ്യൈ — ശിവതേജോമയ്യൈ —
വിഷ്ണുവല്ലഭായൈ — കേശവഭൂഷിതായൈ — കൂൎമ്മായൈ — മ
ഹിഷാസുരഘാതിന്യൈ — സൎവ്വരക്ഷായൈ — മഹാകാള്യൈ
മഹാലക്ഷ്മ്യൈ നമഃ.

6 മഹാലക്ഷ്മി.

ഓം പ്രകൃത്യൈ നമഃ — വികൃത്യൈ — വിദ്യായൈ —
സൎവ്വഭൂതഹിതപ്രദായൈ — ശ്രദ്ധായൈ — വിഭൂത്യൈ — സുര
ഭ്യൈ — പരമാത്മികായൈ — വാചേ — പത്മാലയായൈ —
പദ്മായൈ — ശുചയേ — സ്വാഹായൈ — സ്വധായൈ —
സുധായൈ — ധന്യായൈ — ഹിരണ്മയ്യൈ — ലക്ഷ്മ്യൈ — നി
ത്യപുഷ്ടായൈ — വിഭാവൎയ്യൈ — അദിത്യൈ — ദിത്യൈ —

ദീപ്തായൈ — വസുധായൈ — വസുധാരിണ്യൈ — കമലാ
യൈ — കാന്തായൈ — കാമാക്ഷ്യൈ — ക്രോധസംഭവായൈ —
അനുഗ്രഹപ്രദായൈ — ബുദ്ധയേ — അനഘായൈ — ഹരിവല്ല
ഭായൈ — അശോകായൈ — അമൃതായൈ — ലോകശോകവി
നാശിന്യൈ — ധർമ്മനിലയായൈ — കരുണായൈ — ലോകമാത്രേ —
പത്മപ്രിയായൈ — പത്മഹസ്തായൈ — പത്മാക്ഷ്യൈ — പ
ത്മോത്ഭവായൈ — പത്മമുഖ്യൈ — പത്മനാഭപ്രിയായൈ —
രമായൈ — പത്മമാലാധരായൈ — ദേവ്യൈ — പത്മിന്യൈ
— പത്മഗന്ധിന്യൈ — പുണ്യഗന്ധായൈ — സുപ്രസന്നാ
യൈ — പ്രസാദാഭിമുഖ്യൈ — പ്രഭായൈ — ചന്ദ്രവദനായൈ
— ചന്ദ്രായൈ — ചന്ദ്രസഹോദര്യൈ — ചതുർഭുജായൈ — ച
ന്ദ്രരൂപായൈ — ഇന്ദിരായൈ — ഇന്ദുശീതളായൈ — ആഹ്
ളാദജനന്യൈ — പുഷ്ട്യൈ — ശിവായൈ — ശിവകര്യൈ —
സത്യൈ — വിമലായൈ — വിശ്വജനന്യൈ — തുഷ്ട്യൈ —
ദാരിദ്ര്യനാശിന്യൈ — പ്രീതിപുഷ്കരിണ്യൈ — ശാന്തായൈ —
ശുക്ലമാല്യാംബരധരായൈ — ശ്രിയൈ — ഭാസ്കര്യൈ — വി
ല്വനിലയായൈ — വരാരോഹായൈ — യശസ്വിന്യൈ —
വസുന്ധരായൈ — ഉദാരാംഗായൈ — ഹരിണ്യൈ — ഹേമ
മാലിന്യൈ — ധനധാന്യകര്യൈ — സിദ്ധയേ — സൌമ്യാ
യൈ — ശുഭപ്രദായൈ — നൃപവേശ്മഗതാനന്ദായൈ — വര
ലക്ഷ്മ്യൈ — വസുപ്രദായൈ — ശുഭായൈ — ഹിരണ്യപ്രാകാ
രായൈ — സമുദ്രതനയായൈ — ജയായൈ — മംഗളായൈ —
വിഷ്ണുവക്ഷസ്ഥലസ്ഥിതായൈ — വിഷ്ണുപത്ന്യൈ — പ്രസന്നാ
ക്ഷ്യൈ — നാരായണസമാശ്രിതായൈ നമഃ.

## 8 ഗൌരി.

ഓം ഗൌര്യൈ നമഃ — ഗണേശജനന്യൈ — ഗിരിരാജത
നൂദ്ഭവായൈ — ഗുഹാംബികായൈ — ജഗന്മാത്രേ — ഗംഗാധ
രകുടുംബിന്യൈ — വീരഭദ്രപ്രസുവേ — വിശ്വവ്യാപിന്യൈ —
വിശ്വരൂപിണ്യൈ — അഷ്ടമൂർത്ത്യാത്മികായൈ — കഷ്ടദാരിദ്ര്യ
ശമന്യൈ — ശിവായൈ — ശാംഭവ്യൈ — ശാങ്കര്യൈ — ബാ
ലായൈ — ഭവാന്യൈ — ഭദ്രദായിന്യൈ — മാംഗല്യദാ
യിന്യൈ — സർവ്വമംഗളായൈ — മഞ്ജുഭാഷിണ്യൈ — മ
ഹേശ്വര്യൈ — മഹാമായായൈ — മന്ത്രാരാധ്യായൈ — മ
ഹാബലായൈ — ഹിമാദ്രിജായൈ — ഹൈമവത്യൈ —

# രുദ്രാധ്യായം.

[വിട്ടുപോയ നാല് അനുവാകങ്ങൾ]

## അഷ്ടമാനുവാകഃ.

### പ്രാരംഭഃ

നമഃ സോമായ ച രുദ്രായ ച നമസ്താമ്രായ ചാരുണായ ച നമഃ ശംഗായ ച പശുപതയേ ച നമ ഉഗ്രായ ച ഭീമായ ച നമോ * അഗ്രേവധായ ച ദൂരേവധായ ച നമോ ഹന്ത്രേ ച ഹനീയസേ ച നമോ വൃക്ഷേഭ്യോ ഹരികേശേഭ്യോ നമസ്താരായ നമഃ ശംഭവേ ച മയോഭവേ ച നമഃ * ശങ്കരായ ച മയസ്കരായ ച നമഃ ശിവായ ച ശിവതരായ ച നമസ്തീർത്ഥ്യായ ച കൂല്യായ ച നമഃ പാര്യായ ചാവാര്യായ ച നമഃ * പ്രതരണായ ചോത്തരണായ ച നമ ആതാര്യായ ചാലാദ്യായ ച നമശ്ശഷ്പ്യായ ച ഫേന്യായ ച നമഃ സികത്യായ ച പ്രവാഹ്യായ ച *

ഇതി രുദ്രാധ്യായേ അഷ്ടമാനുവാകഃ

സമാപ്തഃ.

---

## അഥ നവമാനുവാകഃ.

### പ്രാരംഭഃ.

നമ ഇരിണ്യായ ച പ്രപഥ്യായ ച നമഃ കിംശിലായ ച ക്ഷയണായ ച നമഃ കപർദ്ദിനേ ച പുലസ്തയേ ച നമോ ഗോഷ്ഠ്യായ ച ഗൃഹ്യായ ച * നമസ്തല്പ്യായ ച ഗേഹ്യായ ച നമഃ കാട്യായ ച ഗഹ്വരേഷ്ഠായ ച നമോ ഹ്രദയ്യായ ച നിവേഷ്പ്യായ ച നമഃ പാംസവ്യായ ച രജസ്യായ ച * നമഃ ശുഷ്ക്യായ ച ഹരിത്യായ ച നമോ ലോപ്യായ ചോലപ്യായ ച നമ ഊർവ്യായ ച സൂർമ്യായ ച നമഃ പർണ്യായ ച പർണ്ണശദ്യായ ച * നമോ പഗുരമാണായ ചാഭിഘ്നതേ ച നമ ആഖ്ഖിദതേ ച പ്രഖ്ഖിദതേ ച നമോ വഃ കിരികേഭ്യോ ദേവാനാം ഹൃദയ

